# പതിനാലുവൃത്തം

പാഠസംസ്കരണവും ടിപ്പണിയും

ടി. നാരായണനമ്പീശൻ




മാതൃഭൂമി

പ്രസാധകന്മാർ:

മാതൃഭൂമി പ്രിൻടിംഗ് ആൻഡ് പബ്ലിഷിംഗ്
കമ്പനി, ലിമിററഡ്, കോഴിക്കോട്

1983 വില ക. 15.00

സന്ധ്യാദീപത്തിനരികെ ഒരുക്കിവെച്ചിരിക്കുന്ന പൂജാപുഷ്പപാത്രങ്ങളെപ്പോലെയാണ് മലയാളസാഹിത്യത്തിലെ സങ്കീർത്തനകാവ്യങ്ങൾ. വിവിധ വർണ്ണഗന്ധങ്ങളാർന്ന പൂക്കളുടേതെന്നപോലെ, അവയിൽ ഐതിഹാസികകഥാസന്ദർഭങ്ങളെ സംക്ഷേപിക്കുന്ന നാനാഭാവരസോജ്ജ്വലമായ കവിതയുടെ വശ്യസൗന്ദര്യവും, തുളസീഗന്ധം പോലെ ആദ്യന്തം പ്രസരിക്കുന്ന ഭക്തിഭാവത്തിന്റെ പാവനത്വവും ഒത്തിണങ്ങിയിരിക്കുന്നു.

സങ്കീർത്തനപ്രസ്ഥാനത്തിലെ ജനപ്രീതിയാർജ്ജിച്ചിട്ടുള്ള അനർഘരത്നങ്ങൾ ശുദ്ധപാഠത്തോടെ, സാധാരണക്കാർക്ക് അർത്ഥഗ്രഹണത്തിനുതകുന്ന ടിപ്പണിയോടെ പ്രസാധനം ചെയ്യാനുള്ള 'മാതൃഭൂമി'യുടെ ഉദ്യമത്തിന്റെ ആദ്യഫലമാണ് പതിനാലുവൃത്തത്തിന്റെ ഈ പുതിയ പതിപ്പ്. കോഴിക്കോട് സർവ്വകലാശാലയുടെ ഹസ്തലിഖിതഗ്രന്ഥശേഖരത്തിൽ സഞ്ചിതമായിട്ടുള്ള ആറു താളിയോലഗ്രന്ഥങ്ങൾ ഒത്തുനോക്കിയാണ് ഇതിൽ പാഠശുദ്ധി വരുത്തിയിട്ടുള്ളത്. ഈ കൃത്യം നിർവഹിച്ച് ടിപ്പണികൂടി തയ്യാറാക്കിയ ശ്രീ ടി. നാരായണനമ്പീശനോടും, പതിനാലുവൃത്തത്തിന്റെ സാഹിത്യചരിത്രപരവും കാവ്യാത്മകവുമായ പദവികളെക്കുറിച്ച് സമഗ്രമായ പഠനം അവതാരികയായി എഴുതിത്തന്ന പ്രൊഫസർ: എ. ബാലകൃഷ്ണവാരിയരോടും ഞങ്ങൾ കൃതജ്ഞരാണ്.

—പ്രസാധകർ

# ദൂതവാക്യം പതിനാലുവൃത്തം

മലയാളസാഹിത്യത്തിൽ മണിപ്രവാളപ്രഭാവകാലത്ത് അഭിവൃദ്ധി പ്രാപിച്ച "നാമസങ്കീർത്തനപ്രസ്ഥാന"ത്തിൽ പലതുകൊണ്ടും മുന്തിനിൽക്കുന്ന ഒരു കൃതിയാണ് 'ദൂതവാക്യം പതിനാലുവൃത്തം'. മഹാഭാരതത്തിൽ പ്രസിദ്ധമായ ശ്രീകൃഷ്ണദൂത് പതിനാലു ഭാഗങ്ങളിലായി വർണ്ണിക്കുന്ന ഗാനാത്മകമായ ഒരു കൃതിയാണത്. അതിന്റെ നാമം സൂചിപ്പിക്കുന്നപോലെ പതിനാലു ഭിന്നവൃത്തങ്ങൾ അതിൽ പ്രയോഗിച്ചിട്ടുണ്ടെന്നു പറഞ്ഞുകൂടാ. ഒന്നും ഒമ്പതും ഭാഗങ്ങളിൽ ഒരേ വൃത്തംതന്നെ ഉപയോഗിച്ചിട്ടുള്ളതുകൊണ്ട് ആകെ പതിമൂന്നു വൃത്തങ്ങളേ അതിലുള്ളു. എങ്കിലും ഒരു ഭാഗത്തിന് ഒരു വൃത്തമെന്ന കണക്കിൽ ഇതുപോലെയുള്ള കൃതികളെക്കുറിച്ച് സാധാരണ പറഞ്ഞു വരാറുള്ളതുപോലെ ആദ്യം മുതൽ 'പതിനാലുവൃത്ത'മെന്ന് വ്യവഹരിച്ചു വന്നതാകാം. ഭഗവന്നാമങ്ങൾ മാത്രമടങ്ങിയ ശുദ്ധസ്തോത്രങ്ങൾക്കും പുറമേ; ഏതെങ്കിലും ഒരു പുരാണകഥയെ ചുരുക്കി ഒന്നിലധികം ഭിന്നവൃത്തങ്ങളിൽ വിവരിക്കുന്ന 'പാണ്ഡവശങ്കരം' അല്ലെങ്കിൽ 'കിരാതം എട്ടുവൃത്തം' 'രാമായണം ഇരുപത്തിനാലുവൃത്തം', 'പാർവ്വതീപരിണയം ആറുവൃത്തം', 'ഏകാദശീമാഹാത്മ്യം നാലുവൃത്തം' മുതലായ ഒട്ടസംഖ്യം കൃതികൾ എട്ടും ഒമ്പതും പത്തും ശതകങ്ങളിൽ നമ്മുടെ സാഹിത്യത്തിൽ ഉണ്ടായതായി സാഹിത്യചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്. സംസ്കൃതമറിയാത്തവർക്ക് പുരാണകഥാപരിചയം നല്കുന്നതോടൊപ്പം അവരിൽ ഈശ്വരഭക്തി ഉത്തേജിപ്പിക്കുന്നതിനു വേണ്ടി, ഈണത്തിൽ ചൊല്ലാവുന്ന ദ്രാവിഡവൃത്തങ്ങളിൽ നിർമ്മിച്ചിട്ടുള്ള ഇത്തരം കൃതികൾ മുൻകാലത്ത്, കുടിപ്പള്ളിക്കൂടങ്ങളിൽ പെൺകുട്ടികളെ പഠിപ്പിക്കാൻ ഉപയോഗിച്ചിരുന്നുവെന്ന് മഹാകവി ഉള്ളൂർ അഭിപ്രായപ്പെടുന്നു. അവയിൽ 'പതിനാലുവൃത്ത'ത്തെപ്പോലെ പ്രചുരപ്രചാരം നേടാൻ മററധികം കൃതികൾക്കും കഴിഞ്ഞിട്ടില്ല. പരമ്പരയാ മനഃപാഠം ചൊല്ലി ശീലിച്ചിരുന്നതിനാൽ അതിലെ ശ്രവണമധുരമായ ഒന്നോ രണ്ടോ ചതുഷ്പദികളെങ്കിലും കാണാതെ ചൊല്ലാൻ കഴിയാത്തവർ നമ്മുടെ മുതിർന്ന തലമുറയിൽ ഇന്നും ചുരുക്കമായി

രിക്കും. എസ്. കെ. റഡ്യാർ തന്നെ അതിന് നാല്പതോളം പതിപ്പുകൾ അടിച്ചിറക്കിയിട്ടുണ്ടെന്ന് ശ്രീ. ആർ. നാരായണ പണിക്കർ തന്റെ കേരളഭാഷാസാഹിത്യചരിത്രത്തിൽ രേഖപ്പെടുത്തിക്കാണുന്നു. മററു മുദ്രണാലയങ്ങൾ ഇറക്കിയ പല പതിപ്പുകളും ഇന്നും പ്രചാരത്തിലുണ്ട്. ഇത്രമാത്രം സാർവ്വാംഗീണമായ കലാസൗഭാഗ്യം ഒത്തിണങ്ങിയ ഒരു കൃതി അക്കാലത്ത് നമ്മുടെ സാഹിത്യത്തിൽ പ്രത്യേകിച്ച് സങ്കീർത്തനവിഭാഗത്തിൽ വേറെ ഉണ്ടായിട്ടുണ്ടോ എന്ന് സംശയമാണ്.

പതിനാലുവൃത്തത്തിന്റെ കർത്താവ് തുള്ളൽ പ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവായ സാക്ഷാൽ കലക്കത്ത് കുഞ്ചൻനമ്പ്യാരാണെന്ന് അതിനെക്കുറിച്ച് ഇന്നു വരെ ചിന്തിച്ച സാഹിത്യകാരന്മാരേവരും അഭിപ്രായപ്പെട്ടു കാണുന്നു. തന്റെ ജന്മദേശമായ കിള്ളിക്കുറിശ്ശിമംഗലത്തെ സംസ്കൃതീകരിച്ച്,

''ശുകപുരമമരും പരമശിവൻ മമ
സുകവിത വരുവാൻ വരമരുളേണം''എന്ന് ഘോഷയാത്രാ തുള്ളലിൽ പറഞ്ഞിട്ടുള്ളതുപോലെ,

''ശുകപുരമമരും പരമേശ്വരനും
സുകവികൾ പലരും ഗുരുനായകനും
ശുകമുനി ഭഗവാൻ നാരദമുനിയും
സുഖമരുളീടുക നാരായണ ജയ.''

എന്ന് പതിനാലുവൃത്തത്തിന്റെ ആരംഭത്തിലും തന്റെ ഇഷ്ടദേവനെ കവി ഭക്തിപൂർവ്വം സ്മരിക്കുന്നുണ്ട്. അതിനും പുറമേ പ്രസ്തുത കൃതിയിൽ കാണുന്ന ഭാഷാപ്രയോഗങ്ങളും ശൈലികളും പരിഹാസവും ഫലിതവുമെന്നുവേണ്ട ഏറെക്കുറെ സദൃശങ്ങളായ വൃത്തങ്ങൾ പോലും തുള്ളൽകൃതികളിലും കാണുന്നതുകൊണ്ടുമാണ് അത് നമ്പിയാരുടേതാണെന്ന് ഏവരും ഒരേ സ്വരത്തിൽ അഭിപ്രായപ്പെട്ടിട്ടുള്ളത്. അത്യന്തം സാദൃശ്യം തോന്നിക്കുന്ന ഭാഗങ്ങൾ പതിനാലുവൃത്തത്തിലും തുള്ളൽകൃതികളിലും കാണുന്നു. താഴെ ഉദ്ധരിക്കുന്ന ഉദാഹരണങ്ങൾ തന്നെ നോക്കുക:

''പാഞ്ചാലിയെക്കണ്ടു കാമാതുരന്മാ-
രഞ്ചും സമം ചെന്നു പാണൗ പിടിച്ചാർ
അഞ്ചെങ്കിലഞ്ചും കണക്കെന്നവർക്കും
ചാഞ്ചല്യമില്ലാ മഹാദേവശംഭോ.''

(പതിനാലുവൃത്തം 10ാം ഭാഗം)

"പാഞ്ചാലിയെന്നൊരു പെണ്ണിനെക്കണ്ടിട്ടു
പഞ്ചബാണാർത്തി പിടിപെട്ടഹോ നിങ്ങ—
ളഞ്ചു പേരും ചെന്നു കൈക്കു പിടിച്ചു കൊ—
ണ്ടഞ്ചാതെ വേളി കഴിച്ചെന്നു കേട്ടു ഞാൻ.
അഞ്ചെങ്കിലഞ്ചും കണക്കെന്നവൾക്കൊരു
ചാഞ്ചല്യവുമില്ല തെല്ലുപോലും...."

(കല്യാണസൗഗന്ധികം തുള്ളൽ)

ഇന്ദ്രനമഥ ചന്ദ്രനമശ്വികളഗ്നിയുമാദിത്യന്മാർ
നന്ദനവനദേവതമാരരവിന്ദജനമരന്മാരും
ഇന്ദുശകലചൂഡന്മാരുപദേവകൾ സേവകവൃന്ദം
മന്ദമവിടെ വന്നു ഹരിസ്തുതി ചെയ്തിതു ശംഭോശരണം.

(പതിനാലുവൃത്തം 8ാം ഭാഗം)

ഇന്ദ്രനമഥ ചന്ദ്രനമഗ്നിയുമമരന്മാരും
മന്ദനമരവിന്ദജനിന്ദുജനർക്കനമസുരന്മാരും
ശക്രനമതിവിക്രമമേറിന കാലനമരുണൻ വരുണൻ
ശക്രനടെ പടകളുമിടവക മന്ത്രികളോതിക്കോനം,

(ധ്രുവചരിതം തുള്ളൽ)

പാടിയുമഥ പന്തുവരാടി വരാടി മുഖാരി ധനാശി
തോടിയുമപി ബലഹരി മലഹരി ഭൈരവി നാട്ട സുരുട്ടി

(പതിനാലുവൃത്തം 8ാം വൃത്തം)

പാടി മലയ പന്തുവരാടി മുഖാരി വരാടി സുരുട്ടി
തോടി നാട്ട മലഹരി ബലഹരി മോഹന മാഹരി രാഗം..

(ഹരിണീസ്വയംവരം തുള്ളൽ)

ഇതുപോലെ സദൃശങ്ങളായ ഭാഗങ്ങൾ എത്ര വേണമെങ്കിലും ഉദ്ധരിച്ചു കാണിക്കാൻ കഴിയും. പതിനാലുവൃത്തത്തിലെ പല ഭാഗങ്ങളും അതാതു വൃത്തങ്ങളുടെ താളത്തിൽ ഉറക്കേ വായിക്കുമ്പോൾ തുള്ളൽ കൃതികളിലൂടെ കടന്നു പോവുകയാണെന്ന പ്രതീതി സഹൃദയർക്ക് തോന്നാതിരിക്കുകയില്ല. തുള്ളൽ കൃതികളിലെ അന്തരീക്ഷം അത്രമാത്രം അതിൽ നിറഞ്ഞു നിൽക്കുന്നു. ഇതിനും പുറമേ തുള്ളലുകളിൽ കാണുന്ന 'ആനകളിയാക്കുക' 'കിഴിയുംവെച്ചു തൊഴുക' മുതലായ ശൈലികളും

"പൊണ്ണനിങ്ങനെ തടിച്ചു ചമഞ്ഞു
വണ്ണമേറിയൊരു വാഴ കണക്കെ
പെണ്ണിനോടു സമമായിഹ ഭ്രമൗ" ഇത്യാദിയുള്ള അലങ്കാര പ്രയോഗങ്ങളും

"ഊണികൾക്കു രണമെന്നതു കേട്ടാൽ
പ്രാണസങ്കടമഹോ ജയ ശൗരേ" എന്നു തുടങ്ങി പ്രാചീന

കവികളിൽ കുഞ്ചനു മാത്രം സഹജമായിരുന്ന ചില സരസപ്രസ്താവനകളും മററും പതിനാലുവൃത്തത്തിൽ കാണുന്നതിനാൽ അത് കുഞ്ചൻ നമ്പിയാരുടേതാണെന്ന് ഊഹിക്കുന്നതിൽ തെററില്ല.

എന്നാലത് കുഞ്ചൻനമ്പ്യാരുടെ ചെറുപ്പകാലത്തെ കൃതിയാണെന്നാണ് ഭൂരിപക്ഷം സാഹിത്യകാരന്മാരുടേയും അഭിപ്രായം. കുഞ്ചന്റെ കൃതികളെക്കുറിച്ച് കൂടുതൽ ഗവേഷണം നടത്തിയിട്ടുള്ള ഡോക്ടർ വി. എസ്. ശർമ്മയാകട്ടെ അത് അദ്ദേഹത്തിന്റെ അവസാനകൃതികളിലൊന്നോ, അന്ത്യകൃതിതന്നെയോ ആയിരിക്കാമെന്നു വാദിക്കുന്നു. 'പരകീയാശയം വളരെ ഏറെ കടന്നുകൂടിയിട്ടുള്ള പ്രസ്തുതകൃതി നമ്പിയാരുടെ ഉൽകൃഷ്ടകാവ്യങ്ങളിൽ ഒന്നാണെന്നു പറയുവാൻ നിർവാഹമില്ലെന്നും' എങ്കിലും 'അതിൽ അദ്ദേഹത്തിന്റെ നൈസർഗികമായ കവനചാതുര്യം ഏറെക്കുറെ പ്രകാശിക്കുന്നുണ്ടെ'ന്നുമാണ് മഹാകവി ഉള്ളൂരിന്റെ അഭിപ്രായം. സപ്തമവൃത്തത്തിലെ ഓരോ ശ്ലോകത്തിന്റെ അവസാനത്തിലും (അമ്പലപ്പുഴ രാജാവിന്റെ സ്ഥാനപ്പേരായ) 'ദേവനാരായണ' പദം ഘടിപ്പിച്ചിരിക്കുന്നതിനാൽ അത് നമ്പ്യാർ അമ്പലപ്പുഴ വെച്ചു രചിച്ച ഒന്നായിരിക്കാമെന്ന് ഊഹിപ്പാൻ വഴിയുണ്ടെന്നും കൂടി അദ്ദേഹം സൂചിപ്പിക്കുന്നുണ്ട്. അത് നമ്പ്യാരുടെ ചെറുപ്പകാലത്തെ കൃതികളിൽ ഒന്നാണെന്നാണ് ശ്രീ. ആർ. നാരായണപണിക്കരുടെയും അഭിപ്രായം. എന്നാൽ അതിലെ "ഓരോ വരിയും അതിസുന്ദരമാണെന്നു പറയുന്നതിൽ തനിക്ക് ഒരു സംശയവുമില്ലെ"ന്നും ചെറുപ്പകാലത്തെ കൃതിയാണെന്നു വരികിലും സ്വാരസ്യത്തിന് ഒരു കുറവും കാണാതിരിക്കുന്നത് കവിയുടെ വാസനാബലംകൊണ്ടു തന്നെയാണെന്നും അദ്ദേഹം ഉറപ്പിച്ചു പറയുന്നു. പരിണതപ്രജ്ഞനായ ഒരു കവിയുടെ രചനാവൈഭവം പതിനാലുവൃത്തത്തിൽ തെളിഞ്ഞു കാണുന്നതുകൊണ്ടാണ് അത് നമ്പ്യാരുടെ അവസാനകാലത്തെ കൃതിയാണെന്ന് ശ്രീ. ശർമ്മ വാദിക്കുന്നത്. തുള്ളൽകൃതികൾ നമ്പ്യാർ തന്റെ സർഗ്ഗശക്തിയുടെ പാരമ്യത്തിൽ നിർമ്മിച്ചവയാണെന്ന നിഗമനത്തിലാണ് മററെല്ലാം അദ്ദേഹത്തിന്റെ ചെറുപ്പകാലത്തെ കൃതികളാണെന്ന് പ്രാമാണികന്മാരായ പണ്ഡിതന്മാർ പോലും അഭിപ്രായപ്പെട്ടിട്ടുള്ളതെന്നു തോന്നുന്നു. അവരെ തുടർന്നു വന്നവരെല്ലാം അതുതന്നെ ഏററു പാടിയെന്നല്ലാതെ, പതിനാലുവൃത്തത്തെ അതർഹിക്കുന്ന നിലയ്ക്ക് നിരൂപണം ചെയ്തു വിലയിരുത്താൻ ആരും ശ്രമിച്ചതായിട്ടു പോലും കാണുന്നില്ല. പുരാണകൃതികളെ പുനരാഖ്യാനം ചെയ്യുമ്പോൾ സ്വാഭാവികമായും പരകീയാശയങ്ങൾ കടന്നു കൂടിയെന്നു വരാം. അതുകൊണ്ടു മാത്രം, ഉള്ളൂർ അഭിപ്രായപ്പെടുന്ന പോലെ, ചെറുപ്പകാലത്ത് എഴുതിയതായിക്കൊള്ളണമെന്നില്ല. അന്യാശയങ്ങൾ സ്വാംശീകരിച്ച് തന്മയതപത്തോടുകൂടിയാണോ ആവിഷ്കരിച്ചിട്ടുള്ളതെന്നു നോക്കിയിട്ടു വേണം

അവയുടെ കലാമൂല്യം നിർണ്ണയിക്കുവാൻ. അങ്ങിനെ ചെയ്തിരുന്നുവെങ്കിൽ പതിനാലുവൃത്തം കുഞ്ചന്റെ മികച്ച കൃതികളിലൊന്നാണെന്ന് ആർക്കും ബോദ്ധ്യമാകുമായിരുന്നു. ശ്രീ. ശർമ്മ അഭിപ്രായപ്പെടുന്നപോലെ അത് കവിയുടെ അവസാനകാലത്തെ കൃതിയാകണമെന്നില്ല. കുഞ്ചൻ തന്റെ നല്ല കാലത്തെഴുതിയ മികച്ച കൃതികളിലൊന്നെന്ന് അതിനെ വിശേഷിപ്പിക്കുകയായിരിക്കും ഉത്തമമെന്നു തോന്നുന്നു. നമ്പ്യാരുടെ കാലം കൊല്ലവർഷം 880—നും 950—നും ഇടയ്ക്കാണെന്നാണ് പരക്കെ വിശ്വസിക്കപ്പെടുന്നത്. സാധാരണഗതിയിൽ ആരും പരിപക്വതയെ പ്രാപിക്കുന്നത് യൗവനത്തിന്റെ മൂർദ്ധന്യത്തിലായതിനാൽ 915—നു ശേഷമാകാമതിന്റെ നിർമ്മാണമെന്നു വേണമെങ്കിൽ പറയാമെന്നു മാത്രം.

മഹാഭാരതം ഉദ്യോഗപർവ്വവും മേപ്പത്തൂർ നാരായണഭട്ടതിരിയുടെ ദൂതവാക്യം പ്രബന്ധവും അടിസ്ഥാനമാക്കി രൂപപ്പെടുത്തിയിട്ടുള്ളതാണ് പതിനാലുവൃത്തത്തിലെ പ്രതിപാദ്യം. ദുര്യോധനനും അർജ്ജുനനും ആസന്നമായ ഭാരതയുദ്ധത്തിന് ശ്രീകൃഷ്ണന്റെ സഹായം അപേക്ഷിക്കാൻ ദ്വാരകയിൽ ചെല്ലുന്നതു മുതൽ, ഭഗവാൻ പാണ്ഡവർക്കു വേണ്ടി കൗരവസദസ്സിൽ ചെന്ന് ദൗത്യം നിർവ്വഹിച്ച് അവിടെ വെച്ച് തന്നെ ബന്ധിക്കാൻ തുനിഞ്ഞ കൗരവരെ വിശ്വരൂപം കാണിച്ചു പരാജയപ്പെടുത്തി, ഭീഷ്മാദികളോടു യാത്ര പറഞ്ഞ്, പാണ്ഡവസമീപത്ത് തിരിച്ചെത്തുന്നതുവരെയുള്ള കഥാഭാഗമാണ്, അതിൽ പതിനാലു ഭാഗങ്ങളിലായി വിവരിച്ചിട്ടുള്ളത്. ഇതിഹാസകഥയിൽ ദൂതവാക്യം പ്രബന്ധത്തെ ആസ്പദമാക്കി ചില വ്യതിയാനങ്ങൾ വരുത്തി കവി ഇതിവൃത്തം ഉചിതമായി സംസ്കരിച്ചിരിക്കുന്നു. സാധാരണ കീർത്തനങ്ങളിൽ കാണുന്നപോലെ സംഭവങ്ങൾ കവി നേരിട്ട് ഒഴുക്കൻ മട്ടിൽ ആഖ്യാനം ചെയ്യാതെ, നാടകീയമായ സന്ദർഭങ്ങൾ തിരഞ്ഞെടുത്ത് പാത്രസ്വഭാവം വ്യഞ്ജിപ്പിക്കുന്ന കലാസുഭഗമായ പ്രതിപാദനമാണ് ആദ്യവസാനം സ്വീകരിച്ചിട്ടുള്ളത്. ആദ്യത്തെ വൃത്തം തന്നെ ഇതിനുദാഹരണമാണ്. ഇതിഹാസത്തിൽ ദുര്യോധനനും അർജ്ജുനനും ദ്വാരകയിൽ എത്തിയപ്പോൾ,

''ഉറങ്ങും കൃഷ്ണനെക്കണ്ടു കിടക്കും ദിക്കു പൂകിനാർ''
എന്നാണ് വിവരിച്ചിട്ടുള്ളത്. കീർത്തനത്തിലാകട്ടെ പ്രബന്ധത്തിലെ,

''പ്രകടിതകപടസ്വാപസ്യ കുഹനാമാനുഷസ്യ ഭഗവതോ
വാസുദേവസ്യാവാസഭവനം പ്രവിശത''

എന്ന ഭാഗത്തെ അനുസ്മരിച്ച്, തന്റെ സഹായത്തിനു വേണ്ടി പാർത്ഥനും കുരുമുഖ്യനും വരുമെന്ന് മുൻകൂട്ടിക്കണ്ട് ആദ്യം വരുന്ന ദുര്യോധനനെ മുമ്പു കാണാതിരിക്കാൻവേണ്ടി ''നയനമടച്ചഥ കപട

തയോടെ'' ശയനം ചെയ്യുന്നതും മിഥ്യാഭിമാനിയായ നാഗകേതനൻ വന്ന് ഭഗവാൻെറ തലയ്ക്കൽ കിടക്കുന്ന മണിപീഠത്തിൽ ഞെളി ഞ്ഞിരുന്നതിനു ശേഷം അജ്ജുനൻ വന്ന് തൊഴുകയ്യോടെ കൃഷ്ണൻെറ കാൽക്കൽ നിന്നപ്പോഠം പെട്ടെന്ന്,

''ശൗരിയുറക്കമുണർന്നൊരു ഭാവാൽ
മൂരി നിവർന്നു കരങ്ങഠം കുടഞ്ഞു
മാരുതിസഹജനെ നോക്കി പ്രഥമം''

അദ്ദേഹത്തോടു സംസാരിച്ചു തുടങ്ങുന്നതും മററും നമ്മുടെ കൺമുന്നിൽ കാണുന്നതുപോലെ വിവരിച്ച് ഭഗവാൻെറ ത്രികാലജ്ഞതയും ഭക്ത വാത്സല്യവും ദുര്യോധനൻെറ അഹങ്കാരവും അജ്ജുനൻെറ ആത്മാത്ഥ മായ ഭക്തിയും വിനയവും വ്യക്തമാക്കിയിരിക്കുന്നു:

മഹാഭാരതത്തിൽ ധൃതരാഷ്ട്രർ സഞ്ജയൻ വശം ധമ്മപുത്രക്കയ യ്ക്കുന്ന സന്ദേശത്തിൽ സവ്വനാശകരമായ യുദ്ധം ഒഴിവാക്കി ശാന്ത വൃത്തിയിൽ ജീവിക്കാൻ അഭ്യത്ഥിക്കുന്നതേയുള്ളു. എന്നാൽ പതി നാലു വൃത്തത്തിൽ,

''ഭത്തവ്യം സ്വശരീരമേവ സുലഭം ഭോക്തും യഥേഷ്ടം ഫലം
ശയ്യാ ചാരുശിലാതലാനി സരിതാം തോയം ച പേയം ലഘു
സാദ്ധ്യം വിശ്വമപി സ്ഥിരേണത പസാ തദ്ഭാഗ്യഭാജാമഹോ
സംപ്രാത്ഥ്യോ വനവാസ ഏവ നഗരീവാസാദ്ഗരീയസ്തരഃ''

എന്ന മേപ്പത്തൂർ പ്രബന്ധത്തിൽ കാണുന്ന ശ്ലോകത്തിലെ ആശ യത്തെ

''കാനനനിവാസമതു തന്നെ തവ നല്ലൂ
താനനുഭവിച്ചുടനറിഞ്ഞ സുഖമല്ലോ
ഞാനനുചിതം പുനരുരയ്ക്കുയുമതല്ല
ജ്ഞാനികളുടേ മതമിതെന്നു ഹരശംഭോ
കന്ദഫലമൂലജലമെന്നിവ ഭുജിപ്പാൻ
കന്ദരതലേ ശിലകളുണ്ടഥ ശയിപ്പാൻ
നന്നിതു മരങ്ങളുടെ തോലുകളുടുപ്പാൻ
ഒന്നുമിഹ ദുർല്ലഭവുമില്ല ഹരശംഭോ!!'' എന്ന് തൻേറതായ

ചില കല്പനകഠം കൂടി കൂട്ടിച്ചേത്ത് മനോഹരമായി വർണ്ണിച്ച്, കാനനവാസത്തിൻെറ മെച്ചമെടുത്തു കാട്ടി അതു നയിക്കാൻ കൗരവ പിതാവ് ധമ്മജാദികളെ ഉപദേശിക്കുന്നു. സ്വപുത്രരുടെ രക്ഷയ്ക്കു വേണ്ടി പാണ്ഡവരെ യുദ്ധത്തിൽ നിന്ന് പിൻതിരിപ്പിക്കുകയായി രുന്നുവല്ലോ ആ സന്ദേശത്തിൻെറ ഗൂഢോദ്ദേശ്യം. ധമ്മിഷ്ഠരായ സ്വസഹോദരപുത്രരെ അതുവരെ ദ്രോഹിക്കാൻ സ്വന്തം മക്കഠംക്ക് അരുനിന്ന ആ അന്ധഭൂപതിയുടെ ഈ കപടതന്ത്രം ഭംഗ്യന്തരേണ

വ്യക്തമാക്കാൻ ഈ വ്യതിയാനം ഉപകരിച്ചിരിക്കയാണ്. സഞ്ജയന്റെ വാക്കുകളിൽ നിന്ന് അതിന്റെ ദുരുദ്ദേശ്യം മനസ്സിലാക്കിയ ശ്രീകൃഷ്ണൻ സ്വാഭാവികമായും കോപാകുലനായിത്തീരുന്നു. മഹാഭാരതത്തിൽ അവതാരപുരുഷന് അനുയോജ്യമായ വിധം സമചിത്തതയോടുകൂടിയാണ് അദ്ദേഹം ധൃതരാഷ്ട്രരുടെ സന്ദേശത്തിന് മറുപടി പറഞ്ഞയക്കുന്നത്. എന്നാൽ നമ്പ്യാരുടെ കൃതിയിൽ, മേപ്പത്തൂരിന്റെ പ്രബന്ധത്തെപ്പോലും അതിശയിക്കുമാറ്, കൗരവർ അതുവരെ പാണ്ഡവരോട് ചെയ്ത അക്രമങ്ങൾ എണ്ണിഎണ്ണിപ്പറഞ്ഞ് ഭഗവാൻ, അദമ്യമായ ധാർമ്മികരോഷത്തോടെ,

"എന്തു സഞ്ജയ ചൊല്ലു ചൊല്ലു പിതാവു തന്നുടെ ശാസനം
ചന്തമോടു വനത്തിൽ വാഴുക ധർമ്മജാദികളെന്നതോ
അന്ധഭൂപതി തന്നുടേ കൃപ നന്നു നന്നിതു വിസ്മയം
ബന്ധുഭാവമിതെത്രയും തവ ചിന്തയേ ഹരശങ്കര
മാനശാലി സുയോധനൻ നിജനാടു വാണു സുഖിക്കയും
ദീനഭാവമിയന്നു പാണ്ഡവർ കാടു വാണു നടക്കയും
ഞാനിരിക്കെ വരുന്നതല്ലിതു വൃദ്ധനോടുരചെയ്ക നീ
മാനസേ കപടം വെടിഞ്ഞു നടക്കെടോ ഹരശങ്കര" എന്ന്

കൗരവരെ താക്കീതു ചെയ്യുന്നതു നോക്കുക. പാണ്ഡവസുഹൃത്തായ കൃഷ്ണന്റെ കോപാവേശം ഹൃദയംഗമമായി വ്യഞ്ജിപ്പിച്ച്, ദ്രുതിയ വൃത്തത്തെ, സങ്കീർത്തനപദവിയിൽ നിന്ന്, ഭാവോജ്ജ്വലമായ കാവ്യാന്തരീക്ഷത്തിലേയ്ക്ക് ഉയർത്തിയിരിക്കുന്നു. അതിനു പര്യാപ്തമായ ശബ്ദാർത്ഥങ്ങളെന്നതന്നെയല്ല വൃത്തവും തിരഞ്ഞെടുത്തു സന്നിവേശിപ്പിച്ചതിൽ കാണുന്ന കലാമർമ്മജ്ഞത സ്തുത്യർഹം തന്നെ.

ദൂതനായി ജനാർദ്ദനൻ കൗരവസദസ്സിൽ ചെന്നപ്പോൾ അവിടെയുണ്ടായ സംഭവങ്ങളും ദൂതവാക്യം പ്രബന്ധത്തെ അവലംബിച്ചിട്ടാണ് വർണ്ണിച്ചിട്ടുള്ളതെങ്കിലും, കവിയുടെ മനോധർമ്മം അവിടെയും പ്രകടമാകുന്നുണ്ട്. ശ്രീകൃഷ്ണനെ കണ്ടതോടെ അവിടെ കൂടിയിരുന്ന കൗരവരടക്കമുള്ള രാജസഹസ്രമെല്ലാം സാദരമെഴുന്നേററ് അദ്ദേഹത്തെ പൂജിച്ചുവെന്നാണ് വ്യാസന്റെ വിവരണം. കുഞ്ചന്റെ കൃതിയിലാകട്ടെ പാണ്ഡവദൂതനായി കൃഷ്ണൻ സഭയിൽ വന്നു കയറുമ്പോൾ ആരും എഴുന്നേല്ക്കരുതെന്ന് ദുര്യോധനൻ മുൻകൂട്ടി ആജ്ഞാപിക്കുകയും അതു ലംഘിക്കുന്നവർ പത്തു ഭാരം സ്വർണ്ണംവീതം പിഴയടയ്ക്കണമെന്നു കല്പിക്കുകയും ചെയ്യുന്നു. എന്നാൽ ഭഗവാൻ അവിടെ ആഗതനായപ്പോൾ ഉണ്ടായ അപ്രതീക്ഷിതങ്ങളായ സംഭവങ്ങൾ മേപ്പത്തൂരിന്റെ പ്രബന്ധത്തിൽപ്പോലും

"ആലോക്യൈനം പ്രതിഹതദൃശസ്തേജസാ ഭൂമിപാലാ—
ശ്ചേലുഃ സ്ഥാനാദഗണിതനൃപോദീർണ്ണദണ്ഡാസ്സമസ്താഃ
സാവഷ്ടംഭസ്സ ച കുരുപതിർമ്മൂഢധീഃ പീഠദേശാ—
ദതിഭ്രഷ്ടോ ഽഭ്രന്മിഷതി പരിതഃക്ഷ്മാപലക്ഷേ വിലക്ഷഃ"

എന്ന ശ്ലോകത്തിൽ കാണുന്നപോലെ ചുരുക്കി വിവരിക്കുന്നേയുള്ളു. എന്നാൽ നമ്പ്യാരാകട്ടെ ആ നാടകീയമുഹൂർത്തം അതർഹിക്കുന്ന പോലെ, തന്റെ സഹജമായ വാഗ്‌വിലാസത്തോടെ രോമാഞ്ച പ്രദമാംവിധം ആലേഖനം ചെയ്തിരിക്കയാണ്. പാഞ്ചജന്യ ത്തിന്റെ നാദം കേട്ടതോടെ ആ കൗരവസദസ്സ് ഒന്നിളകി മറയു കയും ആസ്ഥാനമദ്ധ്യത്തിൽ വസിച്ചിരുന്ന നൃപന്മാർ പെട്ടെന്ന് ഉത്ഥാനം ചെയ്ത് ദുര്യോധനശാസനംപോലും മറന്ന് ഭഗവാനെ കൂപ്പി സ്തുതിക്കുകയും ചെയ്തു. കൃഷ്ണനെ നിസ്സാരനെന്ന് പരിഹസിച്ച് പീഠത്തിൽ ഞെളിഞ്ഞിരുന്നിരുന്ന

"മൂഢത്വമേറുന്ന നാഗധ്വജൻ താൻ
പീഠാഗ്രതോ ഽസൗ മറിഞ്ഞങ്ങു വീണാൻ
കൂടെ പതിക്കുന്നു കർണ്ണാദിവൃന്ദം
ഗൂഢപ്രമോദം മഹാദേവ ശംഭോ."

എന്ന് കർണ്ണാദികൾക്കുണ്ടായ അനുഭവം കൂട്ടിച്ചേർത്ത് വിവരിച്ചി രിക്കുന്നു. എന്നുതന്നെയല്ല, അല്പം മുമ്പുവരെ തന്നോടു തുല്യനായി ആരുമില്ലെന്ന് അഹങ്കരിച്ച കൗരവജ്യേഷ്ഠന്റെ കിടപ്പു കണ്ടപ്പോൾ പരിഹാസകുതുകിയായ നമ്പ്യാർ തിരിഞ്ഞു നിന്ന് ആ രംഗം നോക്കി,

"സ്വർണ്ണം തരേണം നമുക്കെന്നു ചൊല്ലി
കണ്ണും മിഴിച്ചങ്ങിരിക്കുന്ന നേരം
പൊണ്ണൻ മറിഞ്ഞങ്ങു വീഴുന്നു കണ്ടാൽ
കണ്ണിന്നു സൗഖ്യം മഹാദേവ ശംഭോ"

എന്നു നിശിതമായി പരിഹസിച്ച് പൊട്ടിച്ചിരിക്കുകയും ചെയ്യുന്നു.

മഹാകവി ഉള്ളൂർ സൂചിപ്പിക്കുന്നപോലെ, പതിനാലു വൃത്ത ത്തിൽ തൽകർത്താവ് പരകീയാശയങ്ങൾ അതേപടി ഒരിടത്തും പകർത്തിയിട്ടില്ല. പൗരാണികേതിവൃത്തത്തിൽ ദൂതവാക്യത്തിൽ നിന്നും സ്വീകരിച്ചിട്ടുള്ള വ്യതിയാനങ്ങൾപോലും സ്വന്തം മനോ ധർമ്മത്തിന്റെ മൂശയിൽ വെച്ച് ഉരുക്കിയെടുത്തു പരിഷ്കരിച്ചതിനു ശേഷമേ കാവ്യരംഗത്ത് ചിത്രീകരിച്ചിട്ടുള്ളുവെന്ന് ഇതുവരെ പ്രസ്താവിച്ചതിൽനിന്നും വ്യക്തമായിരിക്കുമല്ലോ. പാത്രസ്വഭാവ നിരൂപണത്തിലും കവി തന്റെ ഈ വ്യക്തിത്വം പുലർത്തിക്കാ

ണന്നു. ഭഗവദ്ദൂത്—പതിനാലു വൃത്തത്തിലെ ഭീമനും പാഞ്ചാലിയും ദുര്യോധനനുമെല്ലാം ഇതിനു ദൃഷ്ടാന്തമാണ്. ദൂതിനു പുറപ്പെട്ട കൃഷ്ണനോട്, ധർമ്മപുത്രരെ അനുകരിച്ച് ശാന്തിക്കു വേണ്ടി ശ്രമിക്കണമെന്നപേക്ഷിച്ച ഭീമനെ ചൊടിപ്പിക്കുന്നതിനു വേണ്ടി ഭഗവാൻ പരിഹസിച്ചപ്പോൾ,

"പോരിന്നായിപ്പാണ്ഡവരോടേററീടുന്നോരെയൊക്കെയും
കാലടിച്ചോട്ടിലായുന്നിൽ വീഴ്ത്തി ഞാൻ കേറിനില്ക്കുമേ"

എന്ന് ഉരത്തു പറയുന്ന മാരുതിയെ മഹാഭാരതത്തിൽ കാണാം. എന്നാൽ യഥാർത്ഥരൗദ്രഭീമനെ കാണണമെങ്കിൽ കുഞ്ചന്റെ കൃതിയിലെ ആറാമത്തെ വൃത്തം തന്നെ വായിക്കണം. ഭഗവാൻ വാസുദേവന്റെ കുത്തുവാക്കുകൾ കേട്ട്,

ഝടിതി കടുകോപിയാം ഗന്ധവാഹാത്മജൻ
കഠിനമലറി സ്ഫുടം കമ്പിതാശാമുഖൻ
നിടിലതടഭാസുരഭ്രൂ കുടീഭീഷണ"നായിത്തീർന്ന് ഗുഹയിൽച്ചെന്ന് ശല്യപ്പെടുത്തിയപ്പോൾ സട കുടഞ്ഞ് ചാടി എഴുന്നേററ സിംഹത്തെപ്പോലെ,

"കഠിനഗദകൊണ്ടു ഞാനൊന്നടിക്കും വിധൗ
ഝടിതി പൊടിഭസ്മമാമസ്മദീയാദികൾ
തുടുതുടെയൊലിക്കുമൊച്ചോരയാം ചോലയിൽ
പൊടികളിടകൂടണം" എന്ന് ഗർജ്ജിച്ചുകൊണ്ട്
"ജലനിധി കലങ്ങണം ചോരകൊണ്ടാഹവേ
കുലഗിരി കുലുങ്ങണം ശോണിതേ മുങ്ങണം"

എന്നും മററും സധീരം പ്രഖ്യാപിക്കുന്നതു നോക്കുക. അല്പരസക്കാരനായ ഭീമന്റെ ഭീഷണമായ രൂപം ഏതാനും വാക്കുകളിലൂടെ അനായാസേന രംഗത്തു കൊണ്ടുവരുവാൻ കവിക്ക് കഴിഞ്ഞിരിക്കുകയാണ്. പതിനാലുവൃത്തത്തിലെ പാഞ്ചാലി വ്യാസകൃതിയിൽ കാണുന്ന ആ പാണ്ഡവപത്നിയെ നിഷ്പ്രഭമാക്കിയിരിക്കുന്നു. ദൂതിനു പോകുന്ന ശ്രീകൃഷ്ണഭഗവാനെ, തന്റെ അഴിച്ചിട്ട മുടി കാണിച്ചുകൊണ്ട്,

"ദുശ്ശാസനൻ താൻ കൈയിട്ടു വലിച്ചോരിതു മാധവ
പരരായ് സന്ധിയിച്ചീടിക്കും നീ കാര്യം തോറുമോക്കണേ"

എന്ന് മഹാഭാരതത്തിലെ ദ്രൗപദി പറയുന്നുണ്ട്. എങ്കിലും (ഇതിഹാസത്തിന്റെ ലക്ഷ്യം മറെറാന്നായതുകൊണ്ടാകാം) നമ്പ്യാരുടെ നായികയെപ്പോലെ വികാരോജ്ജ്വലമായ ആ സന്ദർഭത്തിനനുസരിച്ച് ഉയരുവാൻ ആ പൗരാണികപാത്രത്തിനു കഴിഞ്ഞിട്ടില്ല.

നിറഞ്ഞ സദസ്സിൽവെച്ച് ദുശ്ശാസനനിൽനിന്ന് അനുഭവിക്കേണ്ടി വന്ന അപമാനത്തെക്കുറിച്ചുള്ള ഉള്ളുരുക്കുന്ന ദുഃഖം, അതിനു പകരം ചോദിച്ചേ അടങ്ങുവെന്ന് അനിയന്ത്രിതമായുയരുന്ന രോഷം, കഴിവുണ്ടായിട്ടും അതിനു മുതിരാത്ത സ്വഭർത്താക്കന്മാരുടെ സന്ധിമനോഭാവത്തോടുള്ള അവജ്ഞ, തന്റെ നിസ്സഹായതയിലുള്ള വേദന, എന്നു തുടങ്ങിയ വിവിധഭാവങ്ങൾ ഇഷ്ടദേവനായ ഭഗവാന്റെ മുമ്പിൽ ഒതുക്കാൻ കഴിയാതെ, വിങ്ങിപ്പൊട്ടുന്ന പ്രതീതിയാണ്", പാഞ്ചാലിയുടെ കൃഷ്ണനോടുള്ള അപേക്ഷ വായിക്കുമ്പോഴുണ്ടാകുന്നത്. ഫലിതപരിഹാസത്തിനു സിദ്ധിച്ച ആ സുവർണ്ണാവസരം കവി തികച്ചും ഉപയോഗിച്ചിരിക്കുന്നു.

"ദുരിതം ചെയ്യൊരു ദുശ്ശാസനൻ തന്റെ
ചരിതമോർക്കാതെ സന്ധിക്കു ഭാവിക്കും
നരവരന്മാരാം നമ്മുടെ നാഥന്മാർ
സരസന്മാരത്രേ ദേവനാരായണ"

എന്നു തുടങ്ങിയ ആ മാനിനിയുടെ വാക്കുകളിൽനിന്ന് ധ്വനിക്കുന്ന മർമ്മഭേദകമായ ഫലിതപരിഹാസങ്ങൾ അതു കേട്ടുകൊണ്ട് നിന്നിരുന്ന പാണ്ഡവരെ വിഹ്വലരാക്കിയിട്ടുണ്ടാകാം. സന്ദർഭോചിതമായി തിരഞ്ഞെടുത്തുപയോഗിച്ചുകാണുന്ന ശബ്ദങ്ങളെന്നു വേണ്ട, സംഗീതാത്മകവും കരുണരസത്തിനേററവും യോജിച്ചതുമായ ആ വൃത്തംപോലും പാർഷതിയുടെ വിവിധഭാവസംകുലമായ അന്തർഗതങ്ങളെ ആവിഷ്കരിക്കാൻ തികച്ചും സമർത്ഥമായിരിക്കുന്നതിനാൽ സപ്തമവൃത്തത്തിന് ഒരു ഭാവഗാനത്തിന്റെ വികാരതീവ്രത കൈവന്നിരിക്കുന്നു.

"കുരുകുലാധിപൻ തന്നോടു മെല്ലവേ
സരസമാംവണ്ണം ദൂതരുംചെയ്യുമ്പോൾ
മുരഹര ഭവാനെന്റെ തലമുടി
നിരുപിച്ചേക്കണം ദേവനാരായണ"

എന്ന അപേക്ഷ, മഹാഭാരതത്തിലെ നായിക ഇതേ സന്ദർഭത്തിൽ പറയുന്ന ശ്ലോകത്തിന്റെ വിവർത്തനമാണെങ്കിലും, പ്രകരണവുമായി തികച്ചും തന്മയീഭവിക്കാൻ കവിക്ക് കഴിഞ്ഞിരിക്കുന്നതിനാൽ മൂലത്തിലെ പദ്യത്തിനു സിദ്ധിക്കാത്ത ഭാവദീപ്തി ഉൾക്കൊള്ളാൻ ഈ വരികൾക്ക് കഴിഞ്ഞിരിക്കുന്നു. സ്ത്രീസ്വഭാവത്തിന്റെ സഹജമായ മാർദ്ദവവും അവരുടെ മനോഗതിയിലുള്ള രമ്യത്വവും ആവിഷ്കരിക്കാൻ നമ്പ്യാർക്ക് കഴിഞ്ഞിട്ടില്ലെന്ന് അദ്ദേഹത്തിന്റെ തുള്ളൽകൃതികളിലെ പൗരാണിക സ്ത്രീപാത്രസ്വഭാവനിരൂപണത്തെ അടിസ്ഥാനമാക്കി സാഹിത്യപഞ്ചാനനൻ ശ്രീ. പി. കെ. നാരായണ

പിള്ള മുതൽ പലരും ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ആ ന്യൂനത പരിഹരിക്കാൻ പതിനാലുവൃത്തത്തിലെ പാഞ്ചാലിയുടെ ചിത്രീകരണത്തിലൂടെ നമ്പ്യാർക്ക് കഴിഞ്ഞിരിക്കയാണ്. ദുര്യോധനൻ കൂടുതൽ മുട്ടാളനായി കാവ്യരംഗത്ത് ഉയിർക്കൊള്ളുന്നു, മഹാഭാരതത്തിലെ കൗരവജ്യേഷ്ഠൻ സുഹൃത്തുക്കളോടൊപ്പം ശ്രീകൃഷ്ണനെ യഥോചിതം സ്വീകരിപ്പാൻ സന്നദ്ധനാകുന്നുണ്ട്. എന്നാൽ പതിനാലുവൃത്തത്തിൽ അദ്ദേഹം ഭഗവാനെ വാക്കുകൊണ്ടും പ്രവൃത്തികൊണ്ടും പരമാവധി അനാദരിക്കാനും അവഹേളിക്കാനും സന്നദ്ധനായി കാണുന്നു. ഇതിഹാസത്തിൽ സുയോധനൻ ഭഗവാനെ 'കൃഷ്ണൻ, കേശവൻ' തുടങ്ങിയ സംജ്ഞകളാലാണ് അധികവും സംബോധന ചെയ്യുന്നത്. എന്നാൽ പതിനാലുവൃത്തത്തിൽ അവസരം കിട്ടുമ്പോഴെല്ലാം കല്പിച്ചുകൂട്ടി 'ദൂതാ' എന്ന് ആവർത്തിച്ചു വിളിച്ച് അപമാനിച്ചിരിക്കയാണ്. ഒന്നിനും പ്രാപ്തരല്ലാത്ത പാണ്ഡവരെ കൂടുതൽ വഷളന്മാരാക്കിത്തീർത്തത് അധാർമ്മികനായ കൃഷ്ണന്റെ സഹവാസമാണെന്ന്

''ഇപ്പാരിലാരുള്ള ചങ്ങാതിയെന്ന്
ഇപ്പാണ്ഡവന്മാർ വിചാരിക്കുമപ്പോൾ
കപ്പാൻ നടക്കുന്ന നീ ചെന്നുകൂടി
ശില്പം സഖിത്വം മഹാദേവശംഭോ'' എന്ന്.

അദ്ദേഹത്തിന്റെ മുഖത്തു നോക്കി പറയുന്നതു നോക്കുക. കൗരവമുഖ്യന്റെ സ്വഭാവത്തിൽ വരുത്തിയിരിക്കുന്ന ഈ മാററം കൂടുതൽ കരുത്തുള്ള ഒരു പ്രതിനായകനെ വാർത്തെടുക്കാൻ കവിയെ സഹായിച്ചിരിക്കുന്നു.

ഈ കാവ്യത്തിലെ വർണ്ണനാത്മകമായ ഭാഗങ്ങൾ മികച്ച കല്പനാവൈഭവത്തെ വിളംബരം ചെയ്യുന്നവയാണ്. ശ്രീകൃഷ്ണന്റെ ദൂതിനുള്ള യാത്രയും കൗരവസഭാപ്രവേശവും വിശ്വരൂപപ്രദർശനവുമെല്ലാം മഹാഭാരതത്തിൽ വളരെ ചുരുക്കി മാത്രമേ വിവരിച്ചിട്ടുള്ളു. എന്നാൽ കുഞ്ചന്റെ കാവ്യം വായിക്കുമ്പോൾ ആർഭാടപൂർണ്ണവും ഭാവോജ്ജ്വലവുമായ ആ രംഗങ്ങളെല്ലാം നമ്മുടെ മനോമുകുരത്തിൽ ഉയർന്നു വരുന്നു. ബാലാർക്കബിംബം പ്രകാശിക്കുമ്പോൾ ഇളവെയിലു പരക്കുന്നപോലെ ഭഗവാന്റെ കിരീടത്തിന്റെ കാന്തിവിശേഷം ആസ്ഥാനദേശത്തെ പ്രകാശമാനമാക്കുന്നതും 'കായാമ്പൂതന്നുള്ളിൽ ആയാസം കോലുന്ന'അദ്ദേഹത്തിന്റെ ശരീരപ്രഭ സഭാന്തത്തിലെല്ലാം ക്രമത്തിൽ വ്യാപിക്കുന്നതും തുടർന്ന്

''പീതാംബരം കെട്ടി വാലിട്ടുടുത്തും
ചേതോഭിരാമം കിരീടം ധരിച്ചും
ആതാമ്രഹേമാംഗദശ്രീയണിഞ്ഞു'' കൊണ്ടുള്ള

ആ മനോഹരരൂപം കൺമുമ്പിൽ എഴുന്നള്ളുന്നതുമായ രംഗം സജീവമായി ചിത്രീകരിച്ചിട്ടുള്ളതു തന്നെ അതിന് ദൃഷ്ടാന്ത മാണ്,

"ലോകാധിനാഥനുടെ ലോകാതിഭീതികര-
മാകാരമുഗ്രതരമേകാന്തകാന്തിയൊടും
ആകാശവീഥികളിലാകെപ്പരന്നഖില
ലോകം നിറഞ്ഞു ബത വിശ്വംഭരായ നമഃ"

എന്നു തുടങ്ങുന്ന ദീർഘമായ ഭഗവാന്റെ വിശ്വരൂപം കുരുപ്രവീര ന്മാരെപ്പോലും മോഹാലസ്യപ്പെടുത്തിയതിൽ അത്ഭുതമില്ല. അത് അത്രമാത്രം ഭീകരവും വിസ്മയാവഹവുമായിരിക്കുന്നു. പരി മിതമായ വാക്കുകളാൽ ഭാവോജ്ജ്വലമായ ചിത്രങ്ങൾ വരയ്ക്കുന്ന തിനുള്ള കഴിവു നമ്പിയാരുടെ അപൂർവ്വസിദ്ധികളിലൊന്നാണ്. പരന്നുകിടക്കുന്ന പല ആശയങ്ങളുടേയും തത്വങ്ങളുടേയും സാരാംശം കടഞ്ഞെടുത്തു ഭാവോദ്ദീപകമായി ചിത്രീകരിക്കുന്നതിന്ന് അദ്ദേഹ ത്തിനുണ്ടായിരുന്ന അസാമാന്യമായ വൈദഗ്ധ്യവും അത്ഭുതാവഹം തന്നെ. മഹാഭാരതത്തിൽ എട്ടദ്ധ്യായങ്ങളിലായി 95 ശ്ലോക ങ്ങളിൽ വ്യാപിച്ചുകിടക്കുന്ന വിദുരോപദേശത്തിന്റെ സാരാംശം മുഴവൻ 44 ചതുഷ്പദിയിലൊതുക്കി നാലാംവൃത്തത്തിൽ വിവരിച്ചിട്ടു ള്ളതു തന്നെ ഇതിന്നു തെളിവാണ്. മഹാഭാരതത്തിലെ വിദുരവാക്യം അനേകം വേദാന്തതത്വങ്ങളുടേയും നീതിധർമ്മങ്ങളുടേയും പ്രതിപാദ നമായതിനാൽ ശുഷ്കമാണ്. എന്നാൽ അതിന്റെ സാരാംശമെടുത്ത് അതോടൊപ്പം സന്ദർഭത്തിനു ചേരുന്ന പരകീയവും സ്വകീയവുമായ ആശയങ്ങൾ ചേർത്ത് ആകർഷകമായി പ്രതിപാദിച്ചിട്ടുള്ളതിനാൽ നാലാംവൃത്തം അസ്വാദ്യമായിട്ടുണ്ട്. ഇതുപോലെ കാവ്യത്തിലുട നീളം അതാതു സന്ദർഭത്തിനനുസരിച്ച് കവി അനേകം ഉൽകൃഷ്ട ചിന്തകളും മഹനീയതത്വങ്ങളും യഥായോഗ്യം പ്രകാശിപ്പിച്ചു കാണുന്നു. മഹാഭാരതത്തിലെ ശ്രീകൃഷ്ണസന്ദേശത്തിൽ ഇല്ലാത്ത ചില ആശയങ്ങൾ പതിനാലുവൃത്തത്തിൽ ഭഗവാൻ കൗരവരെ ഉദ്ബോധിപ്പിക്കുന്നത് നോക്കുക.

"അംഭസ്സിലുള്ളോരു പോളയ്ക്കു തുല്യം
ഡംഭിച്ചു മേവുന്ന മർത്ത്യന്റെ വൃത്തം
സമ്പത്തുമാപത്തുമന്നന്നുദിക്കും
കമ്പം ജനിക്കും മഹാദേവശംഭോ
ജ്ഞാനം മനക്കാമ്പിലില്ലെന്നു വന്നാൽ
ഞാനെന്ന ഭാവം മുഴുത്തീടുമേററം

മാനം മദദ്വേഷരാഗങ്ങളെല്ലാം
നൂനം പെരുക്കും മഹാദേവശംഭോ.
ഞാനെന്നഹങ്കാരമില്ലെന്നു വന്നാൽ
ആനന്ദമല്ലാതെ മറെറാന്നുമില്ല''

എന്നീ വരികഠം ഗീത തുടങ്ങിയ ഭാരതീയ വേദാന്തഗ്രന്ഥങ്ങളിൽ കാണുന്ന ആശയങ്ങളാണെങ്കിലും ഇതിവൃത്തസന്ദർഭവും പാത്രവു മായി തന്മയീഭവിച്ച മഹാകവിയുടെ പ്രതിഭയിലൂടെ കടന്നുവന്ന പ്പോഠം അവ കൂടുതൽ ചേതസ്സമാകഷ്കങ്ങളായിത്തീന്നിരിക്കുന്നു. ഇത്തരം ഭാഗങ്ങഠം തുള്ളൽകൃതികളിൽ ഇടയ്ക്കിടയ്ക്കു കാണുന്ന ലോകോ ക്തികളെ അനുസ്മരിപ്പിക്കാതിരിക്കുകയില്ല.

ഭക്തിപ്രസ്ഥാനം വളന്നുവന്നതോടുകൂടിയാണ്, മററു ഭാഷക ളിലെന്നപോലെ, മലയാളത്തിലും ഇതുപോലെയുള്ള അസംഖ്യം കീർത്തനങ്ങഠം ആവിർഭവിച്ചത്. കലികാലത്ത് ഈശ്വരനാമ കീർത്ത നത്തിൻെറ മാഹാത്മ്യത്തെപ്പററി ഭാഗവതാദി പുരാണങ്ങഠംതന്നെ ഉദ്ബോധിപ്പിക്കുന്നുണ്ടല്ലോ. പതിനാലുവൃത്തത്തെപ്പോലുള്ള കൃതി കളുടെ ലക്ഷ്യവും മറെറാന്നല്ല. കാവ്യത്തിൽ ആദ്യംമുതൽ അവസാനം വരെ ഓരോ ചതുഷ്പദിയുടെ അവസാനപാദത്തിൻെറ അന്ത്യത്തിലും ''നാരായണജയ'', 'ഹരശംഭോ' തുടങ്ങിയ വൈഷ്ണവമോ ശൈവമോ ആയ നാമങ്ങഠം ചേക്കുകയും ഓരോ വൃത്തവും ഭഗവന്നാമങ്ങഠം മാത്രം ചേത്തുണ്ടാക്കിയ ഒരു ചതുഷ്പദിയോടെ അവസാനിപ്പിക്കു കയും ചെയ്തിട്ടുള്ളത് ഈ ഉദ്ദേശത്തോടുകൂടിയാണ്. ഈശ്വരനാമ ങ്ങളുടെ ഈ ആവത്തനം കേവലം യാന്ത്രികമല്ല. അവ ഭക്താഗ്രേ സരനായ കവിയുടെ ഉള്ളിൽത്തട്ടി വരുന്നവയാണ്.

വരദ! വാമന! വാരിജലോചന!
വരഗുണാകര! വാരണപാലക!
മുരഹരാനന്ദ! പാഹി മാം പാഹി മാം
പരമപൂരുഷ! ദേവനാരായണ.

എന്നു തുടങ്ങിയ ചതുഷ്പദികഠം വായിക്കുമ്പോഠം കവിഹൃദയം സ്വയം ഭക്തിയിൽ അലിഞ്ഞുപോകുന്നതുപോലെ തോന്നുന്നു. എന്നുതന്നെ യല്ല, കവിയുടെ ഭക്തി ഈശ്വരനാമങ്ങഠം കേവലം ആവത്തിക്കുന്ന തിൽ മാത്രം ഒതുങ്ങി നിൽക്കുന്നുമില്ല. അതു അദ്വൈതസിദ്ധാന്ത ത്തിൽ അടിയുറച്ചു നിൽക്കുന്നു. വിശ്വരൂപം വണ്ണിക്കുമ്പോഠം പ്രപ ഞ്ചം മുഴുവൻ നിറഞ്ഞു നിൽക്കുന്ന ഒന്നായി ഈശ്വരചൈതന്യത്തെ അദ്ദേഹം പ്രകീത്തിച്ചുകാണുന്നു. എന്നുതന്നെയല്ല, സാധാരണക്കാ രുടെയിടയിലുള്ള ശിവൻ, വിഷ്ണു തുടങ്ങിയ ഭേദഭാവനകളെല്ലാം തെററാണെന്നും അവ ഒരേയൊരു ഈശ്വരചൈതന്യത്തിൻെറ ഭിന്ന

ഭാവങ്ങൾ, സൂചിപ്പിക്കുന്ന സംജ്ഞകൾ മാത്രമാണെന്നുമുള്ള വിശാലമായ ആശയം കൂടി, പാഞ്ചാലിക്കു നൽകുന്ന ഉപദേശത്തിലൂടെ ശ്രീകൃഷ്ണഭഗവാനെക്കൊണ്ട് കവി ഉദ്ബോധിപ്പിക്കുന്നതു നോക്കുക:

ശിവനും വിഷ്ണുവും ബ്രഹ്മാവുമെന്നുള്ള
പ്രവിഭാഗജ്ഞാനം മായാവിജൃംഭിതം
അവികലാത്മകനേകസ്വരൂപൻ ഞാൻ
സുവദനേ, കൃഷ്ണേ! ദേവനാരായണ.

അവസരം കിട്ടുമ്പോഴെല്ലാം ഭഗവാനെ സ്തുതിച്ചിട്ടും തൃപ്തി വരാതെ അവസാനഭാഗത്ത്, വിശ്വരൂപം കണ്ട ഭക്ത്യാദരങ്ങളോടെ, നമ്രശിരസ്സുരായി തൊഴുകയ്യോടേ, നിൽക്കുന്ന ഭീഷ്മാദികളിലൂടെ മഹാവിഷ്ണുവിൻെറ ദശാവതാരകഥ സ്മരിച്ചു വാഴ്ത്തിയിട്ടും അലംഭാവം കൊള്ളാതെ,

''നറുംപീലി കോലുന്ന കാർക്കുന്തലോടും
നിറം ചേരുമച്ചാരുപൂഞ്ചേലയോടും
കുറഞ്ഞോരു നൽപ്പുഞ്ചിരിക്കൊഞ്ചലോടും
തരംചേർന്നു''നിൽക്കുന്ന ഭഗവാനെ വീണ്ടും വീണ്ടും നമിച്ചുകൊണ്ടാണ് ഭാഗവതോത്തമനായ കവി സ്വകാവ്യം ഉപസംഹരിക്കുന്നത്. നമ്മുടെ ഭക്തിസാഹിത്യത്തിൽ പതിനാലുവൃത്തത്തിനുള്ള സ്ഥാനം അദ്വിതീയമാണ്.

പതിനാലുവൃത്തം അതിൻെറ പല സവിശേഷതകൾ കൊണ്ടും കുഞ്ചൻനമ്പ്യാരുടെ മററു കൃതികളിൽനിന്നകന്നു നിൽക്കുന്നു. ഇത്ര ഏറെ രൂപഭാവസമന്വയത്തോടുകൂടിയ കെട്ടുറപ്പുള്ള ഒരു കൃതി അദ്ദേഹം വേറെ എഴുതിയിട്ടുണ്ടോ എന്നു സംശയമാണ്. തുള്ളലുകളിൽ ഒരുതരം കുത്തഴിഞ്ഞ പ്രതിപാദനസമ്പ്രദായമാണ് കാണുന്നത്, ഇതിവൃത്തസംഭവങ്ങളോടും പാത്രസ്വഭാവത്തോടും നീതി പുലർത്തുന്നതിനേക്കാൾ, ഹാസ്യരസപ്രധാനമായ സമകാലികസമുദായവിമർശനത്തിന്നു അവയിൽ പ്രാധാന്യം നൽകിക്കാണുന്നു. അശ്ലിഷ്ടമായ രചന, ഓജസ്സേറിയ ലളിതമണിപ്രവാളശൈലി, ശബ്ദാർത്ഥാലങ്കാരപ്രയോഗത്തിലുള്ള അസാമാന്യമായ പാടവം എന്നുതുടങ്ങിയ തൻെറ അത്ഭുതസിദ്ധികളെല്ലാം അതിന്നുവേണ്ടി വാരിക്കോരിച്ചിലവഴിക്കുന്ന പരിഹാസചതുരനായ ഒരു കലാകാരനെയാണ് നാം തുള്ളലുകളിൽ കാണുന്നത്. എന്നാൽ പതിനാലുവൃത്തത്തിലാകട്ടെ, സർവ്വോപരി കാവ്യത്തിൻെറ ജീവനായ രസഭാവാദി

ളകിൽ കണ്ണുനട്ടിരിക്കുന്ന മർമ്മവേദിയായ, വളർച്ച ചെന്നൊരു കവിസാർവ്വഭൗമന്റെ സാന്നിധ്യം അനുപദമെന്നോണം നമുക്കനുഭവപ്പെടുന്നു; പരിപക്വതയ്ക്കു സഹജമായ നിയന്ത്രണം സർവ്വത്ര ദീക്ഷിച്ചിട്ടുള്ളതിനാൽ ഒരിടത്തും പാളിച്ചകൾ സംഭവിച്ചിട്ടില്ല. മഹാഭാരതത്തിലെ പല കഥാസന്ദർഭങ്ങളും നമ്പ്യാർ തുള്ളലുകൾക്കു വിഷയമാക്കിയിട്ടുണ്ട്. എന്നാൽ ഭഗവദ്ദൂത് അതിൽനിന്നും ഒഴിവാക്കിയതായി കാണുന്നു. ശ്രീകൃഷ്ണചരിതം മണിപ്രവാളത്തിലും ആ ഭാഗം വിട്ടുകളഞ്ഞിരിക്കയാണ്. ഒരുപക്ഷെ നാടകീയമായ ആ സുമുഹൂർത്തത്തെക്കുറിച്ചു പതിനാലുവൃത്തംപോലെ ഭാവോജ്ജ്വലമായ ഒരു കാവ്യം നിർമ്മിയ്ക്കണമെന്നു കരുതി മനഃപൂർവ്വം അങ്ങിനെ ചെയ്തതാകാം, എന്തായാലും അന്യൂനമായ കവികർമ്മകൗശലത്തിനൊരൊന്നാന്തരം നിദർശനമാണ് ആപാതമധുരമായ ഈ കൊച്ചു കാവ്യം.



ഷൊർണ്ണൂർ
10–8–1983

എ. ബാലകൃഷ്ണവാരിയർ

# പതിനാലുവൃത്തം

ഹരിഃ ശ്രീഗണപതയേ നമഃ
അവിഘ്നമസ്തു.

## ഒന്നാം വൃത്തം

ഗുണഗണമിയലും ഗണനായകനും
പ്രണതശിവങ്കരി കവിമാതാവും
ഫണിപതിശയനൻ മധുസൂദനനും
തുണ ചെയ്തീടുക നാരായണ ജയ 1

ശുകപുരമമരും പരമേശ്വരനും
സുകവികരം പലരും ഗുരുനായകനും
ശുകമുനി ഭഗവാൻ നാരദമുനിയും
സുഖമരുളീടുക നാരായണജയ 2

---

### ടിപ്പണി

1 പ്രണതശിവംകരി = പ്രണമിപ്പോർക്കു സുഖത്തെ ചെയ്യുന്നവൾ. കവിമാതാവ് = സരസ്വതി. ഫണിപതിശയനൻ = സർപ്പരാജാവായ അനന്തനിൽ ശയിക്കുന്നവൻ – വിഷ്ണു.

2 ശുകപുരം = കിള്ളിക്കുറിശ്ശിമംഗലം.

യദുകുലകമലദിനേശൻ കൃഷ്ണൻ
മൃദുലമനോഹരലീലാതൃഷ്ണൻ
ഹൃദയമുദം മമ സതതം പുഷ്ണൻ
പ്രദിശതു കുശലം നാരായണ ജയ 3

സുരപുരിസമമാം ദ്വാരക തന്നിൽ
പരിചൊടു ഭഗവാനരവിന്ദാക്ഷൻ
കുരുവര പാണ്ഡവ സമരാരംഭം
കരുതി വസിച്ചു നാരായണ ജയ 4

''വരുമിഹ സംപ്രതി ദുര്യോധനനും
പരമസഖൻ മമ പാർത്ഥൻ താനും
ഇരുവരുമെന്നെ വരിപ്പതിനായി-
ക്കരുതി വരുന്നു'' നാരായണ ജയ 5

നിയതമിതേവമറിഞ്ഞു മുകുന്ദൻ
ശയനഗൃഹത്തിലകത്തെഴുന്നെള്ളി
നയനമടച്ചഥ കപടതയോടേ
ശയനം ചെയ്തു നാരായണ ജയ 6

---

3 യദുകുലകമലദിനേശൻ=യദുകുലമാകുന്ന കമലത്തെ വികസിപ്പിക്കുന്ന സൂര്യൻ; യദുകുലത്തിന്ന് സന്തോഷം നല്കുന്നവൻ. മൃദുലമനോഹരലീലാതൃഷ്ണൻ=ലളിതവും മനോഹരവുമായ ലീലകളിൽ തൃഷ്ണയുള്ളവൻ. ഹൃദയമുദം=മനഃസന്തോഷം. പുഷ്ണൻ വളർത്തുന്നവൻ—പ്രദിശതു=പ്രദാനം ചെയ്യട്ടെ.

4 സുരപുരിസമം=ദേവലോകത്തിന്നു തുല്യമായ. കുരുവരപാണ്ഡവ സമരാരംഭം=കൗരവരും പാണ്ഡവന്മാരും തമ്മിലുള്ള യുദ്ധത്തിന്റെ ആരംഭം.

5 ഇഹ=ഇവിടെ. സമ്പ്രതി=ഇപ്പോൾ. പരമസഖൻ=ഉററചങ്ങാതി

6 നിയതം=നിശ്ചയം.

പടുത നടിച്ചൊരു പടജനമോടും
പടഹം കുട തഴ ചാമരമോടും
ഇട ചേൎന്നുടനേ ധൃതരാഷ്ട്രസുതൻ
വരവു തുടങ്ങീ നാരായണ ജയ 7

പരിജനമഖിലം ഗോപുരദേശേ
പരിചൊടു പാൎപ്പിച്ചാദരവോടേ
കുരുപതി താനേ കരുണാകരനുടെ
പുരി പുക്കാനഥ നാരായണ ജയ 8

കപടമുറങ്ങും കപടനരന്റെ
കുലിശമഹാമണിശയനനികേതേ
സപദി കടന്നൊരു മണിപീഠാന്തേ
നൃപതി വസിച്ചൂ നാരായണ ജയ 9

മുരരിപു തന്നുടെ തിരുമുടിനികടേ
കുരുപതി വന്നു വസിച്ച ദശായാം
വിരവൊടു വന്നഥ വിജയനുമപ്പോൾ
ഹരിയെ വണങ്ങീ നാരായണ ജയ 10

---

7 പടുത=സാമൎത്ഥ്യം. പടഹം=യുദ്ധവാദ്യം. ധൃതരാഷ്ട്രസുതൻ=ദുൎയ്യോധനൻ.

8 പരിജനം=കൂടെയുള്ളവർ. കുരുപതി=ദുൎയ്യോധനൻ.

9 കപടനരൻ=മായാമാനുഷൻ; ശ്രീകൃഷ്ണൻ. കുലിശമഹാമണിശയനനികേതേ=വജ്രരത്നത്താൽ നിൎമ്മിതമായ പൎയ്യങ്കത്തിന്നടുത്തു്. സപദി=വേഗത്തിൽ.

10 മുരരിപു=ശ്രീകൃഷ്ണൻ. തിരുമുടിനികടേ=തലയ്ക്കൽ. വസിച്ച ദശായാം=വസിച്ച സമയത്തു്.

കരുണാകരനുടെ ചരണസമീപേ
പരിചൊടു നിന്നാനവനുമുദാരം
തരുണതമാലമനോഹരമാകിന
തിരുവുടൽ കണ്ടഥ നാരായണ ജയ 11

ശൗരിയുറക്കമുണർന്നൊരു ഭാവാൽ
മൂരിനിവർന്നു കരങ്ങടം കൂടഞ്ഞു
മാരുതിസഹജനെ നോക്കി പ്രഥമം
ചാരു ബഭാഷേ നാരായണ ജയ 12

''സുരവരതനയ! സഖേ കപികേതോ
സരസഗുണാശയ! കുശലം കിം തേ
വിരവൊടു വരുവാൻ കാരണമെന്തു—
മുരചെയ്താലും'' നാരായണ ജയ 13

അരുളപ്പാടതു കേട്ടു കിരീടി
പുരികക്കൊടികൊണ്ടൊന്നറിയിച്ചാൻ
'കുരുവരനുണ്ടു ശിരോഭാഗേ തവ
മരുവീടുന്നു' നാരായണ ജയ 14

---

11 ചരണസമീപേ=കാൽക്കൽ. തരുണതമാല മനോഹരം=ഇളപ്പംകൊണ്ടു പുളച്ചു നില്ക്കുന്ന പച്ചിലമരംപോലെ മനോഹരമായ.

12 ശൗരി=ശ്രീകൃഷ്ണൻ. മാരുതിസഹജനെ=ഭീമസഹോദരനെ; അർജ്ജുനനെ. പ്രഥമം=ആദ്യത്തിൽ. ചാരു=ഭംഗിയായി. ബഭാഷേ=പറഞ്ഞു.

13 സുരവരതനയ=ഇന്ദ്രപുത്രനായ സഖേ=ചങ്ങാതി. കപികേതോ=ഹനുമാൻ കൊടിയടയാളമായിട്ടുള്ളവനേ, അർജ്ജുനാ.

14 കിരീടി=അർജ്ജുനൻ. കുരുവരൻ=ദുര്യോധനൻ. ശിരോഭാഗേ=തലയ്ക്കൽ.

പുരുഷോത്തമനതു നേരം തരസാ
തിരുമുഖമൊന്നു തിരിച്ചഥ നോക്കി
ഉരഗധ്വജനെ കണ്ടിട്ടുടനേ
അരുളിച്ചെയ്തു നാരായണ ജയ 15

''കുരുകുലനാഥ, ഭവാനിഹ വന്നതു
പരമാർത്ഥേന ധരിച്ചീലേ ഞാൻ
പെരുകിന നിദ്രാവിവശതയാലിതു
വരുവാൻ ബന്ധം നാരായണ ജയ 16

ഹന്ത ഭവാനിഹ താനേ വരുവാൻ
എന്തൊരു കാരണമുരചെയ്താലും
സന്തതസഖിയായുള്ള ഭവാനിഹ
സങ്കടമധുനാ നാരായണ ജയ 17

പരിവാരങ്ങളിലൊരുവനെ മാത്രം
വിരവൊടയച്ചാൽ മതിയാമല്ലോ
കരിപുരി തന്നിലെനിക്കു വരാനൊരു
മടി പുനരുണ്ടോ'' നാരായണ ജയ 18

---

15 പുരുഷോത്തമൻ=ശ്രീകൃഷ്ണൻ. തരസാ=വേഗത്തിൽ. ഉരഗധ്വജൻ=ദുര്യോധനൻ.

16 കുരുകുലനാഥ=കുരുവംശത്തിന്നു നാഥനായിട്ടുള്ളോവേ. നിദ്രാവിവശത=ഉറക്കത്തിന്നധീനനാകുക.

17 സന്തതസഖി=സദാ ചങ്ങാതി.

18 കരിപുരി=ഹസ്തിനപുരി.

ഇത്തരമരുളിച്ചെയ്തതു കേട്ടി—
ട്ടുത്തരമുരഗധ്വജനരുൾ ചെയ്തു:
''ഉത്തമപുരുഷനതായ ഭവാനുടെ
ചിത്തമതറിവാൻ നാരായണ ജയ 19

അമരസുതന്മാരോടിനി മേലിൽ
സമരം ചെയ്‌വാനാരംഭിച്ചു;
സമരസമിന്നു ഭവാനുണ്ടെങ്കിൽ
കിമപി കഥിക്കാം നാരായണ ജയ 20

ബന്ധുനൃപന്മാർക്കഭിമതമല്ലിഹ
സന്ധിനിബന്ധനമിവരൊടു കൂടി
ദന്തിരഥാദികൾ വന്നു നിറഞ്ഞു
ദന്തിപുരേ മമ നാരായണ ജയ 21

അന്ധകവൃഷ്ണിയദുക്കളും നമുക്കൊരു
ബന്ധുത ചെയ്യാമെന്നുണ്ടെങ്കിൽ
അന്തരമില്ലതു നല്ലൊരു സമയം
കിന്തവ ചേതസി''? നാരായണ ജയ 22

---

20 അമരസുതന്മാർ=ധർമ്മാദിദേവന്മാരുടെ പുത്രന്മാർ; പാണ്ഡവന്മാർ. സമരസം=അനുകൂലാഭിപ്രായം. കിമപി=കുറച്ചൊന്നു.

21 ബന്ധുനൃപന്മാർ=കൗരവപക്ഷക്കാരായ രാജാക്കന്മാർ. അഭിമതം=സമ്മതം. ദന്തി=ആന. ദന്തിപുരേ=ഹസ്തിനപുരത്തിൽ. മമ=എന്റെ.

22 അന്ധകവൃഷ്ണിയദുക്കൾ=അന്ധകന്മാർ, വൃഷ്ണികൾ, യദുക്കൾ; ശ്രീകൃഷ്ണന്റെ ദായാദികളായ മൂന്നു വംശക്കാർ. കിം തവ ചേതസി=അങ്ങെന്തു കരുതുന്നു.

''കുരുകുലവരനും കുന്തീസുതനും
ധരണി പിടിച്ചു പിണങ്ങുന്നേരം
ഇരുവരുമിങ്ങു സമാനമെനിക്കതി—
നൊരു കുറവുണ്ടോ'' നാരായണ ജയ 23

''അവികലമുള്ളിലിരിക്കും ഭാവവു—
മിവിടെക്കാണ്മാൻ സംഗതി വന്നു
ഇവരും ഞങ്ങളുമൊരുമിച്ചീടുക
വരുവൊന്നല്ലിതു നാരായണ ജയ 24

നമ്മൊടു കൂടിപ്പോരികയെന്നതു
സമ്മതമെങ്കിലതങ്ങനെ വേണം;
ധർമ്മജസഹജൻ വന്നതിൽ മുമ്പേ
വന്നതു ഞാനിഹ'' നാരായണ ജയ 25

കുരുവരനേവമുണർത്തിക്കുമ്പോ—
ളുര ചെയ്താനുടനർജ്ജുനനേവം:
''നരകനിഷൂദന, കരുണാസിന്ധോ
ശരണം നീ മമ നാരായണ ജയ 26

---

23 കുരുകുലവരൻ=ദുര്യോധനൻ. കുന്തീസുതൻ=യുധിഷ്ഠിരൻ. ധരണിപിടിച്ച്=ഭൂമിയെച്ചൊല്ലി.

24 അവികലം=വൈകല്യമില്ലാതെ; സ്പഷ്ടമായി.

25 ധർമ്മജസഹജൻ=അർജ്ജുനൻ.

26 നരകനിഷൂദന=നരകനെ വധിച്ചവനേ.

നരപതിനികരശിരോമണിയാകിയ
ഗുരു മമ ധർമ്മജനരുളിച്ചെയ്തു:
'പരിചിനൊടടിയൻ നിന്തിരുവടിയുടെ
അടിമലരിണ ഗതി നാരായണ ജയ 27

ഉടനിഹ പുരിയിലെഴുന്നെള്ളേണം
അടിയനിതൊന്നിനുമെളുതല്ലേതും
പടയും ധനവും ജനവും നിനവും
ഭവതാ ദത്തം നാരായണ ജയ 28

കാലവിളംബനമരുതിനിയേതും
നീലവിലോചന നിരുപമകീർത്തേ
പാലയ മാ'മിതി മുഹുരരുറം ചെയ്തു
കാലസുതൻ ഗുരു''നാരായണ ജയ 29

ധൃതരാഷ്ട്രജനും സിതവാഹനനും
ഹിതമുരചെയ്തു വസിച്ച ദശായാം,
സ്മിതമധുരാക്ഷരമിദമുരചെയ്തു
ദിതിസുതവൈരീ നാരായണ ജയ 30

---

27 നരപതിനികരശിരോമണി=രാജസമൂഹത്തിന്ന് നടുനായകം.

28 ഭവതാ ദത്തം=അങ്ങു തന്നതാണ്.

29 കാലവിളംബനം=കാലതാമസം. നീലവിലോചന=നീലക്കണ്ണുള്ളവനേ. നിരുപമകീർത്തേ=കിടയററ കീർത്തിയുള്ളവനേ. പാലയ മാം=എന്നെ രക്ഷിക്കണേ.

30 ധൃതരാഷ്ട്രജൻ=ദുര്യോധനൻ. സിതവാഹനൻ=ശ്വേതവാഹനൻ; അർജ്ജുനൻ. സ്മിതമധുരാക്ഷരം=പുഞ്ചിരികൊണ്ട് മാധുര്യം കലർന്ന സ്ഫുടാക്ഷരങ്ങളോടെ. ദിതിസുതവൈരി=അസുരന്മാരുടെ ശത്രു; ശ്രീകൃഷ്ണൻ.

''മുമ്പിൽ കുരുപതി മമ പുരി പുക്കു,
മുമ്പിൽ പാണ്ഡവനീക്ഷിതനായി;
മുമ്പിരുവക്കും രണ്ടു പ്രകാരം
സമ്പ്രതി ജാതം നാരായണ ജയ 31

ഇന്നു ഭവാന്മാരിരുവരുമോർത്താ—
ലൊന്നുമെനിക്കൊരു ഭേദവുമില്ല;
ഒന്നു നിരൂപിച്ചുരചെയ്തീടാം
മന്നവവരരേ! നാരായണ ജയ 32

ഒമ്പതു കോടിപ്പടയുണ്ടിഹ മമ
മുമ്പിലകമ്പടി കൂടി നടപ്പാൻ;
വമ്പടയാം കടലങ്ങു കടപ്പാൻ
വമ്പുള്ളവരിവർ നാരായണ ജയ 33

നാരായണനെന്നെല്ലാവക്കും
പേരായതുമിഹ വീരഭടാനാം;
പാരാതവരെയൊരുത്തനു നല്കാം
പോരാടാനായ് നാരായണ ജയ 34

അപരനു വേണ്ടീട്ടഹമിഹ പോരാ—
മുപകാരം തവ കുറയുന്താനം;
നൃപരുടെ പടയിൽ നിരായുധനായി—
ട്ടവിടെ നടക്കാം നാരായണ ജയ 35

---

31 കുരുപതി=ദുര്യോധനൻ. മമ പുരി=എന്റെ പുരത്തിൽ. ഈക്ഷിതനായി=കാണപ്പെട്ടു. മുമ്പിരുവക്കും=മുൻപേ ആവുക എന്നത്. സമ്പ്രതി=ഇപ്പോൾ. ജാതം=സംഭവിച്ചു.

34 വീരഭടാനാം=വീരഭടന്മാർക്ക്.

35 അപരന്=മറ്റേ ആൾക്ക്. അഹമിഹ=അഹം ഇഹ; ഇതാ ഞാൻ.

സോമകുലാവനിരമണന്മാരേ
കാമവിലോഭിതമുരചെയ്യാലും;
താമസമെന്തിനു പഴുതിലിദാനീം;
ക്ഷേമമിതെല്ലാം നാരായണ ജയ'' 36

എന്നതു കേട്ടു പറഞ്ഞു കിരീടി
''നന്ദതനുജ! ഭവാനെ വരിച്ചേൻ;
നിന്നുടെ സന്നിധി മാത്രം മതി മമ
വന്നതു വന്നു നാരായണ ജയ 37

ആയുധരഹിതൻ ഭഗവാനെങ്കില്വ-
മായതുകൊണ്ടൊരു ഖേദവുമില്ല
സായകമുണ്ടു കരത്തിൽ മദീയേ
സായമിദം മമ'' നാരായണ ജയ 38

കുന്തീസുതനുടെ വചനം കേട്ടതി-
സന്തുഷ്ടൻ കുരുപുംഗവനുചേ:
''എന്തു ഫലം വരുമിനി നിരുപിച്ചാൽ
കിന്തു കരിഷ്യേ നാരായണ ജയ 39

---

36 സോമകുലാവനിരമണന്മാരേ,=സോമവംശക്കാരായ രാജാക്കന്മാരേ. കാമവിലോഭിതം=ആഗ്രഹം.

37 സന്നിധി=സാന്നിധ്യം.

38 സായകം=അസ്ത്രം. മദീയേ കരത്തിൽ=എന്റെ കയ്യിൽ. സായം=ഒടുക്കത്തെ കയ്യായി. ഇദം മമ=ഇതെനിക്കുണ്ട്.

39 കുന്തീസുതൻ=അർജ്ജുനൻ-കുരുപുംഗവൻ=ദുര്യോധനൻ. കിന്തു കരിഷ്യേ=ഞാനെന്തു ചെയ്യും.

അസ്തു നമുക്കു പടജ്ജനമതിനാൽ
ദുസ്തരമല്ലിഹ സമരസമുദ്രം
അസ്ത്രമെടുക്കാത്തവനെക്കൊണ്ടൊരു
വസ്തു വരാ മമ നാരായണ ജയ 40

മമ ഖലു മാനസമമിതാനന്ദം
സമജനി; ഞാനിനി വിഗതവിളംബം
സമരപദാത്ഥം സംഭൃതമാക്കാൻ
ഗമനം ചെയ്‌വൻ'' നാരായണ ജയ 41

ഝടിതി മുകുന്ദനുമവനു കൊടുത്താൻ
പടജനമഖിലം മടി കൂടാതെ;
ഉടനേ കുരുപതി പടുതരഘോഷം
നടകൊണ്ടാനഥ നാരായണ ജയ 42

കൃതവർമ്മാവുമൊരക്ഷൗഹിണിയും
വൃതനു കൊടുത്താനാദരപൂർവ്വം
അതുമഥ കൈക്കൊണ്ടാശു തിരിച്ചാൻ
ധൃതരാഷ്ട്രസുതൻ നാരായണ ജയ 43

---

40 അസ്തു=ഇരിക്കട്ടെ. ദുസ്തരം=കടക്കാൻ വിഷമമുള്ളത്. സമര സമുദ്രം=യുദ്ധമാകുന്ന വൻകടൽ.

41 മമ ഖലു മാനസം അമിതാനന്ദം സമജനി=എന്റെ മനസ്സ് അത്യാനന്ദത്തോടു കൂടിയതായി ഭവിച്ചു. വിഗതവിളംബം= താമസംകൂടാതെ, സമരപദാത്ഥം=യുദ്ധസാമഗ്രികൾ. സംഭൃത മാക്കാൻ=ഒരുക്കൂട്ടാൻ.

42 പടുതരഘോഷം=വലിയ ഘോഷത്തോടെ.

43 അക്ഷൌഹിണി=21870 ആന, 21870 തേര്, 65610 കുതിര, 109350 കാലാൾ—ഈ നാലും ചേർന്ന സേനാ വിഭാഗം. വൃതന്=ആവശ്യപ്പെട്ട ആൾക്ക്

യദുപതി ഭഗവാനർജ്ജുനനോടഥ
മൃദുഹസിതാഞ്ചിതമിദമരുളം ചെയ്തു:
''വദ വദ പാണ്ഡവ! വഞ്ചിതനായ് നീ
ശിവ ശിവ! കഷ്ടം! നാരായണ ജയ 44

എന്തൊരു ഫലമിഹ കരുതി വരിച്ചു
ഹന്ത നിരായുധനെന്നെയിദാനീം?
ദന്തിരഥാദികളം കൊണ്ടു തിരിച്ചാൻ
ചന്തമൊടവനും'' നാരായണ ജയ 45

അതു കേട്ടർജ്ജുനനേവമവാദീൽ:
''മതിമതി മാധവ, ചതിവചനം തേ
അതുലപടജ്ജനമെന്തിനു പഴുതേ
മതി ഞാനൊരുവൻ നാരായണ ജയ 46

നിന്തിരുവടിയുടെ കൃപയുണ്ടെന്നാ
ലെന്തു നമുക്കിഹ ദുഷ്കരമധുനാ
സന്തതമരികുലകൃന്തനചതുരൻ
കുന്തീതനയൻ നാരായണ ജയ 47

---

44 യദുപതിഭഗവാൻ=ശ്രീകൃഷ്ണൻ. മൃദുഹസിതാഞ്ചിതം=പുഞ്ചിരിയോടുകൂടി. വദ വദ=പറയൂ പറയൂ.

45 ദന്തിരഥാദികളം=ആന തേർ മുതലായവ.

46 ഏവം=ഇപ്രകാരം. അവാദീൽ=പറഞ്ഞു. അതുലപടജ്ജനം=കിടയില്ലാത്ത കാലാൾപ്പട.

47 ദുഷ്കരം=ചെയ്യാൻ കഴിയാത്തത്. സന്തതം=നിരന്തരം. അരികുല കൃന്തന ചതുരൻ=ശത്രുഗണത്തെ നശിപ്പിക്കാൻ സമർത്ഥൻ. കുന്തീതനയൻ=അർജ്ജുനൻ.

കരിരഥതുരഗപദാതികളെക്കൊ—
ണ്ടൊരു ഫലമില്ല ഭവാനെ വെടിഞ്ഞാൽ
മുരഹര, നിൻ കൃപയുണ്ടെന്നാൽ പുന—
രതു മതി താനും നാരായണ ജയ 48

തേത്തടസീമനി നിന്തിരുവടി മേ
ചീർത്ത സുഖേന വസിച്ചരുളേണം
കൂർത്ത ശരംകൊണ്ടടിയനരീണാം
മൂർത്തി പിളർപ്പൻ നാരായണ ജയ 49

വീതഭയം ബത കുതിര നടത്താൻ
സൂതൻ മമ പുനരൊരുവനുമില്ല;
ചേതസി പുനരതുകൊണ്ടു വിഷാദം
പീതാംബര മമ'' നാരായണ ജയ 50

ഏവമുരച്ചൊരു ഹരിതനയൻെറ
ഭാവമറിഞ്ഞരുൾചെയ്തു മുകുന്ദൻ:
''കേവലമിതു ഞാൻ നിന്നുടെ സൂതൻ
നൈവ വിചാരം'' നാരായണ ജയ 51

---

48 കരിരഥ തുരഗപദാതികൾ=ആന, രഥം, കാലാൾപട.

49 തേത്തടസീമനി=തേത്തടത്തിൽ. അരീണാം=ശത്രുക്കളുടെ. മൂർത്തി=ശരീരം.

50 വീതഭയം=ഭയം കൂടാതെ. സൂതൻ=തേരാളി. ചേതസി=മനസ്സിൽ. പീതാംബരധര=മഞ്ഞപ്പട്ടുടുത്തവനേ.

51 ഹരിതനയൻ=ഇന്ദ്രപുത്രൻ; അർജ്ജുനൻ. നൈവ വിചാരം=വിചാരപ്പെടേണ്ട.

എന്നരുളം ചെയ്തഥ ഭഗവാൻ കൃഷ്ണൻ
സ്യന്ദനമേറി നരേണ ഗമിച്ചു
നന്ദി കലന്നു വിരാടപുരാന്തേ
ചെന്നു വസിച്ചു നാരായണ ജയ! 52

നാരായണ ജയ നരകാന്തക ജയ
നാരദനുത ജയ നളിനേക്ഷണ ജയ
നീരദനിഭ ജയ നിരുപമഗുണ ജയ
നീരജഭവനത നാരായണ ജയ 53

---

52 സ്യന്ദനം=രഥം. നരേണ=അര്ജ്ജുനനോടു കൂടി. വിരാടപുരാന്തേ=വിരാടരാജധാനിയിൽ.

53 നരകാന്തക=നരകനെ വധിച്ചവനേ. നാരദനുത=നാരദനാൽ സ്തുതിക്കപ്പെടുന്നവനേ. നളിനേക്ഷണ=താമരക്കണ്ണാ. നീരദനിഭ=കാർമേഘതുല്യനായവനേ. നിരുപമഗുണം=കിടയില്ലാത്ത ഗുണങ്ങളുള്ളവനേ. നീരജഭവനത=ബ്രഹ്മാവിനാൽ നമിക്കപ്പെടുന്നവനേ, ജയിച്ചാലും.

# രണ്ടാം വൃത്തം

ധർമ്മപര മാനസനധർമ്മലവഹീനൻ
ധർമ്മതനയൻ വിമലകർമ്മഗതിശീലൻ
കർമ്മകരഭാവമൊടു കൃഷ്ണനെ വണങ്ങി
നിർമ്മലമൊരർത്ഥമുരചെയ്തു ഹര ശംഭോ 1

''ചെന്തളിരിനൊത്ത ചരണാംബുരുഹയുഗ്മം
ഹന്ത തവ കുമ്പിടുവനിമ്പമൊടു ശൗരേ
നിന്തിരുവടിക്കു ഹൃദി ബന്ധുകൃപയാകും
സിന്ധു വളരേണമചിരേണ ഹര ശംഭോ 2

ഉദ്ധതകുരുപ്രവരരോടു മടിയാതെ
യുദ്ധമിനി വേണ്ടതുടനെന്നുമൊരു പക്ഷം
സിദ്ധികരസന്ധി ഗുണമെന്നുമൊരു പക്ഷം
ബുദ്ധിയിലുറച്ചില നമുക്കു ഹര ശംഭോ 3



---

1 ധർമ്മപരമാനസൻ=ധർമ്മത്തിൽ നിഷ്ഠയുള്ള മനസ്സോടു കൂടിയവൻ. അധർമ്മലവഹീനൻ=അധർമ്മം തെല്ലുമില്ലാത്തവൻ. വിമലകർമ്മഗതിശീലൻ=വിശുദ്ധകർമ്മങ്ങൾ ചെയ്യുന്ന ശീലമുള്ളവൻ. കർമ്മകരഭാവം=ഭൃത്യഭാവം. നിർമ്മലമായ ഒരർത്ഥം=ഒരു കാര്യം.

2 ചരണാംബുരുഹയുഗ്മം=ഇരു ചരണകമലങ്ങളേയും. ഹന്ത=ഹർഷത്തോടെ. ബന്ധുകൃപയാകും സിന്ധു=ബന്ധുക്കളോടുള്ള കാരുണ്യമാകുന്ന കടൽ. അചിരേണ=താമസം കൂടാതെ.

3 ഉദ്ധതകുരുപ്രവരരോട്=ഗർവ്വിഷ്ഠരായ ദുര്യോധനാദികളോട്. സിദ്ധികരസന്ധി=കാര്യം സാധിക്കാൻ പററുന്ന സന്ധി.

ഉന്നതഗുണൻ ദ്രുപദമന്നവനിദാനീം
തന്നുടെ പുരോഹിതനെയങ്ങുടനയച്ചു
'ഇന്നു മമ രാജ്യമിഹ തന്നിടുക വേഗാ
ലെ'ന്നു പറയേണമിതി ഹന്ത ഹര ശംഭോ 4

വിപ്രവരനിന്നു വരുമെന്നുമൊരു പക്ഷം
അപ്രിയമുരച്ചവരിരിക്കുമിനിയിപ്പോം
കുപ്രകൃതിയാകിന സുയോധനനു പണ്ടേ
വിപ്രജനഭക്തി പുനരില്ല''ഹര ശംഭോ 5

ഇത്തരമൊരോ കഥ പറഞ്ഞു മരുവുമ്പോം
സത്വരമെഴുന്നരുളി വിപ്രനുമുദാരം
ഉത്തമസഭാനടുവിൽ വന്നുടനിരുന്നു
ഇത്ഥമുരചെയ്തു വിരവോടു ഹര ശംഭോ 6

''ഹന്ത ധൃതരാഷ്ട്രസുതനോടിഹ നിനച്ചാൽ
സന്ധിയെളുതല്ല തെളിവില്ലവനു ചിത്തേ
എന്തിനു വൃഥാ ദിവസമാശു കളയുന്നു
ചന്തമൊടു യുദ്ധമിനി നല്ലു ഹര ശംഭോ 7

---

4 ഉന്നതഗുണൻ=ശ്രേഷ്ഠഗുണങ്ങളുള്ളവൻ. മമ രാജ്യം=എന്റെ രാജ്യം. ഇഹ=ഇങ്ങോട്ട്.

5 വിപ്രവരൻ=ബ്രാഹ്മണശ്രേഷ്ഠൻ. കുപ്രകൃതി=കുത്സിത സ്വഭാവം. വിപ്രജന ഭക്തി=ബ്രാഹ്മണഭക്തി.

6 ഉത്തമസഭാനടുവിൽ=ആ ഉത്തമസഭയിൽ.

ഇഷ്ടവചനം പലപ്രകാര മുരചെയ്തേൻ
ദുഷ്ടനതുകൊണ്ടു ഹൃദി ശാന്തതയുമില്ല
നിഷ്ഠുരതരം പുനരുരച്ചു ബത ഞാനും
കോട്ടമതുകൊണ്ടുമവനില്ല ഹര ശംഭോ 8

എത്ര ദുർവാക്കുകൾ പറഞ്ഞു കടുകോപി
മിത്രസുതനും നൃപതിയും ശകുനി താനും
ഇത്രിഭുവനത്തിലവരോളമധമന്മാർ
കുത്രചിദഹോ നഹി നരേന്ദ്ര ഹര ശംഭോ 9



അന്തണരുടേ വചനമാനകളിയാക്കി
ചന്തമൊടിരുന്നവർ ചിരിച്ചു പറയുന്നു
കുന്തിയുടെ പുത്രരിലവർക്കു പരിഹാസം
ഹന്ത! പറവാനരുതെനിക്കു ഹര ശംഭോ 10

കുണ്ഠത പെരുത്തൊരു സുയോധനനുമെങ്കൽ
ശണ്ഠ പലതും ബത കഴിഞ്ഞു സഭയിങ്കൽ
കുണ്ഠിതമെനിക്കതിലൊരല്പമതുമില്ലേ
വേണ്ടിവരുമീവക'' ചിലർക്കു ഹര ശംഭോ 11

---

9 കടുകോപി = കഠിനകോപമുള്ളവൻ. മിത്രസുതൻ = കർണ്ണൻ. നൃപതി=രാജാവ്; ദുര്യോധനൻ. കുത്രചിൽ=എവിടെയും. നഹി=ഇല്ല.

10 ആനകളി=വലിയ കളി.

11 കുണ്ഠത=മന്തത്തം.

ഇങ്ങിനെ പുരോഹിതനരച്ച മൊഴി കേട്ടു
''അങ്ങിനെയതെങ്കിലറിയാമിനി വിശേഷം
ഇങ്ങിതിനുമില്ലൊരു വിഷാദ'' മിതി ഭൂപൻ
തിങ്ങിന ബലാദികൾ വരുത്തു ഹര ശംഭോ 12

ഹസ്തിനപുരത്തിലതുകാലമൊരുപോലെ
ഹസ്തിതുരഗാദികളുമായുധവുമെല്ലാം
വസ്തു ബഹു സംഭൃതമറിഞ്ഞു ധൃതരാഷ്ട്രൻ
സ്വസ്തി വരുവാൻ വഴി നിനച്ചു ഹര ശംഭോ 13

കഞ്ജനയനപ്രിയധനഞ്ജയനൊടേററാൽ
ഭഞ്ജനമിവക്കു വരുമെന്ന നിനവോടെ
സഞ്ജയനെയൻപൊടു വിളിച്ചു ധൃതരാഷ്ട്രൻ
മഞ്ജുതരമേവമുരചെയ്തു ഹര ശംഭോ 14

''ധർമ്മസുതനോടു ചില നീതികളുരപ്പാൻ
നിർമ്മലമതേ, സപദി പോയി വരണം നീ;
മന്മതമശേഷമറിയിക്കണമതെന്നാൽ
നന്മ വരുമെന്നു പറകിന്നു'' ഹര ശംഭോ 15

---

13 ഹസ്തിതുരഗാദികൾ=ആന കുതിര മുതലായവ. വസ്തുബഹു സംഭൃതം=വളരെ സാധനസാമഗ്രികൾ ഒരുക്കിക്കഴിഞ്ഞു. സ്വസ്തി=ശുഭം.

14 കഞ്ജനയനൻ=ശ്രീകൃഷ്ണൻ. ധനഞ്ജയൻ=അർജ്ജുനൻ. ഭഞ്ജനം=നാശം. മഞ്ജുതരം=ഭംഗിയായി.

15 മന്മതം=എൻെറ അഭിപ്രായം.

താതവചസാ സപദി സൂതനതുനേരം
ദൂതിനു തുനിഞ്ഞഥ വിരാടപുരി പുക്കാൻ
ജാതകുതുകം പുനരജാതരിപുപാർശ്വേ
കൈതവമകന്നിഹ വണങ്ങി ഹര ശംഭോ 16

ധർമ്മജനുവാച ''കുശലം കിമു കുരൂണാം
ധർമ്മനിധിയായ ജനകന്നു സുഖമല്ലീ?
കർമ്മമഖിലം പുനരവർക്കു ശുഭമല്ലീ?
ജന്മഫലമിന്നു മമ വന്നു ഹര ശംഭോ 17

ദ്രോണ കൃപ ഭീഷ്മ വിദുരാദികളുമെല്ലാം
ക്ഷോണിപതിയാകിയ സുയോധനസമീപേ
ക്ഷീണപരിഖേദമഥ വാണരുളുവാരോ?
പ്രാണസഖ സഞ്ജയ വദാശു'' ഹര ശംഭോ 18

സാദരമതാകിന യുധിഷ്ഠിരസുവാക്യം
മോദമൊടു കേട്ടളവു സഞ്ജയനവാദീൽ
''ഖേദലവമില്ല തവ ബന്ധുനൃപതീനാം
മേദുരഹൃദാർത്തിഹരശീല ഹര ശംഭോ 19

---

16 താതവചസാ=അച്ഛന്റെ (ധൃതരാഷ്ട്രന്റെ) വാക്കു കേട്ട്. ജാതകുതുകം=കൗതുകത്തോടെ. പുനഃ=പിന്നെ. അജാതരിപുപാർശ്വേ=യുധിഷ്ഠിരന്റെ സമീപത്തിൽ. കൈതവം=വഞ്ചന.

17 ഉവാച=പറഞ്ഞു. കുശലം കിമു കുരൂണാം=കുരുക്കൾക്ക് ക്ഷേമം തന്നെയല്ലേ. ധർമ്മനിധി=എല്ലാ ധർമ്മങ്ങളും തികഞ്ഞവൻ. കർമ്മമഖിലം=എല്ലാ കർമ്മവും. ജന്മഫലം ഇന്നു മമ വന്നു=സഞ്ജയൻ ധൃതരാഷ്ട്രന്റെ ദൂതനായി വന്നതുകൊണ്ട് ജന്മസാഫല്യമായി.

18 ക്ഷീണപരിഖേദം=ഖേദംകൂടാതെ. പ്രാണസഖ=പ്രാണന്നു തുല്യം പ്രിയനായ സഖാവേ, വദ=പറയൂ. ആശു=വേഗം.

19 തവ=അങ്ങയുടെ. ബന്ധുനൃപതീനാം=ബന്ധുക്കളായ രാജാക്കന്മാർക്ക് (കൗരവർക്ക്). മേദുരഹൃദാർത്തിഹരശീല=ഘനത്ത ഹൃദാർത്തിയെ, മനോദുഃഖത്തെ നീക്കുക ശീലമായിട്ടുള്ളവനേ.

ഇന്നു ധൃതരാഷ്ട്രനൊരു മാർഗ്ഗമരുളംചെയ്തു
വന്നു പറവാനിവിടെ നിങ്ങളൊടു രാജൻ
നന്നു വഴിയെങ്കിലതു തന്നെ കരണീയം
മന്നവവചാംസികഥയാമി ഹര ശംഭോ 20

നമ്മുടെ കുമാരനൊരു ചെല്ലുകുറിയില്ലാ
നന്മ വരുവാനൊരു മനസ്സുമവനില്ല
മന്മതമതിങ്കൽ ബഹുമാനമവനില്ലാ
കർമ്മമിതു നമ്മുടെ ധരിക്ക ഹര ശംഭോ 21

നല്ല ഗുണമുള്ളൊരു ഭവാനൊടു പറഞ്ഞാൽ
വല്ലതുമുപായമുളവാകുമെളുതാകും
ദുർല്ലഭമതാകിന മനുഷ്യത ലഭിച്ചാൽ
നല്ലതു നിവൃത്തിപദമേവ ഹര ശംഭോ 22

എങ്കലൊരു ശങ്ക പുനരെന്റെ മകനില്ല
തങ്കലൊരു കല്പനയുമുണ്ടവനു പണ്ടേ
എങ്കിലുതമപ്പ്തിനെനിക്കുമെളുതല്ലാ
സങ്കടമിതൊക്കെയുമെനിക്കു ഹര ശംഭോ 23

ഭൂമിപരിപാലനമിതെത്ര ബഹുദുഃഖം
സോമകുലജാതനിലതേററവുമനർത്ഥം
ഹേമധന ധാന്യഭവനാദികളിലെല്ലാം
പ്രേമമുളവാമധികമേവ ഹര ശംഭോ 24

---

20 കരണീയം=ചെയ്യേണ്ടത്. മന്നവവചാംസി=രാജാവിന്റെ വാക്കുകളെ. കഥയാമി=ഞാൻ പറയാം.

21 മന്മതം=എന്റെ അഭിപ്രായം.

22 നിവൃത്തിപദം=പ്രപഞ്ചനിവൃത്തിസ്ഥാനം. ഏവ—തന്നെ.

24 ഭൂമിപരിപാലനം=രാജ്യരക്ഷണം. സോമകുലജാതൻ=കുരുവംശരാജാവ്. ഹേമധനധാന്യ വിഭവാദികം=സ്വർണ്ണം ധനം ധാന്യം ഗൃഹം എന്നിവയിലെല്ലാം. പ്രേമമുളവാം=പ്രിയം വളരും.

എന്തിനിഹ ഘോരഭവവാരിനിധി തന്റെ
വൻ തിരകളായ വിഷയങ്ങളിലിദാനീം
നീന്തിയലയുന്നു പുനരെന്റെ മകനേ നീ
ശാന്തിമനുചിന്തയ ചിരായ ഹര ശംഭോ 25

കാനനനിവാസമതു തന്നെ തവ നല്ലു
താനനുഭവിച്ചുടനറിഞ്ഞ സുഖമല്ലോ
ഞാനനുചിതം പുനരുരള്ളുയുമതല്ല
ജ്ഞാനികളുടേ മതമിതെന്നു ഹര ശംഭോ 26

കന്ദഫലമൂലജലമെന്നിവ ഭുജിപ്പാൻ
കന്ദരതലേ ശിലകളുണ്ടഥ ശയിപ്പാൻ
നന്നിതു മരങ്ങളുടെ തോലുകളുടുപ്പാൻ
ഒന്നുമിഹ ദുർല്ലഭവുമില്ല ഹര ശംഭോ 27

കാമകടുകോപമഭിമാനമിവയൊന്നും
ധീമതി ഭവാങ്കലിട കൂടുകയുമില്ല
കാമിനികടാക്ഷശരപാതഭയമില്ലാ
മാമകതനൂജനിതു നല്ലു ഹര ശംഭോ 28

---

25 ഘോരഭവവാരിനിധി=ഘോരമായ സംസാരസമുദ്രം. തിരകളായ വിഷയങ്ങൾ=വിഷയസുഖങ്ങളാകുന്ന തിരകളിൽ. ശാന്തിം അനുചിന്തയ=ശാന്തിക്കുള്ള വഴിയെക്കുറിച്ചുതന്നെ ചിന്തിച്ചുകൊള്ളുക.

26 കാനനനിവാസം=കാട്ടിൽ താമസിക്കൽ.

27 കന്ദഫലമൂലജലം=കിഴങ്ങ് കായ വേര് വെള്ളം. കന്ദരതലേ=ഗുഹാതലത്തിൽ. ശിലകൾ=കല്ലുകൾ.

28 കാമകടുകോപം=കാമവും കഠിനകോപവും. ധീമതി=ധീമാനായവനിൽ. കാമിനീകടാക്ഷശരപാതഭയം=കാമിനിമാരുടെ കടാക്ഷശരങ്ങൾ ഏല്ക്കുമെന്ന പേടിയുമില്ല. മാമകതനൂജൻ=എന്റെ മകൻ, യുധിഷ്ഠിരനെ ഓമനിച്ചു പറയുന്നു.

ഇക്ഷുശരപാതമൊഴിവാൻ പുനരുപായം
ഭിക്ഷുജനസേവ തവ കേവലമിദാനീം,
ഇക്ഷിതിയിലാഗ്രഹമശേഷമകലേണം;
പക്ഷമിതു സാധുതരമേവ ഹര ശംഭോ 29

ഇന്ദ്രിയജയം വരികിലെത്ര സുഖമോർത്താൽ
ഇന്ദ്രപദലാഭവുമതിന്നു സമമല്ല;
ചന്ദ്രമകരന്ദഹരിചന്ദനവുമെല്ലാം
നിന്ദിതമഹോ ദുരിതഹേതു ഹര ശംഭോ 30

ധാത്രിയുടെ പാലനമശേഷദുരിതാനാം
പാത്രമതു മാത്രമിനി നിങ്ങൾ തുടരേണ്ട
ഗാത്രമതു മാംസമലമൂത്രമപവിത്രം
തത്ര തവ പുത്ര, രുചി വേണ്ട ഹര ശംഭോ 31

---

29 ഇക്ഷുശരപാതം=കാമാസ്ത്രപാതം. ഭിക്ഷുജനസേവ=ഭിക്ഷുക്കളെ സേവിക്കൽ. ഇക്ഷിതിയിൽ ആഗ്രഹം=ഭൂമിയിൽ ആഗ്രഹം. പക്ഷം=അഭിപ്രായം. സാധുതരം=ഏററവും നല്ലത്.

30 ഇന്ദ്രിയജയം=ഇന്ദ്രിയങ്ങളെ നിയന്ത്രിക്കുക. ഇന്ദ്രപദലാഭം= ഇന്ദ്രൻെറ പദവി ലഭിക്കുക. ചന്ദ്രൻ മകരന്ദം ഹരിചന്ദനം (രക്ത ചന്ദനം). അതായത് നയനം രസന ത്വക് എന്നീ ഇന്ദ്രിയ ങ്ങൾക്ക് സുഖം നല്കുന്നവ. നിന്ദിതം=നിന്ദിക്കപ്പെട്ടത്, ദുരിത ഹേതു=ദുരിതകാരണം.

31 ധാത്രി=ഭൂമി. അശേഷദുരിതാനാം=എല്ലാവിധ പാപങ്ങൾക്കും. ഗാത്രം=ശരീരം, മാംസം, മൂത്രം ഇവ ചേർന്നവ അപവിത്രം= അശുദ്ധം. തത്ര=അതിൽ. രുചിവേണ്ട=ആസക്തി.

ശ്രോത്രസുഖമല്ല പറയുമ്പൊളിവയൊന്നും
ശാസ്ത്രമറിയുന്നവനിതൊക്കെ ഹിതമല്ലോ
നേത്രരസനാദി വിഷയേന്ദ്രിയവികാരം
ശ്രോത്രിയനു പോലുമിയലുന്നു ഹര ശംഭോ 32

മല്ലമിഴിമാരുടെ കടാക്ഷശരമേറ്റും,
മുല്ലമലരമ്പനുടെ വമ്പുകരം സഹിച്ചും,
അല്ലൽ പിണയുന്നിതു പലക്കുമതുപോലെ
നല്ല ഗുണമുള്ളതു തവാസ്തു ഹര ശംഭോ 33

നിങ്ങളിനിയും ത്വരിതമൈവരുമിദാനീം
ഭംഗി കലരും ദ്രുപദനന്ദിനിയുമായി
അങ്ങൊരു വനത്തിലതികൗതുകമിരുന്നാൽ
മംഗലമുടൻ വരുമതീവ ഹര ശംഭോ 34

താപസജനങ്ങളെ വണങ്ങുവിനരണ്യേ
താപശമനായ ഹരിനാമമുരചെയ്‌വിൻ
പാപഹരതീർത്ഥ ജപ സേവയുമുദാരം
ശോഭനമിതായ് വരുമതിന്നു ഹര ശംഭോ 35

---

32 ശ്രോത്രസുഖമല്ല=കേൾക്കാൻ സുഖമുള്ളതല്ല. നേത്രരസനാദി വിഷയേന്ദ്രിയവികാരം=നയനേന്ദ്രിയം രസനേന്ദ്രിയം എന്നീ ഇന്ദ്രിയവിഷയങ്ങളുടെ വികാരം. ശ്രോത്രിയൻ=മഹാവൈദികൻ.

33 തവ അസ്തു=(നല്ല ഗുണമുള്ളത്) അങ്ങയ്ക്കു വരട്ടെ.

34 ദ്രുപദനന്ദിനി=ദ്രുപദരാജപുത്രി; പാഞ്ചാലി. ത്വരിതം=വേഗത്തിൽ.

35 അരണ്യേ=കാട്ടിൽ. താപസജനങ്ങളെ=തപസ്വിമാരെ. താപശമനായ=ദുഃഖശമനത്തിനായി. ഹരിനാമം=ഭഗവന്നാമം. പാപഹരതീർത്ഥജപസേവ=പുണ്യതീർത്ഥസ്ഥാനങ്ങളിലിരുന്നു ജപിക്കുക.

എന്നുടെ മനോഗതമിദം ശമനസൂനോ,
നിന്നുടെ ഗുണത്തിനനുകൂലമിതി മന്യേ
മുന്നമിവ തങ്ങളിലിണങ്ങി മരുവീടാ—
മെന്നു കരുതേണ്ട കനിവോടു ഹര ശംഭോ 36

യുദ്ധമതു പിന്നെ ബഹുദോഷപദമല്ലോ
വൃദ്ധജനസമ്മതമിതല്ല ഹിതമല്ല
ബുദ്ധിഗുണമുള്ളൊരു ഭവാനറിക സർവ്വം
ശുദ്ധത നമുക്കധികമസ്തി'' ഹര ശംഭോ 37

ഇത്ഥമരുളം ചെയ്തു തവ താതധൃതരാഷ്ട്രൻ
തത്വമടിയൻ പുനരിതൊക്കെയറിയിച്ചേൻ''
ഉത്തമനരാധിപതിയിത്തരമഥൈനം
സത്വരമശങ്കമരുളംചെയ്തു ഹര ശംഭോ 38

''ഇന്നിഹ ഗൃഹസ്ഥനു യതിവ്രതമയോഗ്യം
മന്നിലതു ചെയ്കിലവനില്ല സുകൃതം പോൽ;
സന്ന്യസനമെന്നതിനു പാത്രമഹമല്ല;
മുന്നമറിയാഞ്ഞതു പിഴച്ചു ഹര ശംഭോ 39

---

36 എന്നുടെ മനോഗതം ഇദം=എന്റെ അഭിപ്രായം ഇതാണ്. ശമനസൂനോ=ധർമ്മരാജപുത്ര. മന്യേ=ഞാൻ കരുതുന്നു.

37 ദോഷപദം=ദോഷസ്ഥാനം, വൃദ്ധജനസമ്മതം ഇതല്ല=ശിഷ്ടസമ്മതമല്ല. ഹിതമല്ല=ഗുണകരവുമല്ല. ബുദ്ധിഗുണമുള്ള ഭവാന് (യുവാവിന്). ശുദ്ധത നമുക്ക് അധികം അസ്തി. വൃദ്ധനായ എനിക്ക് (പരിചയംകൊണ്ട്) ശുദ്ധത കൂടും.

38 ഉത്തമധരാധിപതി=ഉത്തമനായ രാജാവ്; ധർമ്മപുത്രൻ. അഥ ഏനം=അനന്തരം ഇവനോട്.

39 യതിവ്രതം=സന്യാസവൃത്തി.

നമ്മുടെ വൃകോദരനിതൊട്ടുമെളുതല്ല
വെണ്മയൊടവൻ സതതഭോജനരസജ്ഞൻ;
ജന്മസുഖകാമി പുനരർജ്ജുനനുമോർത്താൽ,
ദുർമ്മദവുമുണ്ടവനു ചെററു ഹര ശംഭോ 40

വൈരതരു ചേതസി മുളച്ചതു വളൎന്നു
സ്വൈരമതു പൂത്തു കുസുമങ്ങളുതിരുന്നു
വേരഖിലഭൂതലവുമെങ്ങുമിട കൂടി
ചേരുകയുമില്ല ശമമിന്നു ഹര ശംഭോ 41

ദ്വേഷപരിപോഷഗുണദൂഷണപരാണാം
ഭീഷണികൾ കൊണ്ടു ഫലമില്ലറിക സൂത
ഘോഷണികളെന്തിനു വൃഥാ ഫലമശേഷം
ശേഷമറിയാമിനി ജവേന ഹര ശംഭോ 42

വൃദ്ധകുരുതാതനൊടിതും പറക സൂതാ!
നിർദ്ധനരിൽ മുൻപനഹമെങ്കിലുമിദാനീം
അർദ്ധമവനീതലമെനിക്കിനി വരേണ്ടാ
യുദ്ധരുചി കിഞ്ചന മമാസ്തി'' ഹര ശംഭോ 43

---

40 സതതഭോജനരസജ്ഞൻ=എപ്പോഴം ഭോജനപ്രിയൻ. ജന്മസുഖകാമീ=ജീവിതസുഖങ്ങളെ കാമിക്കുന്നവൻ.

42 ദ്വേഷപരിപോഷഗുണദൂഷണപരാണാം=ദ്വേഷത്തെ അത്യന്തം വളൎത്തുന്നവരും ഗുണത്തെ ദൂഷിക്കുന്നവരും ആയവരുടെ(കൌരവരുടെ) ജവേന=വേഗത്തിൽ.

43 വൃദ്ധകുരു താതനോട്=ധൃതരാഷ്ട്രനോട്. അർദ്ധം അവനീതലം=പകുതി രാജ്യം. കിഞ്ചന=കുറച്ച്. യുദ്ധരുചി=യുദ്ധത്തിന്ന ഇഷ്ടം. മമ അസ്തി=എനിക്ക് ഉണ്ട്.

ഇങ്ങിനെ യുധിഷ്ഠിരനുദാരമരുളം ചെയ്തു
മംഗലമയൻ കമലനേത്രനതു നേരം
തുംഗതരകോപമെഴുന്നേററുടനിരുന്ന
സഞ്ജയനെ നോക്കിയരുളംചെയ്തു ഹര ശംഭോ 44

വൃഷ്ണികുലനാഥനുടെ വാക്യമതു കേളപ്പാൻ
തൃഷ്ണയൊടു കൂടിന മഹാജനമനേകം
വിഷ്ണുപദഭക്തി പരനമ്രമുഖരായി
കൃഷ്ണനെ വണങ്ങി വിരവോടു ഹര ശംഭോ 45

കൃഷ്ണ ഹരശങ്കര മുകുന്ദ മുരവൈരിൻ
കൃഷ്ണ കരുണാകര ചരാചരനിവാസ
കൃഷ്ണ ധരണീധര ഗിരീശ ശശിമൗലേ
കൃഷ്ണ ജയ വൃഷ്ണികുലവീര ഹര ശംഭോ 46

---

44 മംഗലമയൻ=മംഗലസ്വരൂപൻ. കമലനേത്രൻ=ശ്രീകൃഷ്ണൻ, തുംഗതരകോപം=അത്യന്തം വർദ്ധിച്ച കോപത്തോടെ.

45 വിഷ്ണുപദഭക്തിപരനമ്രമുഖരായി=വിഷ്ണുപദത്തിൽ പരമഭക്തി മുഴുത്ത കാരണത്താൽ ശിരസ്സു കുനിഞ്ഞവരായി.

46 മുരവൈരിൻ=മുരാന്തകാ. കരുണാകര=കരുണാസമുദ്രമേ. ചരാചരനിവാസ=ചരത്തിലും അചരത്തിലും ഒരുപോലെ നിവസിക്കുന്നവനേ. ധരണീധര=ഭൂമിയെ ഉദ്ധരിച്ചവനേ. ജയ=ജയിച്ചാലും.

## മൂന്നാം വൃത്തം

"എന്തു സഞ്ജയ ചൊല്ലു ചൊല്ലു പിതാവു തന്നുടെ ശാസനം
ചന്തമോടു വനത്തിൽ വാഴുക ധർമ്മജാദികളെന്നതോ
അന്ധഭൂപതി തന്നുടേ കൃപ നന്നു നന്നിതു വിസ്മയം
ബന്ധുഭാവമിതെത്രയും തവ ചിന്തയേ ഹര ശങ്കര 1

മാനശാലി സുയോധനൻ നിജനാടു വാണു സുഖിക്കയും
ദീനഭാവമിയന്നു പാണ്ഡവർ കാടുവാണു നടക്കയും
ഞാനിരിക്കെ വരുന്നതല്ലിതു വൃദ്ധനോടുരചെയ്ക നീ
മാനസേ കപടം വെടിഞ്ഞു നടക്കെടോ ഹര ശങ്കര 2

ലാക്ഷകൊണ്ടു ചമച്ച കോട്ടയിലിട്ടു ചുട്ടുപൊടിച്ചതും
രൂക്ഷമായി വൃകോദരന്നു വിഷം കൊടുത്തു വലച്ചതും
അക്ഷകൈതവഹേതുനാ സകലം പിടിച്ചു പറിച്ചതും
പക്ഷപാതമിതൊക്കെയും തവ ചിന്തയേ ഹര ശങ്കര 3

---

1 അന്ധഭൂപതി=ധൃതരാഷ്ട്രൻ. ചിന്തയേ=ഞാൻ ആലോചിക്കുകയാണ്.

3 ലാക്ഷ=അരക്ക്. അക്ഷകൈതവഹേതുനാ=കള്ളച്ചൂതു കാരണമായി.

ശിഷ്ടരായ മഹാജനങ്ങൾ നിറഞ്ഞ രാജസഭാന്തരേ
ദുഷ്ടനായ തവാത്മജൻ ദ്രുപദാത്മജാകബരീഭരം
കഷ്ടമാശു പിടിച്ചിഴച്ചു ദുകൂലരാശി വലിച്ചതും
കഷ്ടമാരു മറക്കുമീവക ചേഷ്ടിതം ഹര ശങ്കര 4

മത്തകാശിനിയായ പാർഷതി താഡനം സഹിയാഞ്ഞുടൻ
ചിത്തഖേദമിയന്നു നമ്മെ വിളിച്ചു നിന്നു കരഞ്ഞതും
ചിത്തതാരിലൊരഗ്നിപോലെയെരിഞ്ഞിടുന്നു മമാധുനാ
ധാർത്തരാഷ്ട്രവനം ദഹിക്കുമതിപ്പൊഴേ ഹര ശങ്കര 5

ഭീമസാഹസശീലനാകിയ ഭീമസേനനുമാഹവേ
താമസം സഹിയാഞ്ഞു സംപ്രതി ഖേദമോടിഹ വർത്തതേ
സോമവംശമടക്കി വാണ കുരുക്കളെക്കൊല ചെയ്തുടൻ
നാമശേഷമതാക്കുവാൻ കുറവെന്തഹോ ഹര ശങ്കര 6

ഗാണ്ഡിവം കുഴിയെക്കുലച്ചു കരത്തിലാക്കി ധനഞ്ജയൻ
പാണ്ഡവാഗ്രജശാസനം ലഭിയാഞ്ഞുകൊണ്ടു വിളംബതേ;
ഖാണ്ഡവം വിപിനം മുടിച്ചു മിടുക്കനെന്തിതു ദുർഘടം?
താണ്ഡവങ്ങളനേകമുണ്ടു രണാങ്കണേ ഹര ശങ്കര 7

---

4 ദ്രുപദാത്മജാകബരീഭരം=ദ്രുപദാത്മജയുടെ (പാഞ്ചാലിയുടെ) കബരീഭരം=തലമുടിക്കെട്ട്. ദുകൂലരാശി=വസ്ത്രങ്ങൾ. ചേഷ്ടിതം=പ്രവൃത്തി.

5 പാർഷതി=പാഞ്ചാലി. താഡനം=പ്രഹരം. ചിത്തതാരിൽ=പുഷ്പംപോലെ നിർമ്മലമായ മനസ്സിൽ. ധാർത്തരാഷ്ട്രവനം=ധൃതരാഷ്ട്രപുത്രരാകുന്ന (നൂററുപേർ) കാട്. ഭഗവാന്റെ മനസ്സിലെരിയുന്ന അഗ്നി നൂററുപേരെ ദഹിപ്പിക്കും എന്നർത്ഥം.

6 ഭീമസാഹസശീലനായ=സ്വാഭാവികമായി സാഹസകൃത്യങ്ങൾ ചെയ്യുന്ന. ആഹവേ=യുദ്ധത്തിൽ. വർത്തതേ=വർത്തിക്കുന്നു.

7 ഗാണ്ഡിവം=അർജ്ജുനന്റെ വില്ലിന്റെ പേർ. പാണ്ഡവാഗ്രജശാസനം=ധർമ്മപുത്രന്റെ കല്പന. വിളംബതേ=താമസിക്കുന്നു. രണാങ്കണേ=യുദ്ധഭൂമിയിൽ. താണ്ഡവങ്ങൾ=ഘോരനൃത്തങ്ങൾ; ഗൌരവസംഭവങ്ങൾ.

യുദ്ധസാധനമൊക്കെയിന്ന സമൃദ്ധമായി നിരന്തരം
ബുദ്ധികൗശലമുള്ള മന്നവരൊത്തുകൂടി നൃപാന്തികേ
ബദ്ധഘോഷമൊരുമ്പെടുന്നിത വൻപടജ്ജനമെപ്പൊഴും
ശ്രുദ്ധനാകിയ വൃദ്ധനോടറിയിക്ക നീ ഹര ശങ്കര! 8

സാവധാനമതൊക്കെ നിങ്ങളറിഞ്ഞിരിക്കണമെപ്പൊഴും
ജീവനാശമടുത്തു സംപ്രതി മൂന്നു നാലു ദിനാന്തരേ
പാവകൻ പിടിപെട്ട കോട്ടയിലായി നിങ്ങളശേഷവും
കേവലം ശുഭകർമ്മമമ്പൊടു ചെയ്കെടോ ഹരശങ്കര 9

ശിഷ്ടരായ ജനങ്ങളോടൊരുമിച്ചുകൊണ്ടു രമിക്കയും
മൃഷ്ടമഷ്ടി കഴിക്കയും പരിതുഷ്ടി പൂണ്ടു വസിക്കയും
ഇഷ്ടപുത്രകളത്രമിത്രജനങ്ങളോടു കളിക്കയും
പുഷ്ടമോദമിയന്നു ചെയ്വിനശങ്കിതം ഹര ശങ്കര 10

ചന്ദനം പനിനീരു കുങ്കുമമിത്തരം സുഖസാധനം
സുന്ദരത്വമിയന്നു നിങ്ങളണിഞ്ഞുകൊൾവിനനാരതം
കുന്ദ കേതകി മുല്ലമാലകൾ ചൂടുവിൻ കളിയാടുവിൻ
സുന്ദരീപരിരംഭനാടകമാടുവിൻ ഹര ശങ്കര 11

മദ്യപാനമഹോത്സവങ്ങളുമദ്യ തന്നെ തുടങ്ങുവിൻ
വാദ്യഘോഷവുമംഗനാജനനൃത്തവും മൃദുഗാനവും
ഗദ്യപദ്യവിനോദവും പല വിദ്യയും സുഖനിദ്രയും
സത്യമേവ കുരുധ്വമിന്നു കുരുക്കളേ ഹര ശങ്കര 12

---

9 സാവധാനം=ശ്രദ്ധയോടെ. പാവകൻ=അഗ്നി.
10 മൃഷ്ടം അഷ്ടി=മൃഷ്ടാന്നഭോജനം
11 കുന്ദം=കുരുക്കുത്തിമുല്ല. കേതകി=കൈത. സുന്ദരീപരിരംഭം=സുന്ദരിമാരെ പുല്കൽ.
12 ഗദ്യപദ്യവിനോദം=സാഹിത്യാസ്വാദനം. കുരുധ്വം=ചെയ്യാലും.

ധാർത്തരാഷ്ട്രവശത്തിലുള്ളൊരു മർത്ത്യജാതികളൊക്കെയും
പാർത്തലം വെടിവാനടുത്തതുമോർത്തുകൊള്ളുവിനഞ്ജസാ,
മൃത്യു വന്നു ലലാടസീമനി നൃത്തകേളി തുടർന്നതും
ചിത്തതാരിലറിഞ്ഞുകൊള്ളുവിനെപ്പൊഴും ഹര ശങ്കര 13

കാഞ്ചനം മണിഭൂഷണാദികളൊക്കവേ കലിതാദരം
വാഞ്ഛയുള്ള ജനത്തിനാശു കൊടുത്തു സദ്ഗതി നേടുവിൻ,
ചഞ്ചലം മനതാരിലില്ലിനി ജീവനിൽ കൊതിയെന്നതും
കിഞ്ചനാപി ധരിക്ക വേണ്ട കുരുക്കളേ ഹര ശങ്കര 14

ഭീഷ്മകർണ്ണസുയോധനാദികളൊക്കവേ വിധിശാസനാൽ
ഊഷ്മഭാവമകന്നു മൃത്യുവശം ഗമിക്കുമൊരിക്കലേ
ഗ്രീഷ്മകാലബലേന സർവതൃണങ്ങളെന്ന കണക്കിനെ
ശുഷ്കമാമിതു കൗരവം ബലമാകുലം ഹര ശങ്കര 15

ഭക്തരാം മമ പാണ്ഡവർക്കു ജയം ഭവിക്കുമസംശയം
ശക്തരാകിയ നിങ്ങൾ തോല്ക്കുമതിന്നുമില്ല വിളംബനം;
മുക്തസംഭ്രമമായുധങ്ങൾ കരത്തിലാക്കി രണാങ്കണേ
സത്വരം പുനരെത്തുവിൻ ധൃതകങ്കടാ ഹര ശങ്കര 16

---

13 മൃത്യു=കാലൻ. ലലാടസീമനി=നെററിത്തടത്തിൽ.

14 കാഞ്ചനം=സ്വർണ്ണം. മണിഭൂഷണാദികൾ=രത്നാഭരണാദികൾ. കലിതാദരം=ആദരവോടെ. വാഞ്ഛ=ആഗ്രഹം. കിഞ്ചന അപി=ഒട്ടും തന്നെ.

15 വിധിശാസനാൽ=ബ്രഹ്മാവിൻെറ(സ്രഷ്ടാവിൻെറ) കല്പനയാൽ. ഊഷ്മഭാവം=പരാക്രമസ്വഭാവം. മൃത്യുവശം ഗമിക്കും=മരിക്കും. ഗ്രീഷ്മകാലബലേന=വേനലിൻെറ ഊക്കുകൊണ്ട്. സർവ്വതൃണങ്ങൾ=എല്ലാ പുല്ലുകളും. ശുഷ്കമാം=ഉണങ്ങിവരളും. കൗരവ ബലം=കൌരവസൈന്യം.

16 വിളംബനം=താമസം. മുക്തസംഭ്രമം=സംഭ്രമം കൂടാതെ ധൃതകങ്കടാഃ=കങ്കടം=കവചം; മാർച്ചട്ടയണിഞ്ഞവർ.

ശക്തി യഷ്ടി കൃപാണതോമരഭിണ്ഡിപാല ശരാസനം,
പത്തിവാറം പരിഘം മുസ്സണ്ഠി ഗദാ കടുത്തില ചക്രവും
ഇത്തരം വിവിധായുധങ്ങളെ മൂച്ചുകൂട്ടുവിന്നുട്ടുവിൻ
പത്തു നാളിനകത്തു യുദ്ധമകപ്പെടും ഹര ശങ്കര 17

ചട്ട തൊപ്പികളാന തേർ കുതിരപ്പടാദികളിത്തരം
വട്ടമമ്പൊടു കൂട്ടുവിൻ പടവീടു കെട്ടുവിനാസ്ഥയാ
എട്ടു നാളിനകമ്പുറം ചില ചട്ടമൊന്നു പകന്നു പോം
കഷ്ടകാലമടുത്തുകൂടി ഭവാദൃശാം ഹര ശങ്കര 18

തേരിലേറി നടക്കുമമ്പൊടു ഞാനുമെന്നുടെ പാൎത്ഥനും
മാരിപോലെ ശരപ്രപഞ്ചമുതിക്കുമുൽക്കടവിക്രമൻ
പോരിനായി വരുന്നവന്റെ ശരീരഭഞ്ജനമഞ്ജസാ
മാരുതാത്മജനും തുടങ്ങുമടങ്ങുമോ ഹര ശങ്കര 19

ഹസ്തിസിംഹമൃഗങ്ങളും പോലെ വനത്തിലല്ലിനി വിക്രമം
ഹസ്തിനാഖ്യപുരത്തിലമ്പൊടു ധൎമ്മജാതികളായ് വരും
അസ്തമിക്കുമശേഷകൗരവവൃന്ദമെന്നറിയിക്ക നീ
വിസ്തരിച്ചു വിചിത്രവീര്യജനോടുടൻ'' ഹര ശങ്കര 20

---

17 ശക്തി=വേൽ. യഷ്ടി=ദണ്ഡ്, കൃപാണം=വാറം. ഭിണ്ഡിപാലം=കവണ. ശരാസനം=വില്ല്. മുസ്സണ്ഠി=ഒരു ആയുധം. പത്തിവാറം=ചെറുതരം വാറം.

18 ഭവാദൃശാം=നിങ്ങളെപ്പോലുള്ളവർക്ക്.

19 ശരപ്രപഞ്ചം=ശരസമൂഹം. ഉൽക്കടവിക്രമൻ=ഉഗ്രപരാക്രമൻ. ശരീരഭഞ്ജനം=ശരീരം പിളർക്കൽ. അഞ്ജസാ=വേഗത്തിൽ

20 ഹസ്തി=ആന. അശേഷകൗരവവൃന്ദം=മുഴുവൻ കൗരവന്മാരേയും. വിചിത്രവീര്യജൻ=വിചിത്രവീര്യന്റെ പുത്രൻ; ധൃതരാഷ്ട്രൻ.

ഇപ്രകാരമുദഗ്രകോപസമഗ്രനായ ഗദാഗ്രജൻ
ക്ഷിപ്രമങ്ങരുളും ചെയ്ത വാക്കുകൾ കേട്ട കേട്ടഥ സഞ്ജയൻ
അപ്രമേയഭയം കലർന്നു വിറച്ചു ദേഹമരക്ഷണം
അപ്രിയങ്ങൾ നിനച്ചു ചേതസി മേവിനാൻ ഹര ശങ്കര 21

തത്ര വന്ന മഹാജനവ്രജഭാവഭേദമറിഞ്ഞുടൻ
സത്രപം ബത യാത്ര ചൊല്ലി യുധിഷ്ഠിരാദികളോടുടൻ
വൃത്രവൈരിവിരോധിശത്രുവിനെ പ്രണമ്യ ച സഞ്ജയൻ
തത്ര നിന്നു തിരിച്ചു ഹസ്തിനപത്തനേ ഹര ശങ്കര! 22

ശങ്കരാ ഹര ശങ്കരാ ഹര ശങ്കരാ ഹര ശങ്കരാ
സങ്കടങ്ങളകറ്റുവാൻ തുണ ചെയ്ക മേ കരുണാനിധേ!
പങ്കജാക്ഷ മുകുന്ദ മാധവ കിങ്കരം പരിപാഹി മാം
ശങ്കരാ! ശിവശങ്കരാ ശിവശങ്കരാ ശിവശങ്കരാ! 23

---

21 ഉദഗ്രകോപസമഗ്രൻ=ഉഗ്രകോപം മുഴുത്തവൻ. ഗദാഗ്രജൻ= ശ്രീകൃഷ്ണൻ. അപ്രമേയഭയം=ഇത്രയെന്നു കണക്കാക്കാൻ വയ്യാത്ത പേടി.

22 തത്ര=അവിടെ. മഹാജനവ്രജം=ജനക്കൂട്ടം. ഭാവം=അഭിപ്രായം. സത്രപം=ലജ്ജയോടെ. വൃത്രവൈരി=ഇന്ദ്രൻ. ഇന്ദ്രവിരോധിശത്രു=ദൈത്യന്മാരുടെ ശത്രു; ദൈത്യാരി=ശ്രീകൃഷ്ണൻ. പ്രണമ്യ=നമസ്കരിച്ചിട്ട്.

23 കിംകരം പരിപാഹി=എന്തുചെയ്യാനും ഒരുങ്ങിനിൽക്കുന്ന ഈ സേവകനെ വേണ്ടതുപോലെ രക്ഷിച്ചാലും.

## നാലാം വൃത്തം

തദനു ധൃതരാഷ്ട്രൻ തനയനുടെ ശീലം
മദചപലമേററം മനസി നിരൂപിച്ചും
ഹൃദയപരിതാപം മുഹുരപി ജനിച്ചും
വിദുരരൊടു ചൊന്നാൻ പ്രണമത മുകുന്ദം 1

''അയി വിദുര സാധോ നിശമയ വചോ മേ
നയഗുണനിധേ! നീ കഥയ പരമാർത്ഥം
പ്രിയമിഹ വരാനും ഭയമകലുവാനും
ജയകരമുപായം പ്രണമത മുകുന്ദം 2

ശയനസമയേ മേ നഹി പുനരുറക്കം
നിയതിബലമല്ലോ ബലിയെ നിരൂപിച്ചാൽ
നയനവികലൻ ഞാൻ നയവഴികൾ കാണ്മാൻ— 3
സ്വയമപി ച കുണ്ഠൻ പ്രണമത മുകുന്ദം

---

1 തദനു=അനന്തരം. മദചപലം=മദം കാരണമായ ചാപല്യം മുഴുത്തതു്. ഹൃദയപരിതാപം=മനസ്സിലെ ദുഃഖം. പ്രണമത മുകുന്ദം=മുകുന്ദനെ നമസ്കരിച്ചാലും.

2 അയി വിദുര=അല്ലയോ വിദുര. സാധോ=നല്ലവനേ. നിശമയ വചോ മേ=എന്റെ വാക്കു കേട്ടാലും. നയഗുണനിധേ=നീതികൾക്കും ഗുണങ്ങൾക്കും ഇരിപ്പിടമായവനേ. കഥയ=പറയൂ. ജയകരം=ജയത്തെ ഉണ്ടാക്കുന്നതു്.

3 ശയനസമയേ=കിടന്നുറങ്ങേണ്ട സമയത്തു്. നഹി=ഇല്ല. നിയതിബലം=വിധിബലം. ബലിയെ=ബലവാനെ. നയനവികലൻ=കണ്ണില്ലാത്തവൻ. സ്വയം അപിച കുണ്ഠൻ=സ്വാഭാവികമായി മന്ദബുദ്ധി.

കുരുകുലനൃപാണാം ചരിതമതികഷ്ടം
ദുരിതമിഹ വംശേ പെരികെ വളരുന്നു
വിരവിലൊരു സൗഖ്യം വരുവതിനുപായം
കരുതുകിലസാദ്ധ്യം പ്രണമത മുകുന്ദം 4

വിശദമിഹ നിൻെറ വചനമതു കേട്ടാൽ
ഭൃശമൊരു സുഖം മേ നിയതമുടനുണ്ടാം
നിശി കഴിവതിന്നും പുനരിതു വിനോദം
പ്രശമഗുണരാശേ'' പ്രണമത മുകുന്ദം 5

ഗുരുവിനയശാലീ വിദുരരതു നേരം
നരപതിവിനോദം പരിചൊടു വരുത്താൻ
പരമഗുണസാരൻ പരിണതഗഭീരം
വചനമുരചെയ്താൻ പ്രണമത മുകുന്ദം 6

''നൃപതികുലമൗലേ നിശമയ ഗിരം മേ
കൃപണജനഭാവം കളക ഗുണസിന്ധോ
കപടകുടിലന്മാരോടു പരിചയിച്ചാൽ
ചപലതകളുണ്ടാം പ്രണമത മുകുന്ദം 7

---

4 കുരുകുലനൃപാണാം=കുരുവംശരാജാക്കന്മാരുടെ. ഇഹ വംശേ= ഈ വംശത്തിൽ.

5 ഭൃശം=ഏററവും. പ്രശമഗുണരാശേ=ശമദമാദി ഗുണങ്ങൾക്ക് ഇരിപ്പിടമായുള്ളവനേ.

6 ഗുരുവിനയശാലീ=അത്യന്തം വിനയമുള്ളവൻ. നരപതിവിനോദം=രാജാവിന്ന് സമാധാനമുണ്ടാക്കൽ. പരമഗുണസാരൻ=ഉൽകൃഷ്ടഗുണങ്ങൾ കാതലായിട്ടുള്ളവൻ. പരിണതഗഭീരം= തുടക്കം മുതൽ ഒടുക്കംവരെ ഗാംഭീര്യമുള്ളത്.

7 നൃപതികുലമൗലേ=രാജസമൂഹത്തിന്ന് ശിരോരത്നമായിട്ടുള്ളോവേ. നിശമയ=കേട്ടാലും. ഗിരം=വാക്കിനെ. കൃപണജനഭാവം=ദീനഭാവം. ഗുണസിന്ധോ=ഗുണസമുദ്രമേ. കപടകുടിലന്മാരോട്=കപടക്കാരോടും വക്രഗതിക്കാരോടും. ചപലത= ചാപല്യം.

പരധനമടക്കാനതികുതുകികരംക്കും
പരനൃപതിമാരിൽ ഭയമിയലുവോക്കും
പരതരുണിമാരിൽ പ്രണയമുളവോക്കും
കുറയുമിഹ നിദ്രാ പ്രണമത മുകുന്ദം 8

പ്രണയിനിയെ വേർവിട്ടഴലുടയവക്കും
പ്രണയകലഹം പൂണ്ടഴലുമധമക്കും
പണമധികമുള്ളോരബലമനുജക്കും
കുറയുമിഹനിദ്രാപ്രണമതമുകുന്ദം 9

വലിയൊരഭിമാനക്ഷയമുടയവക്കും
വലിയവനൊട്ടള്ളിൽ കലഹമുളവോക്കും
പലപല വിമോഹം ഹൃദി കരുതുവോക്കും
കുറയുമിഹ നിദ്രാ പ്രണമത മുകുന്ദം 10

ഇതി പലതുമുണ്ടാമിതിനിഹ നിദാനം
അതിനുമവകാശം തവ നഹി മഹാത്മൻ!
കൃതിമതികളല്ലോ നരവര ഭവാന്മാ—
രതുലഗുണരാശേ പ്രണമത മുകുന്ദം 11

---

8 പരധനം=അന്യന്റെ മുതൽ. പരനൃപതിമാർ=അന്യരാജാക്കന്മാർ. പരതരുണിമാർ=മററുള്ളവരുടെ ഭാര്യമാർ.

9 പ്രണയിനി=പത്നി. അഴലുടയവർ=ദുഃഖിക്കുന്നവർ.

10 ഹൃദി=മനസ്സിൽ.

11 നിദാനം=കാരണം. തവനഹി=അങ്ങേക്കില്ല. കൃതമതി=സംസ്കാരസമ്പന്നൻ. അതുലഗുണരാശേ=അതുല്യഗുണങ്ങരംക്കിരിപ്പിടമേ.

സതതഹിതവാദീ കുറയുമിഹ ലോകേ
സുതരിലനുരാഗം പെരുതിഹ നരാണാം
പിതരി ബഹുമാനം സുതനുമതിതുച്ഛം
ഇതി കലയ രാജൻ, പ്രണമത മുകുന്ദം 12

പ്രഥമമിഹ സാമം പുനരപി ച ദാനം
പ്രഥിതമഥ ഭേദം പരമപി ച ദണ്ഡം
ഇതി ചതുരുപായം സതതമറിയേണം
ക്ഷിതിപതികളായാൽ പ്രണമത മുകുന്ദം 13

വലിയ രിപു തന്നോടുചിതമിഹ സാമം
ഫലമതിൽ വരാഞ്ഞാൽ പുനരപിച ദാനം
ഫലതി സമനെങ്കിൽ പരിചിനൊടു ഭേദം
ഖലനൊടിഹ ദണ്ഡം പ്രണമത മുകുന്ദം 14

വിധികളിഹ നാലും വിമതനൊടു ചെയ്യാം
വിധിയുടെ നിയോഗം കിമപി ഹിതമെങ്കിൽ
അധികബലമുള്ളോരവനിപതിമാരോ—
ടരുതരുതു വൈരം പ്രണമത മുകുന്ദം 15

---

12 സതതഹിതവാദീ=എല്ലായ്പ്പോഴും നല്ല കാര്യം പറയുന്നവൻ. ഇഹ ലോകേ=ഈ ലോകത്തിൽ. നരാണാം=മനുഷ്യർക്ക്. സുതരിൽ=മക്കളിൽ. പെരുത്=വലിയ. പിതരി=അച്ഛനിൽ ഇതി കലയ=എന്നു കരുതുക.

13 പ്രഥമം സാമം=ആദ്യമായി സാമം. പുനരപി=വീണ്ടും. ഭേദം=തമ്മിൽ തല്ലിക്കൽ. പ്രഥിതം=പ്രസിദ്ധം. പരമപി=വേറെയുള്ളത്. ദണ്ഡം=ദണ്ഡോപായം. ഇതി ചതുരുപായം=ഇങ്ങനെ നാലുപായങ്ങൾ.

14 ഖലനോട്=ദുഷ്ടനോട്.

15 വിമതൻ=ശത്രു.

സുതരപി ച പാണ്ഡോരതിഭുജബലന്മാർ
ചതിപട തുടസ്നാലവരിലിതു കൂടാ
ഹിതമവരിലല്ലോ മുരമഥനനന്താൻ
സതതഹിതകാരീ പ്രണമത മുകുന്ദം 16

തവ തനയനിപ്പോളവിനയശരീരി
ഭുവനപതി ഞാനെന്നവനുമൊരു ഭാവം
അവനിപതിയായാലവനിഹ നരാണാ—
മവനമെളുതാമോ പ്രണമത മുകുന്ദം 17



പുരുഷനിഹ കാമം പരുഷതരകോപം
പെരുകിയൊരു ലോഭം മദമപി ച ദാനം
പരപുരുഷനിന്ദാ സ്വജനപരിഹാസം
അരുതരുതിതെന്നും പ്രണമത മുകുന്ദം 18

---

16 പാണ്ഡോഃ സുതർ=പാണ്ഡുവിൻെറ മക്കൾ; പാണ്ഡവന്മാർ അതിഭുജബലന്മാർ=അധികം കയ്യൂക്കുള്ളവർ. ഹിതം=ഇഷ്ടം. മുരമഥനൻ=ശ്രീകൃഷ്ണൻ. സതതഹിതകാരി=എപ്പോഴും നന്മ ചെയ്യുന്നവൻ.

17 തവ തനയൻ=അങ്ങയുടെ പുത്രൻ; ദുര്യോധനൻ. അവിനയ ശരീരി=അവിനയം ഉടലെടുത്തവൻ. ഭുവനപതി=ലോകസം രക്ഷകൻ. അവനം=രക്ഷണം, രാജ്യപാലനം.

18 പരുഷതരകോപം=കഠിനകോപം. പരപുരുഷനിന്ദ=അന്യരെ നിന്ദിക്കുക. സ്വജനപരിഹാസം=സ്വന്തക്കാരെ പുച്ഛിക്കുക.

വിനയമത്തു വേണം മനസി മനുജാനാം
മനസിജവികാരം പുനരധികദോഷം
അനുചിതവിവാദം ബഹുവിധവിഷാദം
ഘനദുരിതമൂലം പ്രണമത മുകുന്ദം 19

പലരൊടൊരുവൻ താൻ കലഹമിഹ ചെയ്താൽ
പലതരമപായം ഫലമറിക രാജൻ
ബലികളൊടു വൈരം കലരരുതു ധീമൻ
കുലഹരമിതെല്ലാം പ്രണമത മുകുന്ദം 20

ചടുലമിഴിമാരോടരുതരുതു സഖ്യം
കുടിലതകളെല്ലാമവരിൽ മരുവുന്നു
തടമുലകരം ചിന്തിച്ചുടലുമെലികെന്യേ
ഉടനൊരു ഫലം കിം പ്രണമത മുകുന്ദം 21

ഒരുവനിഹ താനേ സുഖമനുഭവിച്ചാൽ
ദുരിതമതിനുണ്ടാമരശർകുലമൗലേ
ഒരുവനൊരു കാര്യം പറയരുതു താനേ
വരുമതിലനർത്ഥം പ്രണമത മുകുന്ദം 22

---

19 മനസി വിനയം=മനസ്സിൽ വിനയം. മനുജാനാം=മനുഷ്യരുടെ മനസിജവികാരം=കാമവികാരം. അനുചിതവിവാദം=ഉചിതമല്ലാത്ത വാദവിവാദം. ബഹുവിധവിഷാദം=പലതരം കാര്യങ്ങളോർത്ത് വിഷാദം, ഘനദുരിതമൂലം=വലിയ ദുരിതത്തിനു കാരണം.

20 ബലി=ബലവാൻ. കുലഹരം=വംശനാശമുണ്ടാക്കുന്നത്.

22 അരശർ=രാജാക്കന്മാർ.

ഒരുവനസഹായൻ പെരുവഴി നടന്നാ—
ലുരുതരമപായം വരുമവനശങ്കം
പരിഷകളുറങ്ങുന്നളവിലൊരുവൻ താൻ
ഉണരരുതു രാജൻ പ്രണമത മുകുന്ദം 23

കടകമണി കാഞ്ചീമകുടമിവയെല്ലാ—
മുടലിലണിയുന്നോനവനിപതിയാമോ?
പട പൊരുതു ശത്രൂൻ ഝടിതി പൊടിയാക്കും
പടുവിഭവനീശൻ പ്രണമത മുകുന്ദം 24

തരിവളകൾ തണ്ടും കുടയുമിവയെല്ലാം
നരപതിവിശേഷം പരിചൊടറിയേണം
പരമനിജധർമ്മം ധരണിയിൽ നടത്തുന്ന—
രശനരശന്താൻ പ്രണമത മുകുന്ദം 25

മുഖവുമിരുകാലും നഖവുമിരുകയ്യും
സകലമനുജക്കും നൃപനുമൊരുപോലെ
നിഖിലജനരാഗം സുഖമൊടു വരുത്തു—
ന്നവനവനിപാലൻ പ്രണമത മുകുന്ദം 26

---

23 പരിഷകൾ=ബഹുജനങ്ങൾ.

24 മണികാഞ്ചി = രത്നകാഞ്ചി; അരഞ്ഞാൺ. പടുവിഭവൻ= വലിയ ഐശ്വര്യശാലി.

25 പരമനിജധർമ്മം=സർവ്വോൽകൃഷ്ടമായ സ്വധർമ്മം.

26 നിഖിലജനരാഗം=അഖിലജനങ്ങൾക്കും ഹിതം.

ഒരുദിനമൊരിക്കലൊരുപിടി ഭുജിപ്പാ—
നൊരു വകയുമില്ലാത്തവരെ വെടികൊല്ലാ
പെരികെ ധനമുള്ളോരരശനെ വണങ്ങാ
കൃപണനനുകൂലം പ്രണമത മുകുന്ദം 27

നൃപതിയുടെ മുന്നിൽ സ്തുതിവചനമോതും
സപദി പല വട്ടം തൊഴമിഹ ദരിദ്രൻ
നൃപനവനിലല്പം കനിവു പുനരില്ലാ
ശിവ ശിവ! നിനച്ചാൽ പ്രണമത മുകുന്ദം 28

ഉദരമൊരു ചാണുണ്ടതു ബത നിറപ്പാൻ
ഹൃദയപരിതാപം പെരുതിഹ നരാണാം
അഭയനവനീശൻ കിമപി ച കൊടാഞ്ഞാ—
ലവരവശരല്ലോ പ്രണമത മുകുന്ദം 29

വരവിനു സമാനം ചിലവുമതു വേണം
ധരണിപതിമാക്കെന്നറിക ധരണീശ
ഒരുവനുപകാരം വിരവിലിയലാഞ്ഞാൽ
വരവതു നശിക്കും പ്രണമത മുകുന്ദം 30

മലകളിലെ വെള്ളം പലനദികളൂടെ
ജലനിധിയിലല്ലോ പരിപതതി രാജൻ
ജലനിധിജലം കൊണ്ടൊരുവനുപകാരം
കിമപി പുനരുണ്ടോ പ്രണമത മുകുന്ദം 31

27 കൃപണൻ=ദീനൻ.

29 അഭയൻ=എല്ലാവർക്കും അഭയം നൽകേണ്ടവൻ. അവനീശ്വരൻ= രാജാവ്.

30 ധരണിപതി=രാജാവ്.

31 ജലനിധി=സമുദ്രം. പരിപതതി=ചെന്നുവീഴുന്നു.

കടലിലിട കൂട്ടം സലിലമപി സർവ്വം
ഝടിതി ബഡവാഗ്നൗ വിലയമിയലുന്ന
ഉടനതു കണക്കേ കൃപണനു കൊട്ടക്കാ—
ത്തരശന്റെ വിത്തം പ്രണമത മുകുന്ദം 32

നിജമുദരമാത്രം പരിചൊടു നിറപ്പാ
നജവുമിഹ പോരും പ്രഭുതയുമതല്ല,
സുജനപരിരക്ഷാ നൃവരനു വിശേഷം
വിജയമതുമൂലം പ്രണമത മുകുന്ദം 33

ദ്വിജവരരിലേററം ബഹുമതി വരേണം
പ്രജകളുടെ സൗഖ്യം ജഗതി വളരേണം
യജനമതു വേണം വൃജിനമകലേണം
വിജയമപി വേണം പ്രണമത മുകുന്ദം 34

നൃപനു മനതാരിൽ കപടമരുതേതും
കൃപണരിലുദാരം കൃപയുമരുളേണം
ചപലതകറം പോണം സപദി കുരുനാഥാ
വിപദകലുമെന്നാൽ പ്രണമത മുകുന്ദം 35

---

32 സലിലം അപി സർവ്വം=എല്ലാ വെള്ളവും. ബഡവാഗ്നി=സമുദ്രത്തിലേ അഗ്നി. വിലയം=നാശം.

33 നിജം ഉദരം=തന്റെ വയറ്. അജം=ആട്. സുജനപരിരക്ഷ=സജ്ജനങ്ങളെ രക്ഷിക്കുക.

34 ജഗതി=ലോകത്തിൽ. യജനം=യജ്ഞം. വൃജിനം=പാപം.

35 വിപദകലും=ആപത്തകലും.

പരതരുണിമാരിൽ കൊതിയുമരുതേതും
പരധനദുരാശാ പരിഹരതു മാനീ
പരഗുണമതോത്താലരുതതിലസൂയാ
പുരുഷഗുണമെല്ലാം പ്രണമത മുകുന്ദം 36

പറയരുതസത്യം കുറയരുതു ദാനം
അറിയരുതു ദോഷം മറയരുതു തോഷം
അറിവു കുറയുന്നോക്കറിവു പറയേണം
മറവുമരുതേതും പ്രണമത മുകുന്ദം 37

മനസി പുനരല്പം സുഖമതു നിനച്ചി-
ട്ടനവധി ധനാനാം വ്യയമരുതു രാജൻ
ജനകനുടെ വാക്കും ജനനിയുടെ വാക്കും
മനസി വഹനീയം പ്രണമത മുകുന്ദം 38

ഗുരുചരണപത്മേ പരിചരണഭാഗ്യം
പരിചൊടു നിരൂപിച്ചതിനു തുനിയേണം
ഹരിചരണസേവാമനിശമിയലേണം
ദുരിതഹരമല്ലോ പ്രണമത മുകുന്ദം 39

---

36 പരിഹരതു=പരിഹരിക്കട്ടെ. പരധന ദുരാശ=പരധനത്തിൽ അവിഹിതമായ ആശ.

38 അനവധി ധനാനാം വ്യയം=അധികം ധനച്ചിലവ്. മനസി വഹനീയം=മനസ്സിൽ കാര്യമായി കരുതണം.

39 ഗുരുചരണപത്മേ=ഗുരുവിന്റെ കാൽത്താരിൽ. പരിചരണ ഭാഗ്യം=പരിചരിക്കാനുള്ള ഭാഗ്യം. ഹരിചരണസേവ=ഭഗവൽ പാദസേവ. അനിശം=എല്ലായ്പ്പോഴും. ദുരിതഹരം=പാപം തീർക്കുന്നത്.

തവ സുതനിതൊന്നും മനസി നിനവില്ലാ
അവിനയമിതൊന്നേ സതതമവനുള്ളൂ
ചെവിയിലുപദേശിപ്പതിനു ചില കള്ള—
ക്കവികളുമസംഖ്യം പ്രണമത മുകുന്ദം 40

പരനെ നിരസിപ്പാൻ വിരുതുടയ കർണ്ണൻ
ഗുരുകപടശാലീ ശകുനിയുമസാരൻ
ദുരിതനിധി ദുശ്ശാസനനുമനുജന്മാർ
പരിജനമനർത്ഥം പ്രണമത മുകുന്ദം 41



സുതരെ നിരൂപിച്ചാൽ ശതവുമൊരുപോലേ
ഗതിയുമൊരുപോലേ മതിയുമൊരുപോലേ
സ്ഥിതിയുമൊരുപോലെ ചതിയുമൊരുപോലേ
കൊതിയുമൊരുപോലേ പ്രണമത മുകുന്ദം 42

ജനകനൊടു തുല്യൻ തനയനിതി ചൊല്ലു—
ണ്ടതു പുനരസത്യം മനുജകുലമൗലേ
നനു കലശസിന്ധൗ വിഷമപി ജനിച്ചു
ഘനതരകഠോരം പ്രണമത മുകുന്ദം 43

---

0 തവ സുതൻ=നിന്റെ മകൻ. അവിനയം=വിനയക്കേട്.

1 പരനെ=അന്യനെ(ഈശ്വരനെ). ഗുരുകപടശാലീ=മഹാകപടക്കാരൻ. പരിജനം=ചുററും ഉള്ളവർ.

2 ശതം=നൂറ്. ഗതി=നടപ്പ്. മതി=ബുദ്ധി.

3 കലശസിന്ധൗ=സമുദ്രത്തിൽ. ഘനതരകഠോരം=അത്യന്തം കഠിനമായ.

കുടിലത പൊറുക്കാമമിതഗുണമെല്ലാം
വടിവിൽ നരനുണ്ടെന്നിഹ വരികിലിപ്പോഴും
കുടിലമപി ചന്ദ്രം മുടിയിലണിയുന്ന
മട്ടമലർശരാരി പ്രണമത മുകുന്ദം 44

മനുജവര കുന്തീതനയനൊടിദാനീം
കനിവിനൊടു സന്ധി തവ തു രമണീയം
ദനുജരിപുബന്ധൂ നതിവിനയസിന്ധൂ —
നനുനയ മഹാത്മൻ പ്രണമത മുകുന്ദം 45

സുതശതമിരിക്കും ക്ഷിതി ബത നശിക്കും
ചതിപട പെരുക്കും പ്രതിഭടരുറയ്ക്കും
കൃതിതതി ശമിക്കും മൃതി പുനരടുക്കും
ശ്രുതിഗതി ശമിക്കും പ്രണമത മുകുന്ദം 46

സുമതികൾ പിണങ്ങും കുമതികളിണങ്ങും
സുചരിതരടങ്ങും സുകൃതികളൊടുങ്ങും
രണഭുവി മടങ്ങും ചപലത തുടങ്ങും
സഫലത മുടങ്ങും പ്രണമത മുകുന്ദം 47

---

44 അമിതഗുണം=ധാരാളം ഗുണങ്ങൾ. കുടിലം അപി ചന്ദ്രം= ചന്ദ്രൻ വക്രസ്വരൂപിയാണെങ്കിൽക്കൂടി. മട്ടമലർശരാരി= കാമാരി; ശിവൻ.

45 മനുജവരകുന്തീതനയനൊട്=ശ്രേഷ്ഠമനുഷ്യനായ യുധിഷ്ഠിരനോട്. ഇദാനീം=ഇപ്പോൾ. തവ=അങ്ങേയ്ക്കു്. രമണീയം=ഭംഗി. ദനുജരിപുബന്ധൂൻ=ശ്രീകൃഷ്ണന്റെ ബന്ധുക്കളെ. അതിവിനയസിന്ധൂൻ=അത്യന്തം വിനയസമ്പന്നന്മാരെ. അനുനയ=ഇണക്കിയെടുത്താലും.

46 സുതശതം=നൂറുപേർ. ക്ഷിതി=ഭൂമി. പ്രതിഭടർ=ശത്രുക്കൾ. കൃതിതതി=പുണ്യവാന്മാരുടെ സമൂഹം. ശ്രുതിഗതി=കീർത്തി.

47 സുമതികൾ=സജ്ജനങ്ങൾ. കുമതികൾ=ദുർജ്ജനങ്ങൾ. സുചരിതം=സൽകീർത്തി. രണഭുവി=യുദ്ധക്ഷേത്രത്തിൽ. സഫലത മുടങ്ങും=ഫലക്കുറവുണ്ടാകും.

ഇവരിഹ മദിച്ചും പലരസമുദിച്ചും
ഭുവമപി മുടിച്ചും പ്രഭുതകൾ നടിച്ചും
കപടത പഠിച്ചും കഠിനത നടിച്ചും
ശുഭവിധി മുടിച്ചും പ്രണമത മുകുന്ദം 48

ജനകനെ മറന്നും പലവഴി തുടർന്നും
ശഠതകൾ പറഞ്ഞും ശമമതു കുറഞ്ഞും
സുകൃതികൾ പിരിഞ്ഞും കുചരിതരണഞ്ഞും
ദുരിതമിയലുന്നു പ്രണമത മുകുന്ദം 49

ത്യജ തനയജാലം ദ്വിജപതികുലേന്ദോ
ഭജ യമതനൂജം സുജനരമണീയം
പ്രജകളുടെ സൗഖ്യം വരുമിതു കൃതം ചേൽ
വിജയമനുകൂലം'' പ്രണമത മുകുന്ദം 50

ഇതി വിദുരവാക്യം സകലമതു കേട്ടു
മതിവിനയശാലീ സ ഖലു ധൃതരാഷ്ട്രൻ
അതു പൊഴുതുടൻ സഞ്ജയനുമഥ വന്നു
നൃപതിയെ വണങ്ങീ പ്രണമത മുകുന്ദം 51

---

48 ഭുവം അപി=ഭൂമിയെക്കൂടി.

49 കുചരിതർ=ദുസ്സ്വഭാവികൾ.

50 ത്യജ=വിട്ടുകളയു. തനയജാലം=മക്കളെയാകെ. ദ്വിജപതി (ചന്ദ്രൻ)കുലേന്ദോ=സോമവംശത്തിന്ന് തെളിവേകുന്ന ചന്ദ്രനായുള്ളോവേ. ഭജ=സ്വീകരിച്ചാലും. യമതനൂജം=ധർമ്മപുത്രനെ. സുകൃതിരമണീയം=പുണ്യശീലന്മാർക്ക് മനോഹരനായ. ഇതു കൃതം ചേൽ=ഇതു ചെയ്തുവെങ്കിൽ.

51 മതിവിനയശാലീ=ബുദ്ധിക്ക് വിനയമുള്ളവൻ. സ ഖലു ധൃതരാഷ്ട്രൻ=ആ ധൃതരാഷ്ട്രൻ.

യദുപതിനിദേശം നരപതിനിദേശം
സദസി കില ദൂതൻ സകലമറിയിച്ചാൻ
ഇദമപി ച ഭാവീ നിയതമിതി സർവേ
സദയമുരചെയ്താൻ പ്രണമത മുകുന്ദം 52

പ്രഥിതഗുണവന്തം പ്രണവതരുകന്ദം
സുകൃതിജനചന്ദ്രം പ്രതിദിനമമന്ദം
സുകൃതിസുഖസാന്ദ്രം രുചിരമുഖചന്ദ്രം
പ്രണമത മുകുന്ദം പ്രണമത മുകുന്ദം 53

---

52 യദുപതിനിദേശം=ശ്രീകൃഷ്ണൻെറ അഭിപ്രായം. നരപതി നിദേശം=യുധിഷ്ഠിരൻെറ നിർദ്ദേശം. സദസി=സദസ്സിൽ. ഇദം അപി ച ഭാവീ=ഇതും വന്നേക്കാം. നിയതം=നിശ്ചയം.

53 പ്രഥിതഗുണവന്തം=പ്രശസ്തഗുണങ്ങളുള്ള. പ്രണവതരുകന്ദം=പ്രണവമാകുന്ന വൃക്ഷത്തിൻെറ നാരായവേരായ. സുകൃതിജനചന്ദ്രം=സുകൃതികൾക്ക് ചന്ദ്രനെപ്പോലെയിരിക്കുന്ന. സുകൃതിസുഖസാന്ദ്രം=പുണ്യവാന്മാർക്ക് ആനന്ദസാരമായ. രുചിതമുഖചന്ദ്രം=മനോഹരമായ ചന്ദ്രതുല്യമുഖത്തോടുകൂടിയ. മുകുന്ദം=മുകുന്ദനെ. പ്രതിദിനം അമന്ദം=മാന്ദ്യത കൂടാതെ പ്രണമിക്കുവിൻ.

## അഞ്ചാം വൃത്തം

വൃഷ്ണിവംശമണിദീപമതാകും
കൃഷ്ണനെത്തൊഴുതു ധർമ്മതനൂജൻ
വിഷ്ണുഭക്തിപരനാദരവോടെ
ധൃഷ്ണുരേവമവദജ്ജയ ശൗരേ 1

''ദേവ! കേശവ! മുകുന്ദ മുരാരേ
ദേവകീതനയ! മാധവ വിഷ്ണോ
ദേവരാജനത ദേഹി ദയാബ്ധേ
ദേവ ദേവ! ഭഗവൻ ജയ ശൗരേ 2

വൈരിയാകിയ സുയോധനനോടു
പോരിനങ്ങു തുനിയുന്ന ദശായാം
ഭൂരിഭൂപമരണങ്ങൾ ഭവിക്കും
പാരമുണ്ടു മടി മേ ജയ ശൗരേ 3

---

1 വൃഷ്ണിവംശമണിദീപം=വൃഷ്ണിവംശത്തെ പ്രകാശിപ്പിക്കുന്ന മണിവിളക്ക്. വിഷ്ണുഭക്തിപരൻ=വിഷ്ണുഭക്തിയിൽ മുഴുകിയവൻ. ധൃഷ്ണു=ധീരൻ. അവദൽ=പറഞ്ഞു. ജയശൗരേ=ശ്രീകൃഷ്ണഭഗവാനേ ജയിച്ചാലും.

2 ദേവരാജനത=ദേവേന്ദ്രനാൽ നമസ്കരിക്കപ്പെടുന്നവൻ. ദയാബ്ധേ=ദയാസമുദ്രമേ. ദേഹി=തന്നാലും. ദയ എകിയാലും എന്നർത്ഥം.

3 തുനിയുന്ന ദശായാം=തുനിയുന്ന സമയത്ത്. ഭൂരിഭൂപമരണങ്ങൾ=അനേകം രാജാക്കന്മാരുടെ മരണങ്ങൾ.

ദുഷ്ടരെങ്കിലുമശേഷജനാനാം
കഷ്ടമേവ വധമെന്നറിയുന്നേൻ
ഇഷ്ടമല്ലിതടിയന്നു നിനച്ചാൽ
വിഷ്ടപാധിപ ഹരേ! ജയ ശൗരേ 4

പ്രാണിഹിംസ വളരെപ്പലവട്ടം
പ്രാണനാശകൃതയാമിതുമൂലം
ക്ഷോണി കയ്യിൽ വരുമെങ്കിലുമോർത്താൽ
പ്രാണസങ്കടമഹോ ജയ ശൗരേ 5

നല്ല നല്ല ജനമൊക്കെ മരിച്ചാ—
ലില്ല പിന്നെയൊരു സൗഖ്യമൊരുന്നാൾ
വല്ലവണ്ണമൊരു ദിക്കിലിരിക്കാം
നല്ല മാർഗ്ഗമതു താൻ ജയ ശൗരേ 6

ശല്യഭീഷ്മമുഖഭൂപതിമാരെ—
ക്കൊല്ലുവാൻ മനസി മേ മടി പാരം
മല്ലലോചന മമാമരണാന്തം
ശല്യമായ് വരുമിദം ജയ ശൗരേ 7

---

4 അശേഷജനാനാം=എല്ലാ ജനങ്ങളുടേയും. വധം കഷ്ടം ഏവ= വധം കഷ്ടം തന്നെ. വിഷ്ടപാധിപ=ലോകനാഥ.

5 പ്രാണിഹിംസ=പ്രാണിവധം. പ്രാണനാശകൃത=പ്രാണനാശത്തെ ചെയ്യുന്നത്. ക്ഷോണി=രാജ്യം.

7 ശല്യ ഭീഷ്മമുഖ ഭൂപതിമാരെ=ശല്യൻ ഭീഷ്മൻ തുടങ്ങിയ രാജാക്കന്മാരെ. മേ മനസി=എൻെറ മനസ്സിൽ. മല്ലലോചന=താമരക്കണ്ണാ. ആമരണാന്തം=മരണസമയത്തോളം.

ഹിംസകൊണ്ടൊരു പദത്തെ ലഭിച്ചാൽ
ധ്വംസമുണ്ടതിനു സംശയമില്ല
കംസനാശന ഭവാനിതു മാത്രം
സംശയിയാസ്സു ഭഗവൻ ജയ ശൗരേ 8

വേണ്ട രാജ്യമടിയന്നൊരു നാളും
വേണ്ടതുണ്ടതു ഭവൽപദസേവാ;
വേണ്ടുവോളമതുകൊണ്ടു സുഖിക്കാം
വേണ്ടുവോർക്കമൃതകാം ജയ ശൗരേ 9

കാട്ടിൽ വാഴക സുഖം സമരത്തെ—
ക്കാട്ടിലെന്നു മമ പക്ഷമിദാനീം
നാട്ടിലുള്ള പരിഷയ്ക്കൊരനർത്ഥം
കൂട്ടമാശു സമരം ജയ ശൗരേ 10

താതശാസനവുമാദരണീയം
കൈതവം പുനരവർക്കു ഫലിക്കും
ജ്ഞാതിനിഗ്രഹമെനിക്കിഹ ചെയ്‌വാൻ
ഏതുമില്ല കുതുകം ജയ ശൗരേ 11

---

8 പദം=സ്ഥാനം. ധ്വംസം=നാശം. കംസനാശന=കംസനെ നശിപ്പിച്ചവനേ.

9 ഭവൽപദസേവ=അങ്ങയുടെ പാദസേവ

10 മമ പക്ഷം=എൻെറ അഭിപ്രായം. ഇദാനീം=ഇപ്പോൾ നാട്ടിലുള്ള പരിഷക്ക്=നാട്ടിലുള്ള ജനങ്ങൾക്ക്.

11 താതശാസനം=അച്ഛൻെറ കല്പന. ആദരണീയം=ആദരിക്കപ്പെടേണ്ടത്. കൈതവം=വ്യാജം. ജ്ഞാതിനിഗ്രഹം=ബന്ധുവധം.

ദന്തിഗേഹമൊരു നാളെഴുനള്ളിച്ച—
ന്തമോടഥ സുയോധനനോടു
സന്ധി തന്നെ ശുഭമെന്നരുൾചെയ്‌വാ—
നെന്തുപായമിനിയും ജയ ശൗരേ 12

അർദ്ധരാജ്യവുമെനിക്കിഹ വേണ്ടാ
വൃദ്ധനാം ജനകനുണ്ടധുനാ മേ
വൃദ്ധിമാനിഹ സുയോധനനോടും
ക്രുദ്ധിയായ്കതുചിതം ജയ ശൗരേ 13

അഞ്ചു പേർക്കുമൊരുമിച്ചു വസിപ്പാ—
നഞ്ചു ദേശമവനിങ്ങു തരേണം
അഞ്ചു വാസഭവനം തരുവാനോ
വാഞ്ഛയെങ്കിലുമതാം ജയ ശൗരേ 14

നാട്ടിലേകപുരമെങ്കിലുമിപ്പോൾ
കിട്ടിയാലതിലിരുന്നു പൊറുക്കാം,
പാട്ടിലായി വരുമൈവരുമേവം
കൂട്ടിയാലിതു വരും ജയ ശൗരേ 15

കാട്ടിൽ വാണു കഴിയും ദിവസത്തെ—
ക്കാട്ടിൽ നല്ലതു നികേതനിവാസം,
കാട്ടിയോരഹിതമൊക്കെ മറക്കാം;
വാട്ടമില്ലിതു സുഖം ജയ ശൗരേ 16

12 ദന്തിഗേഹം=ഹസ്തിനപുരം.

13 വൃദ്ധനാം ജനകനുണ്ട്=ധൃതരാഷ്ട്രനുണ്ട്. ഋദ്ധിമാൻ=ഐശ്വര്യസമ്പന്നൻ. ക്രുദ്ധിയായ്ക=കോപിക്കാതിരിക്കുക.

ആഴിയാകുമുടഞ്ഞാണുടയോളം
ഊഴി വാഴക നമുക്കെളുതല്ല
കോഴ വാങ്ങിയശനം ദുരിതാനാം
താഴികക്കുടമഹോ ജയ ശൗരേ 17

ജന്തുധർമ്മമിതു സർവമനിത്യം
ബന്ധുഭാവമിദമൊന്നിഹ സാരം
എന്തു കാരണമിതിങ്ങനെ തമ്മിൽ
ദ്വന്ദ്വമെന്നു വരുവാൻ ജയ ശൗരേ 18

ചാർച്ചയുള്ളവരിലുള്ളൊരു കാലം
ചേർച്ച വേണമതു താൻ പുരുഷാർത്ഥം
മൂർച്ചയുള്ള വിശിഖങ്ങളെയേറ്റപ്പാ—
നിച്ഛയില്ല ഹൃദയേ ജയ ശൗരേ 19

ലോകനായക ഭവാനൊടിതെല്ലാം
ഓതുവാൻ മനസി ശങ്കയുമുണ്ട്,
ആകവേ പറവതിന്നിഹ പാർത്താ—
ലേവനും മതിവരാ ജയ ശൗരേ 20

---

17 ആഴിയാകും ഉടഞ്ഞാൺ ഉടയോളം ഊഴി=സമുദ്രമേഖലയായ ഭൂമി. കോഴ വാങ്ങി അശനം=(മററു രാജാക്കളിൽനിന്നു) കരം പിരിപ്പിച്ച് സുഖാനുഭവം. ദുരിതാനാം താഴികക്കുടം=മഹാ ദുരിതം.

18 ജന്തുധർമ്മം ഇതുസർവ്വം=ഈ ജന്തുധർമ്മമെല്ലാം. ബന്ധുഭാവം ഇദം=ഈ ബന്ധുഭാവം, ദ്വന്ദ്വം=മത്സരം.

19 പുരുഷാർത്ഥം=പുരുഷധർമ്മം. വിശിഖങ്ങൾ=ആയുധങ്ങൾ.

ദേവ നിന്തിരുവടിക്കുമിതിപ്പോ—
ളേവമേവ രസമെങ്കിലശങ്കം
കേവലം മുനികളോടിട കൂടി
പോവതിന്നു തുടരാം'' ജയ ശൗരേ 21

ഇത്തരം നൃപതി തന്നുടെ വാക്യം
സത്വരം കിമപി കേട്ടു മുകുന്ദൻ
ഉത്തരം മധുരഹാസമനോജ്ഞം
തത്വമേവമരുളീ ജയ ശൗരേ 22

ഭൂമിപാലകുലശേഖര നിന്റെ
കാമിതങ്ങളവരോടുര ചെയ്യാം
സോമവംശഗുണഭാവമിതെന്നാൽ
നാമിതിന്നു തുടരാം ജയ ശൗരേ 23

കൗരവന്റെ സഭ തന്നിലനേകം
ഗൗരവങ്ങൾ പറയാം മറയാതെ
പൗരുഷം പെരിയവന്നിതു കേട്ടാൽ
വൈരമേറുക ഫലം ജയ ശൗരേ 24

---

22 മധുരഹാസമനോജ്ഞം=മധുരമായ മന്ദഹാസംകൊണ്ട് അഴകേറിയ.

23 ഭൂമിപാലകുലശേഖര=രാജവംശത്തിന്റെ തലപ്പത്തുള്ളവനേ, കാമിതം=ആഗ്രഹം. സോമവംശഗുണഭാവം=ചന്ദ്രവംശത്തിന്നു ഗുണകരം.

24 കൗരവന്റെ സഭ തന്നിൽ=ധൃതരാഷ്ട്രന്റെ സദസ്സിൽ. ഗൗരവങ്ങൾ=കനപ്പെട്ട കാര്യങ്ങൾ. പൗരുഷം പെരിയവന്ന്=അത്യന്തം അഭിമാനിയായവന്ന്.

നിന്മനോരഥമതൊട്ടൊഴിയാതെ
വെണ്മയോടു പറവാൻ കുറവില്ല;
നന്മ മേലിൽ വരുമെങ്കിലിതത്രേ
മന്മനോരഥമിദം ജയ ശൌരേ! 25

ഇഷ്ടമെങ്കിലുടനിങ്ങതു ചെയ്‌വാ—
നൊട്ടുമില്ല മടി ധർമ്മതനൂജ!
എട്ടുനാലു ദിവസത്തിനകത്തി—
ച്ചട്ടമൊന്നു പകരും ജയ ശൌരേ 26



ദുഷ്ടരോടനുസരിച്ചു പറഞ്ഞാ—
ലൊട്ടുമില്ല ഫലമെന്നറിയേണം;
കാട്ടുപാമ്പിനെ നമസ്കൃതി ചെയ്താൽ
കൂട്ടമാശു കളയും ജയ ശൌരേ 27

ഏറ്റ കണ്ടകമൊഴിക്കണമെന്നാൽ
മറ്റുകണ്ടകമതേ മതിയാവൂ
നൂറ്റുപേരമരുവാൻ പടവേഗാ—
ലേറ്റുകൊൾക സുകരം ജയ ശൌരേ 28

---

25 നിൻ മനോരഥം=നിന്റെ വിചാരം. മന്മനോരഥം=എന്റെ വിചാരം.

27 നമസ്കൃതി=നമസ്കാരം.

28 കണ്ടകം=മുള്ള്, ശത്രുവെന്നും. സുകരം=എളുപ്പം.

ദൂതിനുള്ള മടിയല്ലിതു രാജൻ,
ഭീതികൊണ്ടുമിതി ചൊല്ലുകയല്ല;
ബോധയാമി തവ കാമമശേഷം
സാധയാമി തരസാ'' ജയ ശൗരേ 29

ഭീമസേനനതു കേട്ടരചെയ്തു
രാമസോദരനൊടാദരവോടെ:
''സാമവാക്കുകൾ കുറച്ചുരുതേതും
ധീമതാം വര ഹരേ ജയ ശൗരേ 30

ബന്ധുലോകവധപാതകമിപ്പോൾ
എന്തു കാരണമഹോ തുടരുന്നു?
സന്ധി വേണമടിയന്നതു തന്നേ
ചിന്തിതം ഹൃദി സദാ ജയ ശൗരേ 31

ക്രൂരവാക്യമരുൾചെയ്തവനുള്ളിൽ
ഘോരവൈരമുളവാക്കരുതേതും,
സ്വൈരമോടനുസരിച്ചു നരേന്ദ്രം
ചാരു തോഷയ വിഭോ ജയ ശൗരേ 32

---

29 ബോധയാമി=അറിയിക്കാം. സാധയാമി=സാധിക്കാം. തവ കാമം=അങ്ങയുടെ ആഗ്രഹത്തെ. തരസാ=വേഗത്തിൽ.

30 രാമസോദരനോട്=ബലരാമന്റെ അനുജനായ ശ്രീകൃഷ്ണനോട് ധീമതാം വര=ബുദ്ധിമാന്മാരിൽ ശ്രേഷ്ഠ!

31 ബന്ധുലോകവധപാതകം=ബന്ധുജനങ്ങളെ വധിക്കുക എന്ന പാപം. ചിന്തിതം ഹൃദി സദാ=മനസ്സിൽ എല്ലായ്പ്പോഴും വിചാരം.

32 അനുസരിച്ചു നരേന്ദ്രം=ദുര്യോധനൻ പറയുന്നതിന്നനുസരിച്ച്. ചാരു തോഷയ=ഭംഗിയായി സന്തോഷിപ്പിക്കണം.

ക്രോധമുള്ളിലവനാശു വളൎന്നാൽ
സാധിയാ ഹൃദയചിന്തിതമൎത്ഥം,
സാധുവാക്യമരുൾചെയ്കിലശങ്കം
സാധിതം മമ മതം'' ജയ ശൗരേ 33

എന്നിതിങ്ങനെ വൃകോദരവാക്യം
നന്ദനന്ദനനതാശു നിശമ്യ
നിന്ദയാ പരിഹസിച്ചരുൾചെയ്തു:
''നന്നു നന്നു വചനം ജയ ശൗരേ 34

ഭീമസേന തവ വാക്യമതിപ്പോൾ
കാമിനീവചനമോടു സമാനം,
ഭീമമാകിന പരാക്രമമെല്ലാം
നാമശേഷമിവ തേ ജയ ശൗരേ 35

വീരവാദമുരചെയ്തതശേഷം
ഭീരുവായ തവ വിസ്മൃതമായോ?
പോരടുത്ത സമയേ തുടതുള്ളും
വീരനോ ബത ഭവാൻ! ജയ ശൗരേ 36

---

33 ഹൃദയചിന്തിതം അൎത്ഥം=മനസ്സിൽ നിരൂപിച്ച കാര്യം. സാധുവാക്യം=നല്ല വാക്ക്. അശേഷം സാധികം=എല്ലാം സാധിച്ചു കഴിഞ്ഞു. മമ മതം=എന്റെ അഭിപ്രായം.

34 വൃകോദരവാക്യം = ഭീമസേനന്റെ വാക്യം. നന്ദനന്ദനൻ=നന്ദന്റെ മകൻ; ശ്രീകൃഷ്ണൻ. ആശു=വേഗം. നിശമ്യ=കേട്ടിട്ട്. നിന്ദയാ=നിന്ദാഭാവത്തോടെ.

35 കാമിനീവചനം=സ്ത്രീകളുടെ വാക്ക്. നാമശേഷം ഇവ=നാമാവശേഷമായെന്നു തോന്നും.

36 വീരവാദം=താൻ ശക്തനെന്ന പ്രഖ്യാപനം. വിസ്മൃതം=മറക്കപ്പെട്ടത്. ബത=കഷ്ടം.

വൈരിതന്നുടലടിച്ചു പൊളിച്ചു-
ച്ചോര ഘോരതരമാശു കുടിപ്പാൻ
മാരുതേ സമയമൊന്നതു ചെയ്‌വാ-
നാരു ചൊല്ലിയതെടോ ജയ ശൗരേ 37

ശോണിതത്തിനതികൗതുകമെന്നീ
നാണയത്തിനിതു ചെയ്യണമെന്നും
പാണിയിൽ ഗദയെടുത്തുപിടിച്ചി-
ട്ടാണയിട്ടു പലതും ജയ ശൗരേ 38

നാണവും ബത വെടിഞ്ഞിനി നീ താൻ
താണുകൊണ്ടുകയൊരു കോണിലിദാനീം,
ഊണികൾക്കു രണമെന്നതു കേട്ടാൽ
പ്രാണസങ്കടമഹോ ജയ ശൗരേ 39

പൊണ്ണനിങ്ങനെ തടിച്ചു ചമഞ്ഞു
വണ്ണമേറിയൊരു വാഴ കണക്കെ
പെണ്ണിനോടു സമമായിഹ ഭൂമൗ
ഖണ്ഡിതം ബലമഹോ ജയ ശൗരേ 40

അഷ്ടിയെങ്കിലതിനെത്ര സമർത്ഥൻ
കിട്ടിയാലതിനുമില്ലൊരു തൃപ്തി
കാട്ടിലുള്ള ഫലമൂലമശേഷം
ചുട്ടുതിന്നു തടിയൻ ജയ ശൗരേ 41

---

37 സമയംചെയ്യുക=ശപഥം ചെയ്യുക. മാരുതേ=വായുപുത്രാ; ഭീമാ.

40 ഖണ്ഡിതം ബലം=ശക്തി ഇല്ലാതായി.

യുദ്ധമില്ലയിനിയെന്നു നിനച്ചി—
ട്ടുദ്ധതൻ പല പ്രതിജ്ഞകൾ ചെയ്യാൻ
യുദ്ധമേശിപെട്ടമെന്നമറിഞ്ഞു
ബുദ്ധികുണ്ഠിതവുമായ് ജയ ശൗരേ 42

സംപ്രഹാര പരമാർത്ഥമിദാനീം
കിംപ്രകാരമിതി ചിന്ത തുടങ്ങീ,
സാമ്പ്രതം മദവുമൊന്നു ശമിച്ചു,
കമ്പമായി ഹൃദയേ ജയ ശൗരേ 43

നൂററുപേരുടെ പരാക്രമമോർത്താ—
ലേററമുണ്ടു തവ മാനസതാപം
തോററുപോമിഹ ഭവാൻ പുനരേററാൽ
കാററിനുള്ള മകനേ ജയ ശൗരേ 44

ഊററമായ ഗദയും ബത നീയും
പാററപോലിഹ പറന്നുതിരിക്കും
ഈററുപാമ്പിനെതിരാമരിസംഘം
മുററുമാർത്തുവരികിൽ ജയ ശൗരേ 45

---

42 യുദ്ധമേശി പെട്ടം=യുദ്ധം വന്നു പെട്ടം.

43 സംപ്രഹാര പരമാത്ഥം=യുദ്ധത്തിൻെറ യഥാത്ഥസ്വഭാവം. കമ്പമായി ഹൃദയേ=ഉള്ളു വിറയ്ക്കാൻ തുടങ്ങി.

44 മാനസതാപം=മനോദുഃഖം.

45 അരിസംഘം=ശത്രുസംഘം.

ഇത്ര ഭോഷനിവനെന്നതറിഞ്ഞി–
ട്ടിത്ര നിന്ദ തുടരുന്ന രിപുക്കൾ
ക്ഷത്രിയക്കനുചിതം തവ വാക്യം
ചിത്രമെന്നതറിയാം ജയ ശൗരേ 46

വീരനായ ധൃതരാഷ്ട്രസുതൻെറ
ഘോരമാം ഗദ നിനക്കു നിമിത്തം
മാരുതാത്മജ ഭവാനുടെ വീര്യം
ദൂരവേ ഗതമഹോ ജയ ശൗരേ 47

കഷ്ടമിങ്ങനെ ഭവാനരചെയ്താൽ
ഇഷ്ടമല്ല മമ സംശയമില്ല;
ദുഷ്ടരോടു പൊരുവാൻ വിരുതുള്ളോ–
ക്കിഷ്ടമോതുവനഹം ജയ ശൗരേ 48

ഭർത്സനങ്ങളിതി നന്ദസുതൻെറ
കുത്സനാദിപരുഷങ്ങൾ ഘനങ്ങൾ
ദുസ്സഹങ്ങൾ കടുകോപകരങ്ങൾ
തത്സമക്ഷമഭവൻ ജയ ശൗരേ! 49

---

46 ക്ഷത്രിയക്കനുചിതം=ക്ഷത്രിയക്ക് ചേരാത്തത്.

47 മാരുതാത്മജൻ=വായുപുത്രൻ; ഭീമൻ.

49 ഭർത്സനങ്ങൾ=ചീത്ത പറയൽ. കുത്സനാദിപരുഷങ്ങൾ=നിന്ദ തുടങ്ങിയ ഭാവങ്ങളാൽ പരുഷങ്ങൾ. തൽസമക്ഷം=പ്രത്യക്ഷത്തിൽ. അഭവൽ=ഭവിച്ചു.

കഞ്ജനാഭ കരുണാകര ശൗരേ
മഞ്ജുളാനന മനോഹര ശൗരേ
രഞ്ജിതാംഗന രമാവര ശൗരേ
ത്വം ജവേന പരിപാലയ ശൗരേ 50

---

50 കഞ്ജനാഭ=നാഭിയിൽ താമരപ്പൂ വിരിഞ്ഞവനേ; ശ്രീകൃഷ്ണഭഗവാനേ. കരുണാകര=ദയാസമുദ്രമേ. മഞ്ജുളാനന=മനോഹരമായ മുഖത്തോടു കൂടിയവനേ. രഞ്ജിതാംഗന=സ്ത്രീകളെ ഇണക്കുന്നവനേ. രമാവര=ലക്ഷ്മീപതേ. ജവേന=വേഗത്തിൽ. ത്വം=അങ്ങ്. പരിപാലയ=രക്ഷിക്കണേ.



## ആറാം വൃത്തം

ഝടിതി കടുകോപിയാം ഗന്ധവാഹാത്മജൻ
കഠിനമലറി സ്ഫുടം കമ്പിതാശാമുഖൻ
നിടിലതടഭാസുരഭ്രുകുടികടുഭീഷണൻ
പടുതയൊടു ചൊല്ലിനാൻ ചന്ദ്രചൂഡം ഭജേ 1



''മതി മതി ജഗല്പതേ മാനഭംഗോദയം
'മതിമതി വൃകോദര! യോഗ്യമല്ലിത്തരം'
മതിമതി ഗരീയസീമോർത്തുകൊള്ളേണമേ
മതികദനമേ കദാ ചന്ദ്രചൂഡം ഭജേ 2

---

1 ഝടിതി=വേഗത്തിൽ. കടുകോപി=കഠിനമായ കോപമുള്ളവൻ. ഗന്ധവാഹാത്മജൻ=വായുപുത്രൻ; ഭീമൻ. കമ്പിതാശാമുഖൻ=ദിങ്മുഖങ്ങളെ വിറപ്പിച്ചവൻ. നിടിലതടഭാസുരഭ്രൂ കുടികടുഭീഷണൻ=നെററിത്തടത്തിൽ ശോഭിക്കുന്ന (ക്രോധത്താൽ) വളഞ്ഞ പുരികങ്ങൾകൊണ്ട് (കാണുന്നവക്ക്) ഭയങ്കരനായിട്ടുള്ളവൻ. പടുത=സാമർത്ഥ്യം, ചന്ദ്രചൂഡം ഭജേ=ചന്ദ്രചൂഡനെ, ശിവനെ ഞാൻ ഭജിക്കുന്നു.

2 ജഗൽപതേ=അഖിലലോകത്തിന്റെയും രക്ഷാകർത്താവ്. മാനഭംഗോദയം=അവമാനിക്കാനുള്ള സംരംഭം. ഗരീയസിം=ഗുരുതരമായ. മതികദനം=മനസ്സിലെ ദുഃഖം. ഏകദാ=ഒരിക്കൽ.

പടനടുവിലുദ്ധതം പാപി ദുര്യോധനം
ഝടിതി പൊടിയാക്കുവാൻ ഭീമസേനൻ മതി
ഘടഘടരവോൽകടം മദ്ഗദാഘട്ടനം
കുമതികരം സഹിക്കുമോ! ചന്ദ്രചൂഡം ഭജേ 3

കുടിലധൃതരാഷ്ട്രജന്മാരുമായ് ചേരുവാ—
നടിയനൊരുനാളുമില്ലാഗ്രഹം മാനസേ
പട പൊരുവതിന്നു ഞാനെത്രനാളുണ്ടഹോ
വടിവിനൊടു കാമയേ ചന്ദ്രചൂഡം ഭജേ 4

നരപതിസഭാന്തരേ ഹന്ത ദുശ്ശാസനൻ
തരുണിമണി കൃഷ്ണയെത്തച്ചിഴച്ചീടിനാൻ
പരിഭവമതെപ്പൊഴും തിങ്ങി വിങ്ങുന്നു മേ
കരളിലതികക്ശം ചന്ദ്രചൂഡം ഭജേ 5

കുരുസുതശതത്തിനും വൈരമെങ്കൽ ദൃഢം
നരപതി യുധിഷ്ഠിരൻ തങ്കലില്ലേതുമേ
സുരപതിസുതങ്കലും മാദ്രിതൻ പുത്രരാ—
മിരുവരിലുമില്ല പോൽ ചന്ദ്രചൂഡം ഭജേ 6

---

3 ഉദ്ധതം=ഗർവ്വിഷ്ഠനായ. ഘടഘടരവോൽകടം= കടകടശബ്ദത്താൽ ഭീഷണമായ. മദ്ഗദാഘട്ടനം=എന്റെ ഗദകൊണ്ടുള്ള പ്രഹരം. കുമതികരം=ദുഷ്ടന്മാർ.

4 കുടിലധൃതരാഷ്ട്രജന്മാർ=വക്രസ്വഭാവികളായ ധൃതരാഷ്ട്രപുത്രന്മാർ; നൂററുപേർ. കാമയേ=ആഗ്രഹിക്കുന്നു.

5 അതികക്ശം=അതികഠിനമായി.

6 കുരുസുതശതം=നൂററുപേർ. വൈരമെങ്കൽ ദൃഢം=എന്നോടാണ് വൈരം.

പലരുമൊരുമിച്ചുടൻ സന്ധി കൂട്ടീടുവിൻ
അഹമിഹ വൃകോദരൻ വേർപെടുത്തീടുവൻ,
പലകുറി പുരാ ജരാസന്ധനെക്കീറിയോ—
രുലകിൽ ബലവാനഹം ചന്ദ്രചൂഡം ഭജേ 7

വിരവിലതിദുഷ്ടരാം നൂററുപേരോടു ഞാൻ
പൊരുവതിനു പോക്ളം തേടിയോടുംവിധൗ
കുരുകുലമിതൊക്കവേ കൂട്ടമോടേ വിഭോ
തെരുതെരെയ്യുഴന്നുപോം ചന്ദ്രചൂഡം ഭജേ 8



കഠിനഗദ കൊണ്ടു ഞാനൊന്നടിക്കുംവിധൗ
ഝടിതി പൊടിഭസ്മമാമസ്മദീയാദികൾ;
തുടുതുടയൊലിക്കുമച്ചോരയാം ചോലയിൽ
പൊടികളിട കൂടണം ചന്ദ്രചൂഡം ഭജേ 9

പടുതയൊടു ചെന്നു ദുര്യോധനൻ തന്നുടെ
തുടയിലടി കൂട്ടുവൻ കൂട്ടിയാർത്തീടുവൻ
കുടിലമതിയായ ദുശ്ശാസനൻ തന്നുടെ
ഉടലുമഥ കീറുവൻ ചന്ദ്രചൂഡം ഭജേ 10

---

7 അഹമിഹ വൃകോദരൻ=ഞാൻ ഭീമനിതാ.

9 അസ്മദീയാദികൾ=നമ്മുടെ കൂട്ടർ.

10 കുടിലമതി=വക്രബുദ്ധി.

ജലനിധി കലങ്ങണം ചോരകൊണ്ടാഹവേ
കുലഗിരി കുലുങ്ങണം ശോണിതേ മുങ്ങണം
വലിയ തടിയുള്ള ഞാനങ്ങുമിങ്ങും രണേ
നലമൊടു പിണങ്ങണം ചന്ദ്രചൂഡം ഭജേ 11

ഇഹ വലിയൊരൂണിയാൾത്തീൻ ഞാനിങ്ങനെ
ബഹുരുധിരമുണ്ടു ദുശ്ശാസനൻമാറിലും
അഹമതിവിശപ്പു തീർത്തീടുവൻ സംഗരേ
നഹി കിമപി സംശയം ചന്ദ്രചൂഡം ഭജേ 12

തെളിവിലിഹ കാളിയും കൂളിയും വന്നുടൻ
വളരുമൊരു ചോരയിൽ കേളിയാടീടണം
കളകളഭയങ്കരം മുങ്ങിയും പൊങ്ങിയും
കളികളുളവാകണം ചന്ദ്രചൂഡം ഭജേ 13

പല പല കബന്ധവും നൃത്തമാടീടണം
തല പലതറുത്തു ഞാൻ പന്തടിച്ചീടുവൻ
വലിയ കൊലയാനയെത്തല്ലിയോടിക്കണം
ചില വിരുതു കാട്ടണം ചന്ദ്രചൂഡം ഭജേ 14

---

11 ജലനിധി=സമുദ്രം. ആഹവേ=യുദ്ധത്തിൽ. കുലഗിരി=കുലപർവ്വതം. ശോണിതേ=രക്തത്തിൽ. രണേ=യുദ്ധത്തിൽ.

12 ഊണി=തീൻകൊതിയൻ. ബഹുരുധിരം=വളരെ രക്തം. സംഗരേ=യുദ്ധത്തിൽ. നഹി കിമപി സംശയം=യാതൊരു സംശയവുമില്ല.

14 കബന്ധം=തലയററ ഉടൽ.

അടിയനൊരരക്ഷണം പാക്കയില്ലേതുമേ
ഝടിതി വിടകൊള്ളുവൻ കൊല്ലുവൻ ദുഷ്ടരെ
തടിയനുടെ വിക്രമം കണ്ടുനിന്നാലുമി—
ന്നടിയുമിടിയും ഭവാൻ ചന്ദ്രചൂഡം ഭജേ 15

മമ ഹി ഗുരുഭൂതനാമഗ്രജന്റെ മതം
കിമപി ബഹുമാനമോടിങ്ങനെ ചൊല്ലിനേൻ
മമ ഹൃദി മുകുന്ദനാണില്ല സന്ധൗ രുചി
കമലദളലോചനാ ചന്ദ്രചൂഡം ഭജേ 16

വളമതിൽ മുളച്ചെഴും വാഴപോലേ ഭൃശം
വളരുമൊരു ഭീമനെ ബ്ഭീരുവാക്കീടൊലാ
കളികളര ചെയ്തതിന്നുത്തരമിത്തര—
മരികളൊടു കൂട്ടുവൻ ചന്ദ്രചൂഡം ഭജേ 17

കനിവിനൊടു ചെന്നു കംസാരി സംസാരിയാ—
യനുസരണ വാക്കുരുളും ചെയ്തു പോരും വിധൗ
ഘനരുധിരധോരണീപൂരിതേ ഭൂതലേ
പെരുവഴി മുടങ്ങുമേ ചന്ദ്രചൂഡം ഭജേ 18

---

16 മമ ഹി=എന്റെ. ഗുരുഭൂതനാം=ഗുരുസ്ഥാനം വഹിക്കുന്ന. അഗ്രജൻ=ജ്യേഷ്ഠൻ. മതം=അഭിപ്രായം. കിമപി=കുറച്ച്, മമ ഹൃദി=എന്റെ മനസ്സിൽ. സന്ധൗ=സന്ധിയിൽ. രുചി=ഇഷ്ടം. കമലദളലോചന=താമരയിതഴുപോലെ നീണ്ട കണ്ണുള്ളവനേ.

18 കംസാരി=ശ്രീകൃഷ്ണൻ. സംസാരി=ലൗകികൻ. ഘനരുധിരധോരണീപൂരിതേ=കട്ടരക്തം നിറഞ്ഞ. ഭൂതലേ=ഭൂമിയിൽ.

പരുഷമിതി ഭീമവാക്യങ്ങരം കേട്ടാദരാൽ
സരസമരുളീടിനാൻ ദേവകീനന്ദനൻ
''ഗുരുബല വൃകോദര! നിന്നുടെ വാഞ്ഛിതം
വരുമിതു പത്തുക്കവേ ചന്ദ്രചൂഡം ഭജേ 19

അരുതരുതു സാഹസം നാലു നാരം പാക്ക നീ
ഗുരുവചനഗൗരവാൽ വീരചൂഡാമണേ
വിരവൊടു രണാങ്കണേ സഞ്ചരിച്ചീടുവാൻ
തരമിനി വരും ദ്ദഢം'' ചന്ദ്രചൂഡം ഭജേ 20



തദനു പുനരജ്ജുനൻ കൃഷ്ണനോടൂചിവാൻ
''പദകമലമാശ്രയേ പത്മനാഭ, വിഭോ!
മദകലിതമായുധം വ്യത്ഥമാക്കീടൊലാ
യദുവര നമോസ്തു തേ ചന്ദ്രചൂഡം ഭജേ 21

---

19 ദേവകീനന്ദനൻ=ശ്രീകൃഷ്ണൻ. ഗുരുബല=അതിശക്തിയുള്ളവനേ. വാഞ്ഛിതം=ആഗ്രഹം.

20 ഗുരുവചനഗൗരവാൻ=ഗുരുവായ ജ്യേഷ്ഠൻ പറഞ്ഞതിനെ ബഹുമാനിച്ച്. വീരചൂഡാമണേ=വീരന്മാരുടെ ശിരോരത്നമായിട്ടുള്ളവനേ. രണാങ്കണേ=പടക്കളത്തിൽ.

21 തദനു=അനന്തരം. ഊചിവാൻ=പറഞ്ഞു. (അങ്ങയുടെ) പദകമലം=കാലടിത്താരിനെ. ആശ്രയേ=ഞാൻ ആശ്രയിക്കുന്നു. മദകലിതം=ശക്തിയുള്ള. യദുവര=യദുവംശത്തിൽ ശ്രേഷ്ഠനായുള്ളവനേ.

കരകലിതതാണ്ഡവം ഗാണ്ഡിവം മാമകം
ചരിതഫലമാക്കുമോ സന്ധി ചിന്തീടിനാൽ
കുരുകുലഹരം ശരം കാലകാലാർപ്പിതം
നിരുപമമതോക്കണം ചന്ദ്രചൂഡം ഭജേ 22

രണശിരസി കണ്ണനെക്കൊല്ലുവാൻ പണ്ടു ഞാൻ
പണയമൊരു സായകം വെച്ചിരിക്കുന്നതും
ഗുണജലധിയാം ഭവാനൊന്നതോർത്തീടണം
ക്ഷണസമയമെങ്കിലും ചന്ദ്രചൂഡം ഭജേ 23



അനുചിതമിതെത്രയും നീചരോടിങ്ങനെ
കനിവിനൊടു സാമവാക്യങ്ങളോതുന്നതും
അനുദിനമിതൊക്കവേ കണ്ടറിഞ്ഞീലയോ
പുനരവരുടേ മതം'' ചന്ദ്രചൂഡം ഭജേ 24

---

22 കരകലിതതാണ്ഡവം=കയ്യിൽ നൃത്തംവെക്കുന്ന. ഗാണ്ഡീവം= അർജ്ജുനന്റെ വില്ല്.

മാമകം=എന്റേത്. ചരിതഫലം=ചരിതാർത്ഥം, ഉപയോഗമുള്ളതു്. സന്ധി ചിന്തീടിനാൽ=സന്ധി ചെയ്താൽ. കുരുകുലഹരം=കുരുവംശത്തെ മുച്ചൂടും മുടിക്കാൻ ശക്തിയുള്ള. കാലകാലാർപ്പിതം=കാലകാലൻ(ശിവൻ)തന്നത്. ശരം=പാശുപതം. നിരുപമം=എതിരില്ലാത്തത്.

23 രണശിരസി=യുദ്ധത്തിൽ. സായകം=അസ്ത്രം. ഗുണജലധി= നിഖിലഗുണങ്ങൾക്കും ഇരിപ്പിടം.

24 സാമവാക്യം=അനുനയവാക്കുകൾ. അനുദിനം=എന്നുമെന്നും.

അഥ നകുലനിന്ദിരാനാഥനോടോതിനാൻ
''കഥകളിവയൊന്നുമേ ചേരുവൊന്നല്ലിഹ
പ്രഥമമപരാധിയാം കൗരവേ ചേരുവാൻ
യതനമതിനിന്ദിതം'' ചന്ദ്രചൂഡം ഭജേ 25

അപി ച സഹദേവനും ദേവമൂചേ തദാ
''കപടമരുതംചെയ്യിലും പത്മനാഭ, വിഭോ!
സപദി നൃപശാസനാലത്രമാത്രം ഭവാൻ
അഭയമരുളീടണം ചന്ദ്രചൂഡം ഭജേ 26

സദസി ധൃതരാഷ്ട്രജന്മാരുടെ ദോഷവും
സദയമിഹ നമ്മുടെ ദൈന്യവും സത്യവും
വിദുരകൃപരാദിയാം സജ്ജനത്തോടുടൻ
സകലമറിയിക്കണം ചന്ദ്രചൂഡം ഭജേ. 27

ഉചിതമിഹ സാമവും ദാനവും ഭേദവും
സുചിരമിതു മൂന്നിനാൽ കാര്യസാദ്ധ്യം ന ചേൽ
പ്രചുരതരദണ്ഡവും ചെയ്കയെന്നേ വരൂ
ന ച കിമപി സംശയം'' ചന്ദ്രചൂഡം ഭജേ 28

---

25 അഥ=അനന്തരം. ഇന്ദിരാനാഥൻ=ശ്രീകൃഷ്ണൻ. പ്രഥമം=ആദ്യമായി. കൗരവേ=കൗരവന്മാരിൽ. യതനം=പ്രയത്നം.

26 അപി ച=അത്രയുമല്ല. ദേവം ഊചേ=ദേവനോടു പറഞ്ഞു. സപദി=പെട്ടെന്ന്. നൃപശാസനാൽ=യുധിഷ്ഠിരന്റെ അഭിപ്രായം ഹേതുവായി.

27 സദസി=സഭയിൽ.

28 സാമവും ദാനവും ഭേദവും ഉചിതം=മൂന്നുപായങ്ങളും ഉചിതം തന്നെ. കാര്യസാദ്ധ്യം ന ചേൽ=(അവകൊണ്ട്) കാര്യം സാധിച്ചില്ലെങ്കിൽ. പ്രചുരതരദണ്ഡം=നാട്ടിൽ പരക്കെ നടപ്പുള്ള ദണ്ഡോപായവും, യുദ്ധംതന്നെ.

നരപതികളെല്ലാവരും ചൊന്ന വാക്യങ്ങളെ
പരമപുരുഷോത്തമൻ കേട്ടു ചിന്തിച്ചുടൻ
സരസമരുളം ചെയ്തഹോ സാധുവാക്യങ്ങളെ
പര്രിചൊടിഹ നിശ്ചയം ചന്ദ്രചൂഡം ഭജേ 29

''നരപതിസഭാന്തരേ ചെന്നു ചൊല്ലീടുവൻ
വിരവൊടു ഭവാദൃശാം ചിത്തസങ്കല്പിതം
അരികളുടെ വൃത്തികൾക്കൊത്തപോലേ ഫലം
വരുമതറിയാമുടൻ'' ചന്ദ്രചൂഡം ഭജേ 30

സരസമിതവാദിയാം വാസുദേവൻ പരൻ
സരസിരുഹലോചനൻ സാധുചിത്താനുഗൻ
കരിപുരമനന്തരം ഗന്തുമാരബ്ധവാൻ
ചരിതഗുണഭൂഷണൻ ചന്ദ്രചൂഡം ഭജേ 31

മധുമഥന! പാഹി മാം മാധവ! ശ്രീപതേ!
വിധുവദന! പാഹി മാം വിശ്വനാഥാ വിഭോ!
മധുരഗുണവാരിധേ! പാഹി മാം പാഹി മാം
അതികരുണവാരിധേ! ചന്ദ്രചൂഡം ഭജേ 32

---

29 നരപതികൾ=രാജാക്കന്മാർ.

30 നരപതിസഭാന്തരേ=രാജസദസ്സിൽ. ഭവാദൃശാം=നിങ്ങളാൽ ചിലരുടെ. ചിത്തസങ്കല്പിതം=നിശ്ചയം.

31 സരസമിതവാദി=സരസവും മിതവുമായി സംസാരിക്കുന്ന ആൾ. സരസിരുഹലോചനൻ=താമരക്കണ്ണൻ; ശ്രീകൃഷ്ണൻ. സാധുചിത്താനുഗൻ=സജ്ജനങ്ങളുടെ ചിത്തങ്ങളിൽ എത്തിക്കൂടി കൊള്ളുന്നവൻ. കരിപുരം=ഹസ്തിനപുരം. ഗന്തും ആരബ്ധവാൻ= പോകാൻ ആരംഭിച്ചു. ചരിതഗുണഭൂഷണൻ=ചരിതഗുണങ്ങൾ അലങ്കാരമായവൻ.

32 മധുമഥന=മധുവെ മഥിച്ചവനേ. വിധുവദന=ചന്ദ്രനെപ്പോലെ ആഹ്ലാദകാരിയായ മുഖമുടയോനേ. മധുരഗുണവാരിധേ=ഉത്തമ ഗുണങ്ങളുടെ സമുദ്രമേ. പാഹി മാം=രക്ഷിച്ചാലും. അതി കരുണവാരിധേ=കാരുണ്യക്കടലേ.

# ഏഴാം വൃത്തം

കമലാകാന്തന്റെ കാരുണ്യശീലന്റെ
കമനീയാംഗന്റെ കാമസമാനന്റെ
ഗമനസന്നാഹം കേട്ടു വിഷാദിച്ചു
കമനി പാഞ്ചാലി ദേവ നാരായണ 1

പിഴകി വാഴുന്ന ദുഃഖങ്ങളോക്കയാ–
ലൊഴുകി വീഴുന്ന നേത്രജലങ്ങളിൽ
മുഴുകി വന്നവൾ കാർമുകിൽ വർണ്ണനെ
തൊഴുതു ചൊല്ലിനാൾ ദേവ നാരായണ 2

''കരുണാവാരിധേ കൗരവപാഴരിൽ
കരുണയാലിത്ഥം കാട്ടുന്നതോ ഭവാൻ
ചരണദാസിയാം പാഞ്ചാലിയെക്കൂടെ
സ്മരണം ചെയ്താലും ദേവ നാരായണ 3

---

1 കമലാകാന്തൻ=ലക്ഷ്മീപതി; ശ്രീകൃഷ്ണൻ. കാരുണ്യശീലൻ= കാരുണ്യം നിത്യശീലമാക്കിയിട്ടുള്ളവൻ. കമനീയാംഗൻ=സുന്ദരമായ ശരീരത്തോടുകൂടിയവൻ. കാമസമാനൻ=കാമനു തുല്യൻ. ഗമനസന്നാഹം=ദൂതിനു പോകാനുള്ള ഒരുക്കം.

2 പിഴകി വാഴുന്ന=കഷ്ടപ്പെട്ടു കഴിയുന്ന.

3 കൗരവപാഴർ=മൂർഖന്മാരായ കൗരവന്മാർ. ചരണദാസി=പാദശുശ്രൂഷചെയ്യുന്നവൾ. സ്മരണം ചെയ്താലും=ഓർമ്മിച്ചാലും.

അവരു ചെയ്യുന്ന ധിക്കാരമൊക്കവേ
ഭുവനനായക! നീയും മറന്നിതോ
അവനീനാഥന്മാരെന്നുടെ കാന്തന്മാ-
രറിയുന്നീലൊന്നും ദേവ നാരായണ 4

മലകൾ കാടുകൾ തോടും പുഴകളും
കലകൾ പന്നികളെന്നിവ വൃന്ദവും
സുലഭമാം ദിക്കിലെൻപ്രിയന്മാർക്കിപ്പോൾ
സുഖമെന്നായ്‌വന്നു ദേവ നാരായണ 5

ഇഹലോകങ്ങളിലാഗ്രഹമെന്നതും
അഹമെന്നുള്ളൊരു ഭാവവും കൂടാതെ
മഹിതമായുള്ള വേദാന്തശീലവും
നൃപതിമാർക്കാകാ ദേവ നാരായണ 6

വിമതന്മാരുടെ വീര്യം ശമിപ്പിപ്പാൻ
ക്ഷമയും നന്നല്ല സാമവും നന്നല്ല
സമരം ചെയ്യണം, സാഹസം ചെയ്യണം,
ശ്രമവും ചെയ്യേണം ദേവ നാരായണ 7

---

4 ഭുവനനായക=ലോകനാഥ. അവനീനാഥന്മാർ=രാജ്യത്തിന്റെ യഥാർത്ഥ ഉടമസ്ഥന്മാർ.

6 ഇഹലോകങ്ങളിലാഗ്രഹം=ഐഹികസുഖങ്ങളിൽ താൽപര്യം. അഹമെന്നുള്ള ഭാവം=അഹങ്കാരം. മഹിതം=ശ്രേഷ്ഠം.

7 വിമതന്മാർ=ശത്രുക്കൾ.

നയങ്ങരം ചിന്തിച്ചു നാട്ടമുപേക്ഷിച്ചു
ജയവും കൂടാതെ കാലം കഴിക്കുമ്പോരം
ഭയംകൊണ്ടിങ്ങനെ മേവുന്നുവെന്നിപ്പോരം
അയശസ്സുണ്ടാകും ദേവനാരായണ 8

ബലങ്ങളില്ലാഞ്ഞോ ബന്ധുക്കളില്ലാഞ്ഞോ
വിഭവമില്ലാഞ്ഞോ വീര്യമതില്ലാഞ്ഞോ
ഖലജനത്തിൻെറ കാൽ പിടിച്ചീടുന്നു
വലിയ വീരന്മാർ ദേവ നാരായണ 9

അപരാധം പണ്ടു വൈരികരം ചെയ്തതും
ഉപകാരമെന്നു കല്പിച്ചു കാന്തന്മാർ
അപവാദം കേട്ടാലാധിയുമില്ലല്ലോ
നൃപതിമാക്കിപ്പോരം ദേവ നാരായണ 10

തടിച്ചു കീചകനെൻെറ തലമുടി
പിടിച്ചു നേരത്തങ്ങമ്പോടവനെയും
അടിച്ചുകൊന്നൊരു വീരൻ വൃകോദരൻ
മടിച്ചതെന്തിപ്പോരം ദേവ നാരായണ 11

കനത്ത സങ്കടത്തോടു മരുവുന്ന
ജനത്തെയോക്കാതെ ദൂതിനു ഭാവിച്ചു
ധനത്തെ നേടുന്ന വൈരിയെ സേവിപ്പാ—
നെഴുന്നള്ളത്തുണ്ടോ ദേവ നാരായണ 12

---

8 നയങ്ങരം=നീതിധർമ്മങ്ങരം, അയശസ്സ്=ദുഷ്കീർത്തി.

9 ഖലജനം=ദുഷ്ടജനം.

10 വൈരികരം=ശത്രുക്കരം.

12 ധനത്തെ നേടുന്ന വൈരിയെ=സമ്പത്തിൽ കൊതിയുള്ള ദുര്യോധനനെ.

കഴിഞ്ഞ വസ്തുക്കൾ മാനിക്കുമാറായി
അഴിഞ്ഞു നമ്മുടെ പൌരുഷബന്ധനം
ഒഴിഞ്ഞു ഭാഗ്യവും ധർമ്മവും ശർമ്മവും
വിരവിലിങ്ങനെ ദേവ നാരായണ 13

കുരുകുലാധിപൻ തന്നോടു മെല്ലവേ
സരസമാംവണ്ണം ദൂതരുൾ ചെയ്യുമ്പോൾ
മുരഹര ഭവാനെന്റെ തലമുടി
നിരുപിച്ചേക്കണം ദേവ നാരായണ 14

‘അരിയെക്കൊന്നു ഞാൻ ചോര പുരണ്ടൊരു
കരതലം കൊണ്ടു നിന്നുടെ കേശത്തെ
തിരുകീടുന്നുണ്ടെ’ന്നന്നേരം കോപംകൊണ്ട—
രുളി ഭീമനും ദേവ നാരായണ 15

വിഫലമായ് വന്നു വീരന്റെ ഭാഷിതം
വിഭുതയില്ലായ്കയല്ലിഹ കാരണം,
വിഗതഭാഗ്യയാമെന്നുടെ ദോഷത്താ—
ലഖിലം നിഷ്ഫലം ദേവ നാരായണ 16

---

13 കഴിഞ്ഞവസ്തുക്കൾ മാനിക്കുമാറായി=കഴിഞ്ഞതെല്ലാം നന്നായിരുന്നു—ഇന്നുള്ളതൊന്നും നന്നല്ല എന്ന തോന്നൽ തുടങ്ങി. പൌരുഷബന്ധനം അഴിഞ്ഞു=പുരുഷപരാക്രമം കുറഞ്ഞു. ശർമ്മം=സുഖം

14 കുരുകുലാധിപൻ=ദുര്യോധനൻ. മുരഹര=നരകന്റെ ശക്തസഹായിയായ മുരനെ വധിച്ചവനേ. എന്റെ തലമുടി നിരുപിച്ചേക്കണം. ദ്രൗപദിയുടെ അഴിഞ്ഞു കിടക്കുന്ന തലമുടിയാണല്ലോ ഭാരതയുദ്ധത്തിന്റെ മൂലകാരണം.

16 വീരന്റെ ഭാഷിതം=വീരന്റെ വാക്ക്. വിഫലമായി=നിഷ്ഫലമായി. വിഭുത=ശക്തിപ്രഭാവം. വിഗതഭാഗ്യ=ഭാഗ്യം കെട്ടവൾ.

പതികളൊന്നല്ല രണ്ടല്ല മൂന്നല്ല
ചതുരവീരന്മാരഞ്ചുണ്ടു കാന്തന്മാർ,
മതിവിഷാദത്തെപ്പോക്കുവാനെന്നുടെ
മതിയാകുമവർ ദേവ നാരായണ 17

പരിഭവം തീർന്നു മോദേന വാഴവാൻ
ശിരസി മേ വിധി ലേഖനം ചെയ്തീല;
പരദോഷം വൃഥാ ചിന്തിക്കുന്നെന്തു ഞാൻ
പരമപൂരുഷ ദേവ നാരായണ 18

പഴതിലെന്തിനു ഞാൻ പറഞ്ഞീടുന്നു
പഴമയുള്ളവർ നിങ്ങളെല്ലാവരും,
വഴികളെല്ലാം ഗ്രഹിച്ചു മഹാജനം
പഴതിൽ ചാടുമോ ദേവ നാരായണ 19

അഴകല്ലാതുള്ളോരാരംഭം കാണുമ്പോൾ
അഴൽ പിടിച്ചു പറഞ്ഞിടും നാരിമാർ;
വഴിയേ ബോധിച്ചു ചൊല്ലേണമെന്നില്ല
പിഴയും വന്നീടും ദേവ നാരായണ 20

---

17 ചതുരവീരന്മാർ=സമർത്ഥരായ വീരന്മാർ. മതിവിഷാദം=മനോദുഃഖം.

18 മോദേന=സന്തോഷത്തോടെ. ശിരസി മേ=എന്റെ തലയിൽ. ലേഖനം ചെയ്തീല=എഴുതിയില്ല. വൃഥാ=വെറുതെ. എന്തിന് പരദോഷം ചിന്തിക്കുന്നു=എന്തിന് അന്യരെ കുററപ്പെടുത്തുന്നു.

19 പഴതിൽ ചാടുമോ=അബദ്ധത്തിൽ ചാടുമോ.

20 അഴകല്ലാത്ത ആരംഭം=ഭംഗിയല്ലാത്ത തുടക്കം

കിഴിയുന്നാകിലും ശത്രുജനങ്ങൾക്ക
കിഴിയും വെച്ച നമസ്കരിച്ചീടിലും
പിഴകൾ ചെയ്കിലും ദുര്യോധനാദിയെ
ത്തൊഴുതു വാഴ്കിലും ദേവ നാരായണ 21

യുവതിമാക്കെന്തു ചോദ്യമെന്നിങ്ങനെ
ഭുവനവീരന്മാർ ചൊല്ലുമെൻ കാന്തന്മാർ
ശിവനെന്നല്ലാതെ മിണ്ടരുതിക്കാലം
ഭുവനനായക ദേവ നാരായണ 22

പറഞ്ഞ വാക്കിനു നേരില്ലാത്താളുകൾ
നിറഞ്ഞു ലോകത്തിലെന്നുടെ ഗോവിന്ദ
മറഞ്ഞു ധർമ്മവും കർമ്മവും ശർമ്മവും
കുറഞ്ഞു ഭാഗ്യവും ദേവ നാരായണ 23

അരുണപങ്കജം പോലെ വിളങ്ങുന്ന
ചരണപല്ലവം രണ്ടുമുടയോനേ
ശരണം നീയിനിയെപ്പൊഴുമിപ്പാരിൽ
കരുണാവാരിധേ ദേവ നാരായണ 24

---

22 യുവതിമാക്ക് എന്തു ചോദ്യം=ചെറുപ്പക്കാരികൾക്ക് ചോദിക്കാൻ എന്തധികാരം. ഭുവനവീരന്മാർ=ലോകത്തിൽ ഏററവും ഉന്നതരായ വീരന്മാർ. ശിവനെന്നല്ലാതെ മിണ്ടരുത്=നാമം ജപിക്കയേ നിവൃത്തിയുള്ളു.

23 ധർമ്മം, കർമ്മം, ശർമ്മം (എന്നീ മൂന്നും) മറഞ്ഞു=തന്മൂലം ഭാഗ്യവും കുറഞ്ഞു.

24 അരുണപങ്കജം = ചെന്താമരപ്പൂവ്. ചരണപല്ലവം = തളിരു പോലെ മൃദുവായ കാലടികൾ.

തരണം ഞങ്ങൾക്കു രാജ്യത്തിലേതാനും
വരണം നിന്നുടെ കാരുണ്യമെന്നെല്ലാം
അരുളിച്ചെയ്‌വാനോ ഭാവിച്ചിരിക്കുന്നു
തിരുമനക്കാമ്പിൽ ദേവ നാരായണ 25

കുരുക്കൊളക്കവേ കൂടിയൊരുമിച്ചു
നിരക്കെ മേവുന്ന ദിക്കിലെഴുന്നള്ളി
ഇരിക്കണം ഭവാനെന്നു നിയോഗിച്ചു
പരക്കെ പാർത്ഥന്മാർ ദേവ നാരായണ 26

നിരപ്പുസംസാരം കൊണ്ടു ഫലമില്ലെ-
ന്നെനിക്കു തോന്നുന്നു വൃഷ്ണികുലോത്തമ!
സ്മരിപ്പൂതാകണം കൗരവന്മാരുടെ
ഇരിപ്പും സാമ്യവും ദേവ നാരായണ 27

ദുരിതം ചെയ്യോരു ദുശ്ശാസനൻ തന്റെ
ചരിതമോർക്കാതെ സന്ധിക്കു ഭാവിക്കും
നരവരന്മാരാം നമ്മുടെ നാഥന്മാർ
സരസന്മാരത്രേ'' ദേവ നാരായണ 28

---

25 തിരുമനക്കാമ്പിൽ=തിരുമനസ്സിൽ.

26 കുരുക്കളെല്ലാവരും ഒത്തുചേർന്നിടത്ത് ഭഗവാൻ ചെന്നിരിക്കുന്നതേ അഭംഗിയായിത്തോന്നുന്നു ദ്രൗപദിക്ക്.

27 നിരപ്പു സംസാരം=സന്ധി സംസാരം. വൃഷ്ണികുലോത്തമ=വൃഷ്ണി വംശത്തിൽ അത്യുത്തമനായവനേ.

28 സരസന്മാരത്രേ=(ആക്ഷേപഹാസ്യം)

ദ്രുപദഭൂപതിനന്ദിനിയിങ്ങനെ
കൃപണവാക്കുകളോതുന്ന നേരത്തു
കപടമാനുഷനേവമരുൾ ചെയ്തു
സപദി സാദരം ദേവ നാരായണ 29

''സുമുഖി പാഞ്ചാലി ചാഞ്ചല്യമിങ്ങനെ
കിമപി മാനസേ സംക്രമിപ്പിക്കേണ്ട
സമരസംരംഭം തന്നെ ഭവിച്ചിടും
ക്ഷമിച്ചു പാർത്താലും ദേവ നാരായണ 30

കളഭഗാമിനി നിൻെറ മനോരഥം
വളരെത്താമസം കൂടാതെ സാധിക്കും
കളിയല്ലേതുമേ കാര്യപ്രകാരങ്ങൾ
വെളിയിൽ കണ്ടിടാം ദേവ നാരായണ 31

പടുതയുള്ളോരു പാണ്ഡുതനുജന്മാർ
പിടിപാടില്ലാഞ്ഞിട്ടല്ലേവം ചൊല്ലുന്നു
പടയിലാഗ്രഹമില്ലെന്നതുമില്ല
ചടുലലോചനേ! ദേവ നാരായണ 32

---

29 ദ്രുപദഭൂപതി നന്ദിനി=ദ്രുപദരാജാവിൻെറ മകൾ, പാഞ്ചാലി. കൃപണവാക്കുകൾ= ദീനവചനങ്ങൾ. കപടമാനുഷൻ=ശ്രീകൃഷ്ണൻ. (നിന്ദാസ്തുതി)

30 ചാഞ്ചല്യം=ഇളക്കം. മാനസേ സംക്രമിപ്പിക്കേണ്ട=മനസ്സിൽ കടത്തി വിടേണ്ട. സമരസംരംഭം=യുദ്ധോദ്യമം.

31 കളഭഗാമിനി=ആന നടക്കുമ്പോലെ നടക്കുന്നവളേ.

32 പടുത=സമർത്ഥത. ചടുലലോചനേ=മിന്നുന്ന നോട്ടമുള്ളവളേ.

കലിതസംരംഭം കൗരവന്മാരുടെ
കലിയും ദ്വേഷവും കൗടില്യബുദ്ധിയും
പലരും ബോധിപ്പാനല്ലോരുപായങ്ങൾ
ഫലമെന്നോർത്താലും ദേവ നാരായണ 33

സഭയിൽച്ചെന്ന ഞാനോരോരോ ഗൗരവം
സഭയമെന്നിയേ ഘോഷിക്കും നേരത്തു
പ്രഭുത ഭാവിക്കും ദുര്യോധനാദികൾ
നിഭൃതം കോപിക്കും ദേവ നാരായണ 34

അറിയാമന്നേരം ഭാവങ്ങളോരോന്നേ
മറിമായം കൂടാ നമ്മോടൊരിക്കലും
അറിയുമെന്നുടെ തത്ത്വം ചിലരപ്പോൾ
കുറയും മൂഢന്മാർ ദേവ നാരായണ 35

സരസിജേക്ഷണേ പാഞ്ചാലി നീയെന്റെ
പരമാർത്ഥങ്ങളെ ബോധിക്കുന്നില്ലയോ?
പരമപൂരുഷൻ ഞാനെന്നറിഞ്ഞാലും
പരിഖേദിക്കേണ്ട ദേവ നാരായണ 36

---

33 കൗരവന്മാരുടെ ദോഷങ്ങളെല്ലാം പരക്കെ ബോധ്യം വരുത്തുകയാണ് ഈ ദൗത്യത്തിന്റെ ഫലം എന്നർത്ഥം.

34 ഗൗരവം=വലിയ കാര്യം. സഭയമെന്നിയേ=ഭയം കൂടാതെ. നിഭൃതം=ഏററവും.

36 സരസിജേക്ഷണേ=താമരയിതൾപോലെ നീണ്ട കണ്ണുള്ളവളേ, പരമപൂരുഷൻ=പുരുഷോത്തമൻ.

സകലലോകവുമെൻെറ ജഠരത്തിൽ
സതതം മേവുന്ന സാരസലോചനേ
സകല ജന്തുക്കൾക്കാധാരഭൂതൻ ഞാൻ
സകലവിഗ്രഹൻ ദേവ നാരായണ 37

ധരണി തന്നുടെ ഭാരം ശമിപ്പിപ്പാൻ
തരസാ രൂപങ്ങളോരോന്നേ കൈക്കൊണ്ടു
നരസുരന്മാരെപ്പാലനം ചെയ്യുന്ന
പുരുഷനേഷ ഞാൻ ദേവ നാരായണ 38

ചരണസേവകന്മാരുടെ സങ്കടം
വിരതമാക്കുക ശീലം നമുക്കെടോ
ദുരിതമുള്ളവർക്കെന്നുടെ തത്ത്വങ്ങൾ
അറിവാൻ വൈഷമ്യം ദേവ നാരായണ 39

പ്രകൃതിനിർഗ്ഗുണനെങ്കിലുമിന്നു ഞാൻ
വികൃതി കൊണ്ടോരോ ഭാവം നടിക്കുന്നു;
സുകൃതികൾക്കെൻെറ തത്ത്വങ്ങൾ ബോധിക്കാം
സുതനു പാഞ്ചാലി ദേവ നാരായണ 40

---

37 ജഠരം=വയറ്. ജന്തു=ജനിച്ചവൻ. ജന്തുക്കൾക്ക് ആധാരഭൂതൻ=എല്ലാ ജീവികൾക്കും ആധാരമാണ് ഭഗവാനെന്നർത്ഥം. സകലവിഗ്രഹൻ=സകലരൂപങ്ങളും ഭഗവദ്രൂപം തന്നെ.

38 ധരണി=ഭൂമി. തരസാ=വേഗത്തിൽ. രൂപങ്ങളോരോന്നേ കൈക്കൊണ്ടു. മത്സ്യ കൂർമ്മവരാഹ നൃസിംഹാദികളായ വിവിധാവതാരങ്ങൾ. നരസുരന്മാരെ=മനുഷ്യരെയും ദേവന്മാരെയും.

39 ചരണസേവകന്മാർ=കാൽ പണിയുന്നവർ. വിരതമാക്കുക= ഇല്ലാതാക്കുക. പ്രകൃതിനിർഗ്ഗുണൻ=പ്രകൃത്യാ ഗുണങ്ങളില്ലാത്തവൻ. സുകൃതികൾ=പുണ്യവാന്മാർ. സുതനു=സുന്ദരി.

ശിവനും വിഷ്ണുവും ബ്രഹ്മാവുമെന്നുള്ള
പ്രവിഭാഗജ്ഞാനം മായാവിജൃംഭിതം
അവികലാത്മകനേകസ്വരൂപൻ ഞാൻ
സുവദനേ! കൃഷ്ണേ! ദേവ നാരായണ 41

പരമാത്മജ്ഞാനമുള്ളൊരു നീയിപ്പോൾ
പരിതാപം പൂണ്ടു കേഴുന്നതെന്തഹോ!
പരിചൊടെന്നെ നീ വിശ്വസിച്ചീടുക
നരകവൈരി ഞാൻ'' ദേവ നാരായണ 42

സരസമീവണ്ണമിന്ദിരാവല്ലഭൻ
തരുണി തന്നുടെ ശോകം ശമിപ്പിച്ചു
കുരുപുരം നോക്കി മെല്ലെപ്പുറപ്പെട്ടു
പരിജനത്തോടു ദേവ നാരായണ 43

---

41 പ്രവിഭാഗജ്ഞാനം=വേറെ വേറെയെന്നുള്ള അറിവ്. മായാവിജൃംഭിതം=മായകൊണ്ടുണ്ടായത്. അവികലാത്മകൻ=യാതൊരു കുറവുമില്ലാത്ത പൂർണ്ണാത്മാവ്. സുവദനേ=സുമുഖി. ഏകസ്വരൂപൻ=എല്ലാററിനുംകൂടി ഒരു രൂപമായിട്ടുള്ളവൻ.

42 നരകവൈരി=നരകൻെറ ശത്രു; പതിനാറായിരം സ്ത്രീകളെ ബന്ധനത്തിൽവെച്ച നരകനെ വധിച്ച് ആ തരുണിമാരെ മോചിപ്പിച്ച് അഭർത്തൃകകളായ അവരുടെയെല്ലാം ഭർത്തൃസ്ഥാനം സ്വീകരിച്ച് ഒരു ബന്ധുവുമില്ലാത്ത അവരുടെ മാനം കാത്തവൻ. പിന്നെയുണ്ടോ തൻെറ പ്രാണസഖിയായ പാഞ്ചാലിയുടെ ഹിതം സാധിക്കാതിരിക്കുന്നു.

43 ഇന്ദിരാവല്ലഭൻ=ശ്രീകൃഷ്ണൻ. പരിജനം=എപ്പോഴും ചുററുമുള്ളവർ. കുരുപുരം=ഹസ്തിനപുരം.

തദനു ദാരുകൻ തേരും കുതിരയും
സദനദ്വാരാന്തേ സാദരം കൊണ്ടന്നു
മുദിതമാനസൻ ഗോപികാനാഥന്റെ
പദങ്ങൾ വന്ദിച്ചു ദേവ നാരായണ 44

തരസാ സൂതന്റെ പാണി പിടിച്ചങ്ങു
പരമപൂരുഷൻ തേരിൽ കരേറിനാൻ
സുരന്മാരന്നേരമാകാശമാർഗ്ഗത്തു
നിരന്നു നിന്നിതു ദേവ നാരായണ 45

കുടകൾ ചാമരമാലവട്ടങ്ങളും
പടകളാനകളശ്വസമൂഹവും
ഝടിതി വന്നിട കൂടി നടകൊണ്ടു
പടഹം താഡിച്ചു ദേവ നാരായണ 46

വിജയൻ സാത്യകിയെന്നു തുടങ്ങിന
വിരുതുവീരരും മാമുനിവർഗ്ഗവും
ദ്വിജവരന്മാരുമൊന്നിച്ചു കൂടിയ—
ങ്ങജിതൻ പിന്നാലെ ദേവ നാരായണ 47

---

44 തദനു=അനന്തരം. ദാരുകൻ=ശ്രീകൃഷ്ണന്റെ സാരഥിയുടെ പേർ. സദനദ്വാരാന്തേ=വാസസ്ഥലത്തിന്റെ പടിവാതിൽക്കൽ. മുദിതമാനസൻ=സന്തുഷ്ടൻ. ഗോപികാനാഥൻ=ശ്രീകൃഷ്ണൻ.

45 സൂതന്റെ=സാരഥിയുടെ. പാണി=കൈ. സുരന്മാർ=ദേവന്മാർ.
46 അശ്വസമൂഹം=കുതിരക്കൂട്ടം. പടഹം താഡിച്ചു=പെരുമ്പറ കൊട്ടി.

47 വിരുതുവീരന്മാർ=സമർത്ഥരായ വീരന്മാർ. ദ്വിജവരന്മാർ=ശ്രേഷ്ഠബ്രഹ്മണർ. അജിതൻ=ശ്രീകൃഷ്ണൻ.

ജലധിഗംഭീര പാഞ്ചജന്യധ്വനി
വിലസി മുമ്പിലകമ്പടി കൂടുവാൻ
കലിതകൗതുകം കൊണ്ടു മഹാജനം
കരങ്ങൾ കൂപ്പുന്നു ദേവ നാരായണ 48

ജഗതീനാഥൻെറ യാത്രാമഹോത്സവേ
ജഗതീവാസികളെല്ലാമൊരുമിച്ചു
ജയ ജയാച്യുത മാധവ! കേശവ
ജയ ജയാനന്ദ ദേവ നാരായണ 49

സതതമോരോരോ നാമങ്ങളീവണ്ണം
വിതതകൗതുകം ഘോഷിച്ചരുൾ ചെയ്തു
അധികവിസ്മയമന്നേരം വൃത്താന്തം
ദുരിതനാശനം ദേവ നാരായണ 50

വരദ! വാമന! വാരിജലോചന!
വരഗുണാകര! വാരണപാലക!
മുരഹരാനന്ദ! പാഹി മാം പാഹി മാം
പരമപൂരുഷ ദേവ നാരായണ 51

---

48 ജലധിഗംഭീര പാഞ്ചജന്യധ്വനി=ആർത്തിരമ്പുന്ന സമുദ്രത്തിൻെറതുപോലെ ഗംഭീരമായ പാഞ്ചജന്യത്തിൻെറ മുഴക്കം. കലിതകൗതുകം=കൌതുകത്തോടെ; കണ്ടവർ കണ്ടവർ ഞാൻ ഞാനെന്ന് സ്വേച്ഛയാ അകമ്പടിയായി നടക്കാൻ കൂടി എന്നർത്ഥം.

49 ജഗതീനാഥൻ=ലോകനാഥൻ. യാത്രാമഹോത്സവം=യാത്രയാകുന്ന മഹോത്സവം ജഗതീവാസികൾ=ലോകരെല്ലാം.

50 സതതം = നിരന്തരം. വിതതകൗതുകം = വലിയ കൗതുകത്തോടെ. അന്നേരത്തെ വൃത്താന്തം തന്നെ ദുരിതനാശനമാണ്; പാപഹരമാണ്.

51 വരദ=ഭക്തന്മാക്ക് വരദാതാവേ. വരഗുണാകര=ഗുണങ്ങൾക്ക് ഇരിപ്പിടമേ. വാരണപാലക=ആനയെ രക്ഷിക്കുന്നവനേ (ഗജേന്ദ്രമോക്ഷം). ആനന്ദ=ആനന്ദസ്വരൂപനേ.

# എട്ടാം വൃത്തം

മദ്ദളപടഹങ്ങളിടയ്ക്കയുടുക്കുകൾ കാഹളം താളം
വന്ദിതജനസംകുലഹുംകൃതി മാനിത ജയഘോഷങ്ങൾ
ഉത്തമപുരുഷൻെറയെഴുന്നള്ളത്തൊരു ചിത്താനന്ദം
ഭക്തിവിവശവിശ്വജനത്തിനു സമജനി ശംഭോ ശരണം 1

ചഞ്ചലകമലായതലോചനനഞ്ചിതമഞ്ജുളശീലൻ
പഞ്ചശരസമാനശരീരനദഞ്ചിതകാന്തിവിശാലൻ
കുഞ്ചിതഘനകുന്തളബന്ധന സഞ്ചിതകേകികലാപൻ
പുഞ്ചിരിമധു സഞ്ചിതവദന സുശോഭിത ശംഭോ ശരണം 2

---

1 വന്ദിത ജനസങ്കുല ഹുംകൃതിമാനിത ജയഘോഷങ്ങൾ=വന്ദിതരായ ജനങ്ങളുടെ കൂട്ടായ ഹുങ്കാരത്താൽ മാനിക്കപ്പെടുന്ന ജയഘോഷങ്ങൾ. ഭക്തിവിവശ വിശ്വജനത്തിന്=ഭക്തിവിവശരായ സർവ്വജനങ്ങൾക്കും. ചിത്താനന്ദം സമജനി=ചിത്താനന്ദമുണ്ടായി.

2 അന്നേരം ഭഗവാനെങ്ങനെയിരുന്നു?
ചഞ്ചലകമലായതലോചനൻ=ഇളകിക്കൊണ്ടിരിക്കുന്നതും കമലദളങ്ങൾപോലെ ദീർഘവിസ്തൃതങ്ങളുമായ കണ്ണുകളുള്ളവൻ. അഞ്ചിതമഞ്ജുളശീലൻ=മനോഹരമായ സ്വഭാവവൈശിഷ്ട്യമുള്ളവൻ. കുഞ്ചിതഘനകുന്തളസഞ്ചിതകേകികലാപൻ = ചുരുണ്ടു നിബിഡമായ തലമുടികൾ ബന്ധിച്ച മയിൽപീലികളോടു കൂടിയവൻ. പുഞ്ചിരി മധുസഞ്ചിതവദനസുശോഭിതൻ= പുഞ്ചിരിപ്പൂന്തേൻ നിറഞ്ഞ മുഖത്താൽ ശോഭ ചേർന്നവൻ.

അപ്പോഴതുടനംബരസീമനി ദേവകൾ വന്നു നിറഞ്ഞു
കല്പകതരു പുഷ്പദലങ്ങളിറുത്തു ചൊരിഞ്ഞുതുടങ്ങി
തപ്പു തിമില ദുന്ദുഭിവൃന്ദമടിച്ചു ജഗത്തു മുഴക്കി
കല്പിതഹരികീർത്തനമമ്പൊടു ചെയ്തിതു ശംഭോ ശരണം 3

ഇന്ദ്രനുമഥ ചന്ദ്രനുമശ്വികളഗ്നിയുമാദിത്യന്മാർ
നന്ദനവനദേവതമാരരവിന്ദജനമരന്മാരും
ഇന്ദുശകലചൂഡന്മാരുപദേവകൾ സേവകവൃന്ദം
മന്ദമവിടെ വന്നു ഹരിസ്തുതി ചെയ്തിതുശംഭോ ശരണം 4

പാട്ടുകൾ ചില കൂത്തുകൾ നാടകമാട്ടുക പാടവമോടെ
ചാടുവചനശാലികളോടിടകൂട്ടുക ദൃഢാനന്ദം
പേടമൃഗവിലോചനമാരൊടു കൂടിന വൈണികവൃന്ദം
മോടികൾ പല കൂടിയടുത്തിതു വിരവൊടു ശംഭോ ശരണം 5

പാടിയുമഥ പന്തുവരാടി വരാടി മുഖാരി ധനാശി
തോടിയുമപി ബലഹരി മലഹരി ഭൈരവി നാട്ട സുരുട്ടി
ഗൗഡവുമുടനാഹരി മോഹനമിന്ദളമെന്നിവ രാഗം
പാടിയുമവരാടിയുമോടിയുമങ്ങനെ ശംഭോ ശരണം 6

---

3 അംബരസീമനി=ആകാശഭാഗത്ത്. കല്പകതരുപുഷ്പദലങ്ങൾ= കല്പകപ്പൂക്കളുടെ ഇതളുകൾ. കല്പിതഹരികീർത്തനം=സുരചിതമായ ഭഗവൽസ്തുതികൾ പാടി.

4 നന്ദനവനദേവതമാർ=അപ്സരസ്ത്രീകൾ. അരവിന്ദജൻ=ബ്രഹ്മാവ് ഇന്ദുശകലചൂഡന്മാർ=ചന്ദ്രക്കലാധരന്മാർ; ശിവഗണങ്ങൾ.

5 ദൃഢാനന്ദം=ഉറച്ച ആനന്ദത്തോടുകൂടി. പേടമൃഗലോചനമാരോട്=സുന്ദരീജനങ്ങളോട്. വൈണികവൃന്ദം=വീണവായനക്കാർ.

6 വിവിധരാഗങ്ങൾ പാടുകയും ആടുകയും ചെയ്തു.

മാനുഷരഥ കേട്ടവർ കേട്ടവരോടിയണഞ്ഞു തുടങ്ങി
മാനിനികളുമഖിലശിശുക്കളുമൻപൊടു വൃദ്ധന്മാരും
ദാനവരിപു തന്നുടെ ഗമനമഹോത്സവഘോഷം കാണ്മാൻ
കാനനഭുവി വന്നു നിറഞ്ഞിതു പലവക ശംഭോ ശരണം 7

പീലികളിട ചേർന്നൊരു തിരുമുടി നീലഘനാളിസമാനം
മാലതിവനമല്ലികമാലകൾ ഹാരവിശേഷകജാലം
ലോലനയനലീലകളണ്ഡജകുണ്ഡലമണ്ഡലശോഭാ—
ജാലവുമരുണാധരബിംബവുമഴകൊടു ശംഭോ ശരണം 8

അംബുജരിപുബിംബസമാനമുഖാംബുജമധികമനോജ്ഞം
കംബുസദൃശകണ്ഠമകുണ്ഠഭുജാന്തരകാന്തികലാപം
ലംബിതതുളസീവനമാലകളതിരുചികൗസ്തുഭരത്നം
കമ്രത കലരുന്ന കരങ്ങളുമമ്പൊടു ശംഭോ ശരണം 9

---

7 ദാനവരിപു=ശ്രീകൃഷ്ണൻ. ഗമനമഹോത്സവഘോഷം=യാത്രാഘോഷം. കാനനഭുവി=കാട്ടുപ്രദേശത്ത്.

8 നീലഘനാളി=നീലമേഘക്കൂട്ടം. ഹാരവിശേഷകജാലം=വിശേഷമാല്യങ്ങളുടെ കൂട്ടം. ലോലനയനലീലകൾ=ചഞ്ചലനേത്രങ്ങളുടെ ലീലകൾ. അണ്ഡജകുണ്ഡല മണ്ഡലശോഭാജാലം=മകരകുണ്ഡലങ്ങളുടെ ശോഭ. അരുണാധരബിംബം=ചെന്തൊണ്ടിപ്പഴംപോലെ ചുവന്ന അധരങ്ങൾ.

9 അംബുജരിപുബിംബസമാനമുഖാംബുജം=അബുജരിപു=ചന്ദ്രൻ, ചന്ദ്രബിംബത്തോടു തുല്യമായ മുഖാംബുജം. കംബുസദൃശകണ്ഠം=ശംഖിനോടു ആകൃതിസാമ്യമുള്ള കഴുത്ത്. അകുണ്ഠഭുജാന്തരകാന്തികലാപം=കുനിയാത്ത മാത്തട്ടിന്റെ ശോഭാപുഞ്ജം. ലംബിതതുളസീവനമാലകൾ=തൂങ്ങിക്കിടക്കുന്ന തുളസീമാലകൾ. അതിരുചികൗസ്തുഭരത്നം=അതിശോഭയുള്ള കൗസ്തുഭരത്നം. കമ്രത=മനോഹാരിത.

കങ്കണകടകഞ്ങളുമംഗദഭംഗിയുമോടക്കുഴലും
കുംകുമരസപങ്കിലമാകിന തിരുവുടലതിരമണീയം
സംകുലമണി കാഞ്ചനകാഞ്ചിഗ്ഗുണാഞ്ചിതപീതാംബരവും
പങ്കജനിഭപദയുഗശോഭയുമതിമൃദു ശംഭോ ശരണം 10

മുരഹരനുടെ തിരുവുടലിങ്ങനെ തിങ്ങിന മംഗലനിലയം
പരിചൊടു നരസുരമുനിമണ്ഡലമമ്പൊടു കണ്ടു വണങ്ങി
ചിരതരപരിപൂജിതമാകിന സുകൃതശതംകൊണ്ടുടനേ വി–
രവൊടു സുജനത്തിനു ദക്ഷിണ സമജനി ശംഭോ ശരണം 11

കാളിയവിഷനാശനനാകിയ കാർമുകിൽവൎണ്ണൻ തന്റെ
കാളജലദകോമളചാരുകളേബര കാന്തികളാലും
കേളിമധുരഹാസമതാകിന നിൎമ്മലചന്ദ്രികയാലും മേ–
ളിതമൊരു ശബളനിറം ഭുവി ചേൎന്നിതു ശംഭോ ശരണം 12

---

10 അംഗദം=തോൾവള. കുങ്കമരസപങ്കില=കുങ്കമച്ചാർ പുരട്ടി ഇഴകിയതു്. സങ്കുലമണികാഞ്ചനകാഞ്ചിഗ്ഗുണാഞ്ചിതപീതാംബരം=രത്നങ്ങൾ ചേൎത്തുപതിച്ച പൊന്നരഞ്ഞാണകൊണ്ടു് മുറുക്കിയ മഞ്ഞപ്പട്ടു്. പങ്കജനിഭപദയുഗശോഭ=താമരപ്പൂവിനു തുല്യമായ ഇരുകാലടികളുടെ ശോഭ.

11 മംഗലനിലയം=മംഗലവസ്തുക്കൾക്കിരിപ്പിടം. നരസുരമുനിമണ്ഡലം=മനുഷ്യർ ദേവന്മാർ മുനികൾ എന്നിവരുടെ സമൂഹം. ചിരതരപരിപൂജിതം=വളരെ കാലംകൊണ്ടു് ഉപാസിച്ചു് പൂജിച്ചുനേടിയ. സുകൃതശതം=നിരവധി പുണ്യസമൂഹവും. സുജനത്തിനു്=സജ്ജനങ്ങൾക്കു്. ദക്ഷിണ സമജനി. ദക്ഷിണയായ്യ് ഭവിച്ചു. ആ കാഴ്ച എന്നൎത്ഥം.

12 കാളിയവിഷനാശനൻ=കാളിയസർപ്പത്തിന്റെ വിഷശക്തി ഇല്ലാതാക്കിയവൻ. കാളജലദകോമളചാരുകളേബരകാന്തി=കറുത്ത കാർമേഘത്തിന്റേതുപോലെ കോമളവും മനോഹരവുമായ അംഗശോഭയും. കേളിമധുരഹാസം=കളിയായിട്ടുള്ള മധുരമായ മന്ദഹാസമാകുന്ന നിർമ്മലചന്ദ്രികയും. മേളിതം=ചേർന്നതു്. ശബളനിറം=വിചിത്രവൎണ്ണം.

ഇളകിന വനമാലകൾ പരിമളതരളിതമിളദളിപടലീ
ഗളതലഗളദവികല കളകള പുളകിതനരസുരജാലം
തെളിവൊടുവിളയാടിനതിരുമുഖമഖിലവിലോകനശീലം
നളിനനയനമഖിലജനങ്ങൾ നമിച്ചിതു ശംഭോ ശരണം 13

നാരദമുനി വീണയുമായഥ കാരണപൂരുഷപാശ്വേ
ചാരുതരനവനീരദ ചാരുശരീരവിലാസത്തോടും
സുമധുരതരനാദം മുരഹരനാമങ്ങളെ വായിച്ചും
സാരകഥകളുരചെയ്തും നടകൊണ്ടിതു ശംഭോ ശരണം 14



തുംബുരുമുനി സനകസനന്ദ വസിഷ്ഠ വരിഷ്ഠന്മാരും
ശംബരരിപു ശങ്കരകിങ്കരസംഘവുമവിടെ നിറഞ്ഞു
അംബുജദലലോചനനാകിന ദേവനെ വന്നു വണങ്ങി
ഡംബരമൊടു പല രസസംഭവമിങ്ങനെ ശംഭോ ശരണം 15

---

13 പരിമള............സുരനരജാലം=(ഇളകുന്ന വനമാലകളുടെ) പരിമളമേററ് വിവശരായെത്തുന്ന വണ്ടിണ്ടകളുടെ ഗളങ്ങളിൽ നിന്നു തടസ്സമില്ലാതെ പുറപ്പെടുന്ന മധുരശബ്ദംകേട്ട് രോമാഞ്ചം കൊള്ളുന്ന ദേവന്മാരുടെയും മനുഷ്യരുടെയും സമൂഹം. അഖില വിലോകനശീലം=എല്ലാററിനെയും ഒന്നിച്ചു കാണുന്ന ശീലമായ. നളിനനയനൻ=താമരക്കണ്ണൻ, ശ്രീകൃഷ്ണൻ.

14 കാരണ പൂരുഷപാർശേ്വ=കാരണപുരുഷനായ ഭഗവാൻെറ അടുക്കൽ. ചാരുതരനവനീരദചാരുശരീരവിലാസം=അഴകേറിയ പുത്തൻകാർമേഘത്തെപ്പോലെ മനോഹാരിയായ അംഗശോഭയോടെ. സുമധുരതരനാദം=അത്യന്തമധുരമായ നാദത്തോടെ.

15 തുംബുരുമുനി, സനകൻ, സനന്ദനൻ, വസിഷ്ഠൻ തുടങ്ങിയ വരിഷ്ഠന്മാരെ. ശംബരരിപു=ശംബരാരി=കാമദേവൻ. ശങ്കരകിങ്കരന്മാർ=ശിവഭൃതഗണങ്ങൾ. അംബുജദലലോചനൻ=താമരയിതൾപോലത്തെ കണ്ണുള്ളവൻ. ഡംബരം=ആർഭാടം.

''പീതാംബരനമ്പൊടു സംപ്രതി കനിവൊടു
പാണ്ഡുസുതാനാം
ദൂതാകൃതി പൂണ്ടു സുയോധന പുരിയിലെഴുന്നരുളുന്നു
ചേതോഹരമെന്തിഹ ശിവ ശിവ! പാണ്ഡവ
പുണ്യവിലാസം
ജാതോദയമവരുടെ ചരിതമഹോ്യജനി ശംഭോ ശരണം 16

ലോകത്രയപാലനശീലനനന്തനനാദിവികാരൻ
ശോകോദയതിമിര ദിവാകരനരികുല വനദവദഹനൻ
ഏകൻ പുനരഖിലചരാചരകാരണമാരണസേവ്യൻ
സോദരനിവനുചിതാകൃതി വിരവൊടു'' ശംഭോ ശരണം 17

ഇത്തരമതിഭക്തി കലന്നൊരു ഭൂസുരനികരമനേകം
ഉത്തമപുരുഷാകൃതി കണ്ടു സുഖിച്ചു രസിച്ചുരചെയ്തു
സത്വരമഥ സാരസലോചനനചലനതീവ സുഗഹനൻ
ബദ്ധകുതുകമങ്ങു കടന്നു നടന്നിതു ശംഭോ ശരണം 18

---

16 പീതാംബരൻ=ശ്രീകൃഷ്ണൻ. പാണ്ഡുസുതാനാം=പാണ്ഡവന്മാരുടെ. ദൂതാകൃതി=ദൂതവേഷം. സുയോധനപുരി=ഹസ്തിനപുരം. ചേതോഹരം=മനോഹരം. പാണ്ഡവപുണ്യവിലാസം=പാണ്ഡവന്മാരുടെ പുണ്യത്തിൻെറ യോഗ്യത. ചരിതം ജാതോദയം=ചരിത്രം അഭിവൃദ്ധിപ്പെട്ടു.

17 ലോകത്രയ പാലനശീലൻ=മൂന്നുലോകത്തെ പാലിക്കുക പതിവാക്കീട്ടുള്ളവൻ. അനന്തൻ=അവസാനമില്ലാത്തവൻ. അനാദിവികാരൻ = അനാദിയും അവികാരനും. ശോകോദയതിമിരദിവാകരൻ=ദുഃഖഭാവമാകുന്ന ഇരുട്ടിനെ അകററുന്ന സൂര്യൻ. അരികുലവനദവദഹനൻ=ശത്രുകുലമാകുന്ന വനത്തെ ദഹിപ്പിക്കുന്ന കാട്ടുതീ. ഏകൻ=ഒററയാൻ. അഖിലചരാചരകാരണൻ=ചരാചരങ്ങളായ സർവ്വത്തിന്നും കാരണമായിട്ടുള്ളവൻ. ആരണസേവ്യൻ=ബ്രാഹ്മണരാൽ സേവിക്കപ്പെടുന്നവൻ.

18 ഭൂസുരനികരം=ബ്രാഹ്മണസമൂഹം. സത്വരം=ബദ്ധപ്പെട്ട്. സാരസലോചനൻ=ശ്രീകൃഷ്ണൻ. അചലൻ=ഇളക്കമില്ലാത്തവൻ. ബദ്ധകുതുകം=കൗതുകപൂർവ്വം.

ഹസ്തിതുരഗപത്തി രഥാദികൾ മേദുരസേനകളോടെ
ഹസ്തിനപുരനികടമണഞ്ഞിതു ഗോപവധൂടീജാരൻ
നിസ്തുലഗുണ നിർമ്മലനാകിന ധർമ്മജദൂതൻ ദേവൻ
ദുസ്തരദുരിതൗഘം ശമയതു മമ ഖലു ശംഭോ ശരണം. 19

ജയ ജയ ജഗദീശ! ജനാർദ്ദന! മാധവ! രാധാജാനേ
ജയ ജയ മധുസൂദന ഗോകുലപാലനഖേലനശാലിൻ
ജയജയ കരുണാകര! കാമദ വാമന കോമളമൂർത്തേ!
ജയജയ ജനലോചനപൂർണ്ണനിശാകര! ശംഭോ ശരണം 20



---

19 ഹസ്തി=ആന തുരഗം=കുതിര. പത്തി=കാലാൾ. മേദുരസേന=വലിയസേന. ഗോപവധൂടീജാരൻ=ഗോപികാജാരൻ. നിസ്തുലഗുണൻ=തുല്യതയില്ലാത്ത ഗുണങ്ങളോടു കൂടിയവൻ. ദുസ്തരദുരിതൗഘം=കടക്കാൻ കഴിയാത്ത. ദുരിതപ്രവാഹത്തെ. ശമയതു=ശമിപ്പിക്കട്ടെ. മമ=എന്റെ.

20 രാധാജാനി = രാധയുടെ പതി. ഗോകുലപാലനഖേലനശാലീ=ഗോക്കളെ രക്ഷിക്കുക എന്ന കളിയോടു കൂടിയവൻ. കാമദ=ഇഷ്ടത്തെ തരുന്നവനേ, ജനലോചനപൂർണ്ണനിശാകര=ജനങ്ങളുടെ കണ്ണുകൾക്ക് പൂർണ്ണചന്ദ്രനായിട്ടുള്ളവനേ; ആഹ്ലാദം ഏകുന്നവനേ.

# ഒൻപതാം വൃത്തം

**തേ**രിൽനിന്നു നിലത്തിറങ്ങി വിളങ്ങുമംബുജലോചനൻ
ഭൂരിസൈനികമാശ്രു ഗോപുരവേദി തന്നിലുമാക്കിനാൻ
വീരരാം ചില ഭൃത്യരും മുനിവൃന്ദവും ദ്വിജവൃന്ദവും
ചേരുമാറിട കൂടിയങ്ങു കടന്നു ശങ്കര പാഹി മാം 1

മുന്നമേ ധൃതരാഷ്ട്രർ തന്നുടെ മുന്നിലുന്നതപൗരുഷം
നിന്നെഴുന്നരുളുന്ന നന്ദതനൂജനൊന്നരുളീടിനാൻ
''വന്നു ഞാനിഹ വാസുദേവനറിഞ്ഞുകൊൾക മഹീപതേ!
വന്ദനീയ മുനീന്ദ്രവൃന്ദവുമിന്നു'' ശങ്കര പാഹി മാം. 2

അന്ധഭൂപതി താനമപ്പൊഴുതാസനത്തെ വെടിഞ്ഞുടൻ
ചന്തമോടു വണങ്ങി നിന്നു പറഞ്ഞു മഞ്ജുളഭാഷിതം
''ഹന്ത! ഹന്ത!! മദീയഭാഗ്യമനന്ത നിന്തിരുവുള്ളവും
ദന്തിഗേഹമതില്പതിച്ചു ചിരായ ശങ്കര പാഹി മാം 3

---

1 അബ്ജജലോചനൻ=ശ്രീകൃഷ്ണൻ. ഭൂരിസൈനികം=ഭൂരിപക്ഷം സൈന്യത്തേയും. ഗോപുരവേദി=ഗോപുരത്തറ.

2 ഉന്നതപൗരുഷം=അത്യന്തം പുരുഷപരാക്രമത്തോടെ. നന്ദതനൂജൻ=ശ്രീകൃഷ്ണൻ. വാസുദേവൻ=വസുദേവപുത്രൻ. വന്ദനീയ മുനീന്ദ്രവൃന്ദം=വന്ദിക്കപ്പെടേണ്ടവരായ മുനീന്ദ്രന്മാരുടെ സമൂഹം.

3 അന്ധഭൂപതി=ധൃതരാഷ്ട്രൻ. ആസനം=ഇരിപ്പിടം. മഞ്ജുളഭാഷിതം=ഭംഗിയായവാക്ക്. മദീയം=എന്റേത്. അനന്ത=അവസാനമില്ലാത്തവനേ. ദന്തിഗേഹം=ഹസ്തിനപുരം. ചിരായ=വളരെക്കാലമായി നിന്റെ തിരുവുള്ളം ഹസ്തിനപുരത്തിൽ പതിച്ചു.

കൊണ്ടൽവർണ്ണ! മുകുന്ദ! മാധവ! താവകീയ മുഖാംബുജം
കണ്ടുകൊണ്ടു സുഖിപ്പതിന്നു നമുക്കു ഭാഗ്യമതില്ലഹോ
ഇണ്ടൽ തീർത്തരുളേണമേ മമ വാസുദേവ ജഗൽപതേ!
കുണ്ഠനാമടിയന്നു നൽഗതിയിന്നു ശങ്കര പാഹി മാം 4

മുഖ്യമായ വിചിത്രവീര്യകുലത്തിലുള്ള ശരീരിണാം
സഖ്യമെന്നൊരനുഗ്രഹേണ ഭവൽകടാക്ഷമൊരാശ്രയം
ദുഃഖമാകിന രാജ്യപാലനകാരണേന പരസ്പരം
ദുർഘടം ചില വൈരമുള്ളതു തീർക്ക'' ശങ്കര പാഹി മാം 5

ഇത്തരം പറയുന്ന ഭൂപനൊടുത്തരം ഹരിരൂചിവാൻ
''വിസ്തരിച്ചുര ചെയ്‌വതിന്നിഹ നേരമില്ല നമുക്കഹോ
അസ്തു മംഗലമസ്തമിച്ചു ഗഭസ്തിമാലിയുമുത്തരം
വസ്തു സർവ്വമടുത്തനാളുഷസീ''തി ശങ്കര പാഹി മാം 6

ഏവമങ്ങരുൾചെയ്തു കൈതവമാനുഷൻ ഫണികേതനൻ
മേവുമാലയമാശു പുക്കഥ തത്ര നിന്നരുളീടിനാൻ;
ദേവനോടു സുയോധനൻ പുനരൂചിവാൻ ''സുഖമല്ലയോ
കേവലം തവ പാണ്ഡവർക്കുമതീവ ശങ്കര പാഹി മാം 7

---

4 താവകീയ മുഖാംബുജം=അവിടുത്തെ മുഖം. കുണ്ഠൻ=മന്ദബുദ്ധി.

5 വിചിത്രവീര്യൻ=ധൃതരാഷ്ട്രന്റെ അച്ഛൻ. ശരീരിണാം=കുടുംബാംഗങ്ങൾക്ക്. ഭവൽകടാക്ഷം=അവിടുത്തെ ദയാദൃഷ്ടി. രാജ്യപാലനകാരണേന=രാജ്യഭരണ കാര്യത്തെക്കുറിച്ച്. ദുർഘടം=യോജിപ്പിക്കാൻ പ്രയാസമാണ്.

6 ഹരി ഊചിവാൻ=ഭഗവാൻ പറഞ്ഞു. അസ്തു മംഗലം=മംഗലം ഭവിക്കട്ടെ. ഗഭസ്തിമാലി=സൂര്യൻ. വസ്തു സർവ്വം=എല്ലാ കാര്യവും. ഉഷസി=കാലത്ത്.

7 കൈതവമാനുഷൻ=ശ്രീകൃഷ്ണൻ. ഫണികേതനൻ=ദുര്യോധനൻ.

ഭക്ഷണം പുനരത്രതന്നെ നിനക്കു നമ്മൊടു കൂടവേ
പക്ഷമെങ്കിലതങ്ങിനേ മമ പക്ഷമിക്ഷണമക്ഷതം
ശിക്ഷയിൽ പല ഭോജ്യസാധനമുണ്ടെനിക്കു ദിനേദിനേ
പക്ഷമില്ലിഹ പാൎത്തുകൊൾക സുഖേന''
ശങ്കര പാഹി മാം 8

പക്ഷികേതനനിത്ഥമങ്ങരുൾചെയ്തു സത്വരമുത്തരം:
''പക്ഷമല്ല നമുക്കു നിന്നൊടുകൂടിയുള്ളൊരു ഭക്ഷണം
കുക്ഷിരക്ഷണ മാത്രമല്ല നമുക്കു സംപ്രതി സാദ്ധ്യവും
ഭക്ഷണത്തിനു നല്ല ദിക്കുകളുണ്ടു ശങ്കര പാഹി മാം 9



കുത്തിവെച്ച വെളുത്ത ചോറു തരുന്നതാകിലുമിന്നു മേ
ഭുക്തി കൗതുകമില്ലെടോ തവ ദുർമ്മുഖാദികൾ കാൺകയാൽ
ഭക്തരായ ജനം തരുന്നതു ഭുക്തയേ മമ യുക്തമാം
ഭക്തിഹീനജനോദനം വിഷമേവ ശങ്കര പാഹി മാം 10

---

8 പക്ഷമെങ്കിൽ=സമ്മതമാണെങ്കിൽ. മമ പക്ഷം അക്ഷതം= എന്റെ അഭിപ്രായത്തിന്ന് മാററമില്ല. ഭോജ്യസാധനം=ഭക്ഷ്യ വിഭവങ്ങൾ.

9 പക്ഷികേതനൻ=ശ്രീകൃഷ്ണൻ. കുക്ഷിരക്ഷണം=വയർ നിറയെ ഭക്ഷിക്കൽ. ഭുക്തികൗതുകം=ഭക്ഷണത്തിന് രസം.

10 ഭുക്തയേ=ഭോജനത്തിന്ന്. ഭക്തിഹീനജനോദനം=ഭക്തിയില്ലാത്തവർ തരുന്ന ചോറ്. വിഷമേവ=വിഷം തന്നെ.

ഉത്തമോത്തമശീലനാം വിദുരൻെറ പത്തനമെത്ര്യയും
ശുദ്ധമത്ര നമുക്കു ശാർവരഭോജനം പരികല്പിതം
അത്ര നാളെ വരുന്നതുണ്ടു സുയോധന! വിരവോടു ഞാ-
നി''ത്ഥമിങ്ങരുൾചെയ്തു പോന്നു മുരാരി
ശങ്കര പാഹി മാം 11

അന്തികേ വിദുരാലയത്തിനകത്തു പുക്കു യദൂത്തമൻ
കുന്തിയെത്തരസാ വണങ്ങി വിശേഷമൊക്കെയു-
മോതിനാൻ
ചെന്തളിക്കു സമാനമാം ചരണദ്വയേന തദാലയം
ചന്തമോടതിശുദ്ധമാക്കി സുഖേന ശങ്കര പാഹി മാം 12

സ്വച്ഛമായ സുവർണ്ണപാത്രനിവേശിതം മൃദുഭോജനം
ഇച്ഛയാ തരസാ ഭുജിച്ചു സുഖിച്ചുടൻ വിദുരാലയേ
അച്യുതൻ ഫണിതല്പകല്പമനല്പശില്പസുകല്പിതം
സ്വച്ഛശില്പമുപേത്യ തത്ര ശയിച്ചു ശങ്കര പാഹി മാം 13

---

11 പത്തനം=ഗൃഹം. ശാർവരഭോജനം=രാത്രി ഭക്ഷണം. ഉത്തമോത്തമശീലൻ=അത്യുത്തമമായ ശീലമുള്ളവൻ. പരികല്പിതം= നിശ്ചയിക്കപ്പെട്ടിരിക്കുന്നു.

12 യദൂത്തമൻ = ശ്രീകൃഷ്ണൻ. ചരണദ്വയേന = ഇരുകാലടികൾ കൊണ്ടു്. തദാലയം=ആ ഗൃഹം.

13 സുവർണ്ണപാത്രനിവേശിതം=സുവർണ്ണപാത്രത്തിൽ വിളമ്പിവെച്ചതായ. മൃദുഭോജനം=സാത്ത്വികാഹാരം. ഇച്ഛയാ= തനിക്കു വേണമെന്ന കൊതിയോടെ. അനല്പശില്പസുകല്പിതം. വിവിധശില്പങ്ങൾ ചേർത്ത് നിർമ്മിച്ചതു്. ഫണിതല്പകല്പം= അനന്തശയനമെത്തയ്ക്കു തുല്യം; (മൃദുത്വംകൊണ്ടും ശീതളിമകൊണ്ടും.) ഉപേത്യ=പ്രാപിച്ചിട്ടു്

ഭൂതഭാവിദയാപദാൎത്ഥസമൃദ്ധനാശ്രു സമൎത്ഥനാം
കൈതവാകൃതി പൂണ്ടു പൂരുഷനത്ര വന്ന ദശാന്തരേ
താതസോദരി തന്നുടേ പരിഖേദശാന്തി വരുത്തിനാൻ
ജാതകൗതുക ചാരുഭാരതികൊണ്ടു ശങ്കര പാഹി മാം. 14

ഭക്തിപൂണ്ടു വണങ്ങിനില്ക്കുമുദാരനാം വിദുരം തദാ
മുക്തിദായി മുകുന്ദനൊന്നരുളീടിനാനരുകൗതുകം
''ഭക്തിയുള്ള ജനങ്ങളിൽ കൃപകൊണ്ടു പാണ്ഡവദൂതനാ
യത്ര വന്നതു ഞാനുമിങ്ങചിരേണ ശങ്കര പാഹി മാം 15

ദുഷ്ടരായ സുയോധനാദികളോടു ചെന്നിഹ യാചനം
കഷ്ടമെന്നു വരുന്നതാകിലുമാവതില്ല നമുക്കെടോ
ഇഷ്ടനായ യുധിഷ്ഠിരന്റെ മനോരഥത്തെ നികത്തുവാൻ
ക്ലിഷ്ടകൎമ്മമതെങ്കിലും കരവാണി ശങ്കര പാഹി മാം 16

കൎണ്ണനോടൊരുമിച്ചിരുന്നു ചിരിച്ചുകൊണ്ടു സുയോധനൻ
കൎണ്ണദുസ്സഹമായ വാക്യമുരയ്ക്കുമെന്നൊടു നിൎണ്ണയം
ദണ്ഡമില്ലതുകൊണ്ടെനിക്കു മനക്കരുന്നിലൊരല്പവും
ഖണ്ഡനത്തിലെനിക്കുമുത്തരമുണ്ടു ശങ്കര പാഹി മാം 17

---

14 ഭൂതഭാവിദയാപദാർത്ഥസമൃദ്ധൻ=കഴിഞ്ഞു പോയതും വരാനിരിക്കുന്നതുമായ ദയയെന്ന പദാൎത്ഥംകൊണ്ടു സമൃദ്ധൻ; ദയ എവിടെ എങ്ങനെയെല്ലാമുണ്ടോ അതിന്റെ മൂലസ്ഥാനം ഭഗവാനാണെന്നു സാരം. കൈതവാകൃതി=മായാമാനുഷശരീരം. താതസോദരി = അച്ഛൻപെങ്ങൾ; കുന്തീദേവി. ജാതകൗതുക ചാരുഭാരതി=കൗതുകമുളവാക്കുന്ന ഭംഗിയേറിയ വാക്ക്.

15 മുക്തിദായി=മോക്ഷം നൽകുന്നവൻ.

16 ക്ലിഷ്ടകർമ്മം=ക്ലേശമുള്ള പ്രവൃത്തി· കരവാണി=ഞാൻ ചെയ്യും.

17 കർണ്ണദുസ്സഹം = കേട്ടു സഹിക്കാൻ കഴിയാത്തത്. ഖണ്ഡനത്തിൽ=എതിർത്തു തർക്കിച്ചു തോല്പിക്കാൻ.

കക്ശെൻ ചില തക്ക്വാദമെടുത്തു കുട്ടമടത്തനാം
വിക്രമിപ്പതിനും തുടങ്ങുമടങ്ങുകില്ല സുയോധനൻ
അക്കണക്കു വരുന്ന നേരമെനിക്കു തോന്നുമൊരുദ്യമം
വിക്രമങ്ങളനേകമുണ്ടു'' വരുന്നു ശങ്കര പാഹി മാം 18

ഇത്തരം ചില ചാരുവാക്കുകൾ ചെയ്തുകൊണ്ടു ജനാർദ്ദനൻ
ചിത്തമോദഭരേണ സുപ്തി സുഖേന തത്ര തുടങ്ങിനാൻ
മെത്തതന്നരികേയിരുന്നു മുകുന്ദനാമജപത്തൊടും
ഉത്തമൻ വിദുരൻ കഴിച്ചിതു രാത്രി ശങ്കര പാഹി മാം 19

ചന്ദ്രമണ്ഡലഗർഭമാമുദയാദ്രിതാഴ്വര പോലെയും
ചന്ദനദ്രുമലീനമാം മലയാചലാ വനിപോലെയും
നന്ദനന്ദനശോഭിതം വിദുരന്റെ മന്ദിരമെത്രയും
നന്ദനീയമതായ് ഭവിച്ചചിരേണ ശങ്കര പാഹി മാം 20

ശങ്കരായ നമോസ്തുതേ ശശിഭൂഷണായ നമോസ്തു തേ
പങ്കജായതലോചനായ പരന്തപായ നമോസ്തു തേ
കങ്കണായിതപന്നഗായ മഹേശ്വരായ നമോസ്തു തേ
കിങ്കരം തവ പാഹിമാമചിരേണ ശങ്കര പാഹി മാം 21

---

19 ചിത്തമോദഭരേണ=മനസ്സിൽ അത്യന്തം സന്തോഷത്തോടെ. സുപ്തി=ഉറക്കം.

20 ചന്ദ്രമണ്ഡലഗർഭമാം=ചന്ദ്രമണ്ഡലത്തെ ഉൾക്കൊണ്ടിരിക്കുന്ന. ഉദയാദ്രി=ഉദയപർവ്വതം. ചന്ദനദ്രുമലീനമായ=ചന്ദനവൃക്ഷങ്ങൾ ഉള്ളിൽ നിൽക്കുന്ന. മലയാചലാവനി=മലയപർവ്വതഭൂമി. നന്ദനന്ദനശോഭിതം=ശ്രീകൃഷ്ണനാൽ ശോഭ പൂണ്ടത്. നന്ദനീയം=സന്തോഷകരം.

21 ശശിഭൂഷണൻ=ശിവൻ. പങ്കജായതലോചനൻ=താമരയിതൾ പോലെ വിശാല നയനങ്ങളുള്ളവൻ. പരന്തപൻ=ശത്രുക്കളെ നശിപ്പിക്കുന്നവൻ. കങ്കണായിതപന്നഗൻ=ശിവൻ. കിങ്കരൻ=ദാസൻ. പാഹി മാം=രക്ഷിച്ചാലും. അചിരേണ=അതു വേഗത്തിൽ വേണം താനും.

# പത്താം വൃത്തം

അത്രാന്തരേ തത്ര ദുര്യോധനൻ താൻ
മിത്രാത്മജൻ താനുമാസ്ഥാനദേശേ
മിത്രങ്ങളും പൗരവൃന്ദങ്ങളും വ–
ന്നെത്തീതി കേട്ടു മഹാദേവ ശംഭോ 1

ഗംഗാസുതദ്രോണ ശല്യാദികന്മാർ
തുംഗാസനൗഘേ നിരന്നങ്ങിരുന്നാർ
രംഗേ വസിച്ചു കുരൂണാം പിതാവും
ഭംഗ്യാ തദാനീം മഹാദേവ ശംഭോ 2

ഉല്ലാസമോടേ സഭാമദ്ധ്യവാസീ
വില്ലാളിയാം കർണ്ണനോടൊത്തു കൂടി
ചൊല്ലീടിനാനങ്ങു നാഗദ്ധ്വജൻ താ–
നെല്ലാവരോടും മഹാദേവ ശംഭോ 3

---

1 അത്രാന്തരേ=ഇതിനിടയ്ക്കു്. മിത്രാത്മജൻ=കർണ്ണൻ. ആസ്ഥാനദേശേ=ആസ്ഥാനത്തിൽ.

2 ഗംഗാസുതദ്രോണശല്യാദികന്മാർ=ഭീഷ്മർ, ദ്രോണൻ, ശല്യൻ തുടങ്ങിയവർ. തുംഗാസനൗഘേ=ഉയന്ന സിംഹാസനങ്ങളിൽ. കുരൂണാം പിതാവ്=ധൃതരാഷ്ട്രൻ. രംഗേ=രംഗത്തിൽ. ഭംഗ്യാ=ഭംഗിയോടെ. തദാനീം=അപ്പോൾ.

3 നാഗധ്വജൻ=ദുര്യോധനൻ. സഭാമധ്യവാസീ=സഭാമധ്യത്തിൽ വസിക്കുന്ന.

''ഗോപാലനുണ്ടിങ്ങു വന്നിട്ടിദാനീം
ഭൂപാലരെല്ലാം ധരിച്ചീട വേണം
ഭൂ പാതി കിട്ടേണമെന്നാശയോടെ
ഭൂപേന മുക്തോ മഹാദേവ ശംഭോ 4

കണ്ടാൽ നമുക്കിന്നു മിണ്ടായ്ക വേണം
കൊണ്ടാടിയോളം മദിക്കും ജളന്മാർ
വേണ്ടാതനത്തിന്നു കോപ്പിട്ടു വന്നാൽ
രണ്ടില്ല പക്ഷം മഹാദേവ ശംഭോ 5



വന്നാൽ ഭവാന്മാരെഴുന്നേല്ക്ക വേണ്ടാ
നന്നായുറപ്പിച്ചിരുന്നീട വേണം
ഇന്നെന്നുടേ വാക്കു കേൾക്കാതെ പോയാൽ
ഒന്നുണ്ടു വേണ്ടു മഹാദേവ ശംഭോ 6

സ്വർണ്ണം തരേണം പതുപ്പത്തുഭാരം
കർണ്ണന്നുമേതാനുമൊപ്പിക്കവേണം,
കർണ്ണൻ വരുമ്പോളെഴുന്നേററുപോയാൽ
ദണ്ഡങ്ങളിത്ഥം മഹാദേവ ശംഭോ 7

---

4 ഗോപാലൻ=കാലിമേക്കുന്നവൻ. ഭൂപാലർ=രാജ്യം ഭരിക്കുന്നവർ. ഭൂ പാതി=അർദ്ധരാജ്യം. ഭൂപേന മുക്തൻ=യുധിഷ്ഠിരൻ അയച്ചുവന്നതാണ്.

7 ദണ്ഡങ്ങൾ=ശിക്ഷാവിധികൾ.

ശ്രീകൃഷ്ണനെന്നും ജഗന്നാഥനെന്നും
ശ്രീകാന്തനെന്നും മഹാവിഷ്ണുവെന്നും
ഓരോന്നു ചിന്തിച്ചു മോഹിച്ചുപോയാൽ
നേരല്ല വട്ടം മഹാദേവ ശംഭോ 8

കണ്ണൻ വരുമ്പോളിളക്കം തുടന്നാൽ
കണ്ണാ നിനക്കും കനക്കേടു തട്ടും
എണ്ണത്തിലേതാനുമല്പം കുറച്ചാം
എന്നേ വരാവൂ മഹാദേവ ശംഭോ 9

ദുശ്ശാസനാ നീയുമുത്സാഹമോടെ
യിശ്ശാസനത്തെ ഗ്രഹിച്ചീടവേണം
വിശ്വാസമില്ലാ മനക്കാമ്പിലേററം
ദുശ്ശാസനാ കേറം മഹാദേവ ശംഭോ 10

കുന്തീസുതന്മാരയച്ചോരു ദൂതൻ
ദന്തീനികേതേ വരാനെന്തു ബന്ധം
സന്ധിപ്രയോഗേണ വഞ്ചിപ്പതിന്നായ്
ചിന്തിച്ചുകൊാംവിൻ മഹാദേവ ശംഭോ 11

ക്ഷത്താവുതൻ വീട്ടിലത്താഴമുണ്ണാൻ
ചിത്തത്തിലക്കുറവന്നുണ്ടു പണ്ടേ
വൃത്താന്തമൊന്നും ഗ്രഹിക്കാശ്ശയല്ലാ
സിദ്ധം സമസ്തം'' മഹാദേവ ശംഭോ 12

8 ജഗന്നാഥൻ=ലോകങ്ങളുടെ നാഥൻ. ശ്രീകാന്തൻ=ലക്ഷ്മീപതി.

11 ദന്തീനികേതേ=ഹസ്തിനപുരത്തിൽ.

12 ക്ഷത്താവ്=വിദുരൻ. സിദ്ധം സമസ്തം=എല്ലാം പിടികിട്ടി.

ഭദ്രങ്ങളേവം പറഞ്ഞും ചിരിച്ചും
ഭദ്രാസനാഗ്രേ ഞെളിഞ്ഞങ്ങിരുന്നാൻ
ഛിദ്രാഭിലാഷീ ഭുജംഗധ്വജൻ താൻ
അദ്രീശതുംഗൻ മഹാദേവ ശംഭോ 13

ഗോപാലരൂപൻ രമാകാന്തനപ്പോൾ
ശ്രീപാഞ്ചജന്യം മുഴക്കിപ്പതുക്കേ
ഭൂപാലരംഗപ്രവേശം തുടങ്ങീ
പാപാപഹാരീ മഹാദേവ ശംഭോ 14



ബാലാർക്കബിംബം പ്രകാശിക്കുമപ്പോൾ
ബാലാതപാളീ വിളങ്ങുന്ന പോലേ
മൗലിപ്രഭാജാലമാസ്ഥാനദേശേ
നീളെപ്പരന്നൂ മഹാദേവ ശംഭോ 15

---

13 ഭദ്രങ്ങൾ=സുഖവാർത്തകൾ. ഭദ്രാസനാന്തേ=സിംഹാസനത്തിൽ. ഛിദ്രാഭിലാഷീ=പഴുതു തേടുന്നവൻ. ഭുജംഗധ്വജൻ=ദുര്യോധനൻ. അദ്രീശതുംഗൻ=ഹിമാലയത്തോളം ഉയർന്നവൻ.

14 ഗോപാലരൂപൻ=തൽക്കാലം ഗോപാലവേഷം എടുത്ത. രമാകാന്തൻ=ലക്ഷ്മീപതി. പാഞ്ചജന്യം=ശ്രീകൃഷ്ണന്റെ ശംഖിന്റെ പേർ. ഭൂപാലരംഗപ്രവേശം=ധൃതരാഷ്ട്രമഹാരാജാവിന്റെ സഭയിൽ പ്രവേശം. പാപാപഹാരീ=പാപത്തെ പോക്കുന്നവൻ.

15 ബാലാർക്കബിംബം പ്രകാശിക്കുമ്പോൾ=പ്രഭാതവേളയിൽ. ബാലാതപാളി=ഇളംവെയിൽ. മൗലിപ്രഭാജാലം=കിരീടത്തിൽനിന്നു പുറപ്പെടുന്ന ശോഭാപുഞ്ജം. ആസ്ഥാനദേശേ=രാജസദസ്സിൽ.

കായാമ്പു തന്നുള്ളിലായാസമേകും
കായപ്രകാശം കലർന്നൂ സഭാന്തേ
ഭൂയോ വിളങ്ങീ സ്മിതപ്രൗഢിയോടെ
പീയൂഷപൂരം മഹാദേവ ശംഭോ! 16

പീതാംബരം കെട്ടി വാലിട്ടുടുത്തും
ചേതോഭിരാമം കിരീടം ധരിച്ചും
ആതാമ്രഹേമാംഗദശ്രീയണിഞ്ഞും
കാണായി രൂപം മഹാദേവ ശംഭോ 17

ശ്രീവാസുദേവന്റെ വക്ഷഃപ്രദേശേ
ശ്രീവത്സസൽകൗസ്തുഭശ്രീ വിശങ്കം
ആവേദനം ചെയ്തു മുന്നിൽ പ്രവിഷ്ടം
ദേവാവതാരം മഹാദേവ ശംഭോ 18

ശ്രീനാരസിംഹാദി നാനാവതാരം
ശ്രീനാരദൻ താൻ വിപഞ്ച്യാ സ്തുതിക്കും
ശ്രീനായകൻ താനുമാനന്ദമന്ദം
താനേ രസിച്ചൂ മഹാദേവ ശംഭോ 19

---

16 കായാമ്പു തന്നുള്ളിലായാസമേകും=കായാമ്പുവിന്നു നാണക്കേടു വരുത്തുന്ന. കായപ്രകാശം=ശരീരത്തിന്റെ നീലശോഭ. ഭൂയഃ= വീണ്ടും. സ്മിതപ്രൌഢി=പുഞ്ചിരിയുടെ മുഴപ്പ്. പീയൂഷപൂരം= അമൃതപ്രവാഹം.

17 ചേതോഭിരാമം=മനോഹരം. ആതാമ്രഹേമാംഗദശ്രീ=ഇളം ചുവപ്പുള്ള സ്വർണ്ണത്തോൾവളകളുടെ ശോഭ.

18 വക്ഷഃപ്രദേശേ=മാർവിടത്തിൽ. ശ്രീവത്സസൽകൗസ്തുഭശ്രീ= ശ്രീവത്സമെന്ന മറു, കൗസ്തുഭരത്നം. ശ്രീ=ലക്ഷ്മി. ആവേദനം ചെയ്യുക=അറിയിക്കുക.

19 നാരസിംഹാദി നാനാവതാരം=നരസിംഹം മുതലായ നാനാ അവതാരങ്ങൾ. വിപഞ്ച്യാ=വീണയിലൂടെ. ശ്രീനായകൻ= ശ്രീകൃഷ്ണൻ.

തൃക്കണ്ണു രണ്ടും മിഴിച്ചാസ്ഥയോടെ
നില്ക്കുന്ന പേരെക്കടാക്ഷാമൃതത്താൽ
ഒക്കെത്തെളുപ്പിച്ചു മെല്ലെത്തിരിച്ചു
സൽക്കാരപൂർവ്വം മഹാദേവ ശംഭോ 20

ദൂരത്തു നിന്നങ്ങെഴുന്നള്ളുമപ്പോ—
ളാരാജലോകം കുലുങ്ങിത്തുടങ്ങി
ഭീരുക്കളെല്ലാം നടുങ്ങിത്തുടങ്ങി
ഭാവം പകർന്നു മഹാദേവ ശംഭോ 21

ആസ്ഥാനമധ്യേ വസിക്കും നൃപന്മാ—
രുത്ഥാനവും ചെയ്തു കൂപ്പിത്തുടങ്ങി
ബദ്ധപ്രമോദം മനസ്സും മറന്നു
തത്ത്വങ്കലന്നു മഹാദേവ ശംഭോ 22

മൂഢത്വമേറുന്ന നാഗധ്വജൻ താൻ
പീഠാഗ്രതോഽസൗ മറിഞ്ഞങ്ങു വീണാൻ
കൂടെപ്പതിക്കുന്നു കർണ്ണാദിവൃന്ദം
ഗൂഢപ്രമോദം മഹാദേവ ശംഭോ 23

---

20 കടാക്ഷാമൃതം=അമൃതംപോലെയുള്ള കടാക്ഷം.

21 രാജലോകം=രാജസമൂഹം.

22 ആസ്ഥാനമധ്യേ=സഭാനടുവിൽ. ഉത്ഥാനം ചെയ്തു=എഴുന്നേററു. ബദ്ധപ്രമോദം=അത്യന്തം സന്തോഷത്തോടെ.

23 നാഗധ്വജൻ=ദുര്യോധനൻ. പീഠാഗ്രതഃ=പീഠത്തിന്മേൽനിന്ന്. അസൗ=ഇവൻ. കർണ്ണാദിവൃന്ദം=കർണ്ണൻ തുടങ്ങിയ കൂട്ടകാർ.

''സ്വർണ്ണം തരേണം നമുക്കെ''ന്നു ചൊല്ലി
കണ്ണും മിഴിച്ചങ്ങിരിക്കുന്ന നേരം
പൊന്നുൻ മറിഞ്ഞങ്ങു വീഴുന്ന കണ്ടാൽ
കണ്ണിന്നു സൗഖ്യം മഹാദേവ ശംഭോ 24

നാരായണൻ ദേവനാത്രൂഢമോദം
ചാരത്തു ചെന്നൊന്നു മന്ദം ബഭാഷേ
''ഗർവാംബുരാശേ വസിച്ചാലുമഗ്രേ
ധൈര്യേണ സാകം'' മഹാദേവ ശംഭോ 25



ശൗര്യം നടിച്ചാശു കൗരവ്യനപ്പോൾ
സ്വൈരം വസിച്ചാനരച്ചാനിവണ്ണം
''ഹേ! രാമസോദര്യ! വന്നിങ്ങിരിക്കാം
കാര്യം കഥിക്കാം മഹാദേവ ശംഭോ 26

കുന്തീസുതന്മാർ വിരാടന്റെ ഗേഹേ
സന്തോഷമോടേ വസിക്കുന്നതല്ലീ
ചെന്താമരാക്ഷന്റെ കാരുണ്യമോടേ
സന്താപഹീനം മഹാദേവ ശംഭോ 27

---

25 ആരൂഢമോദം=സന്തോഷംകൊണ്ട്. മന്ദം ബഭാഷേ=മെല്ലെ പറഞ്ഞു, ഗർവ്വാംബുരാശേ=ഗർവ്വിൻകടലേ. ധൈര്യേണ സാകം= ധൈര്യത്തോടുകൂടെ.

26 രാമസോദര്യ!=ബലരാമന്റെ അനുജാ. കൗരവ്യൻ=ദുര്യോധനൻ.

27 ഗേഹേ=ഗൃഹത്തിൽ. സന്താപഹീനം=ദുഃഖം കൂടാതെ.

ധൎമ്മാത്മജന്നും സമീരാത്മജന്നും
ശൎമ്മം കിരീടിക്കുമെമ്പ്പാലകർക്കും
ധൎമ്മം പിഴയ്ക്കാതെ കാലം കഴിക്കും
തന്മാനിനിക്കും മഹാദേവ ശംഭോ 28

എന്തൊന്നു കല്പ്പിച്ചയച്ചൂ ഭവാനെ
കുന്തീസുതന്മാരത്തും കേൾക്ക വേണം
'ബന്ധുക്കളെക്കണ്ടു പോരേണ'മെന്നോ
ചിന്തിച്ചയച്ചൂ മഹാദേവ ശംഭോ 29

ഇപ്പോൾ നിരൂപിച്ചിരുന്നില്ല സത്യം
കെല്പോടു കൃഷ്ണാഭവദ്ദൎശനം ഞാൻ
മുല്പാടു ഞാൻ ചെയ്ത പുണ്യങ്ങളാലെ
സമ്പാദിതം മേ'' മഹാദേവ ശംഭോ 30

ധിക്കാരഗൎഭം ഭുജംഗധ്വജൻെറ
സല്ക്കാരവാക്യം നിശമ്യാംബുജാക്ഷൻ
സല്ക്കാരസിംഹാസനാരൂഢനായീ
തല്ക്കാലമൂചേ മഹാദേവ ശംഭോ 31

---

28 ധൎമ്മാത്മജൻ=യുധിഷ്ഠിരൻ. സമീരാത്മജൻ=വായുപുത്രൻ; ഭീമൻ. ശൎമ്മം=സുഖം. തന്മാനിനി=അവരുടെ പത്നി; പാഞ്ചാലി.

30 ഭവദ്ദൎശനം=അങ്ങയുടെ ദൎശനം. സമ്പാദിതം=സമ്പാദിച്ചത്.

31 ധിക്കാരഗൎഭം=ധിക്കാരം ഉള്ളിൽ നിറഞ്ഞ. സൽക്കാരവാക്യം=കുശലപ്രശ്നം. ഭുജംഗധ്വജൻ=ദുര്യോധനൻ. നിശമ്യ=കേട്ടിട്ട്. അംബുജാക്ഷൻ=ശ്രീകൃഷ്ണൻ. സൽക്കാര സിംഹാസനാരൂഢനായി=അതിഥിക്കായി ആദരിച്ചൊരുക്കിവെച്ച സിംഹാസനത്തിൽ കയറിയിരുന്നു. ഊചേ=പറഞ്ഞു.

''മത്ഭക്തരാം പാണ്ഡവന്മാരിദാനീം
തത്ഭാൎയ്യയായുള്ള പാഞ്ചാലി താനും
സത്ഭാഗധേയേന വാഴുന്നു സൎവ്വേ
സദ്ബന്ധുലാഭം മഹാദേവ ശംഭോ 32

കൌരവ്യതാതൻ ധരിക്കേണമിപ്പോൾ
നാരായണൻ ഞാനുരയ്ക്കുന്നതെല്ലാം
ഓരോ ശഠന്മാൎക്കു ചിത്തം കൊടുത്താൽ
നേരല്ല രാജൻ മഹാദേവ ശംഭോ 33

ധൎമ്മാത്മജൻ ചൊന്ന വാക്യപ്രകാരം
നിൎമ്മായമുൾക്കൊണ്ടു കേൾക്കേണമിപ്പോൾ
ധൎമ്മാൎത്ഥകാമങ്ങൾ സിദ്ധിക്കുമെന്നാൽ
ദുൎമ്മാൎഗ്ഗമെന്യേ മഹാദേവ ശംഭോ 34

'ബന്ധുക്കളായുള്ള നാം തമ്മിലിപ്പോൾ
സന്ധിക്കുമാറുള്ള ബന്ധം വരേണം
എന്തിന്നു വൈരം മുഴുക്കുന്നു ചിത്തേ
സന്താപമൂലം മഹാദേവ ശംഭോ 35

---

32 മൽഭക്തർ=എന്റെ ഭക്തർ. തൽഭാര്യ=അവരുടെ ഭാര്യ. സൽഭാഗധേയേന=നല്ല ഭാഗ്യത്തോടെ. സൎവ്വേ=എല്ലാവരും. സദ്ബന്ധുലാഭം=അവൎക്കു നല്ല ബന്ധുവിനെ കിട്ടിയിരിക്കുന്നു എന്നൎത്ഥം.

33 കൌരവ്യതാതൻ=ധൃതരാഷ്ട്രൻ. ശഠന്മാൎക്കു ചിത്തം കൊടുത്താൽ=ശഠന്മാർ പറയുന്നത് അനുസരിക്കാൻ ഒരുങ്ങിയാൽ.

34 വാക്യപ്രകാരം=പറഞ്ഞ രീതി. ദുൎമ്മാൎഗ്ഗമെന്യേ=ചീത്ത വഴിക്ക് പോകാതെ. നിൎമ്മായം=കാപട്യം കൂടാതെ.

35 സന്താപമൂലം=ദുഃഖത്തിന്നു കാരണം.

ജീവിച്ചിരിക്കുന്ന കാലം നരാണാം
ഭാവാനുകൂല്യം വരേണ്ടുന്നതെല്ലാം
ആവോളമൊക്കെ ക്ഷമിക്കേണമെന്നാൽ
ആപത്തുമില്ല മഹാദേവ ശംഭോ 36

ദേവാസുരം തമ്മിലെന്നല്ല നല്ല
ദേവാംശമായുള്ള ഭൂമീപതീനാം
ദൈവം പ്രമാണം നമുക്കെന്നു ചൊല്ലി
ജീവിക്ക നല്ല മഹാദേവ ശംഭോ 37

അംഭസ്സിലുള്ളോരു പോളയ്ക്കു തുല്യം
ഡംഭിച്ചു മേവുന്ന മർത്ത്യന്റെ വൃത്തം
സമ്പത്തുമാപത്തുമന്നന്നു ദിക്കും
കമ്പം ജനിക്കും മഹാദേവ ശംഭോ 38

ജ്ഞാനം മനക്കാമ്പിലില്ലെന്നുവന്നാൽ
ഞാനെന്ന ഭാവം മുഴുത്തീടുമേററം
മാനം മതദ്വേഷരാഗങ്ങളെല്ലാം
നൂനം പെരുക്കും മഹാദേവ ശംഭോ 39

---

36 ഭാവാനുകൂല്യം=അനുകൂലഭാവം.

37 ദേവാസുരം=മത്സരം.

38 അംഭസ്സ്=വെള്ളം. ഡംഭിക്കുക=അഹങ്കരിക്കുക.

39 മാനം മതദ്വേഷരാഗങ്ങൾ=മാനം മദം ദ്വേഷം രാഗം ഇവയെല്ലാം.

ഞാനെന്നഹങ്കാരമില്ലെന്നു വന്നാൽ
ആനന്ദമല്ലാതെ മറ്റൊന്നുമില്ല
സ്ഥാനം നിരൂപിച്ചു ശല്യം തുടന്നാൽ
ഊനം ഭവിക്കും മഹാദേവ ശംഭോ 40

കാണുന്ന ലോകേ ജനിച്ചും മരിച്ചും
കേണും വിശന്നും കരഞ്ഞും വിരഞ്ഞും
വീണും തെളിഞ്ഞും കളിച്ചും പുളച്ചും
പ്രാണിപ്രപഞ്ചം മഹാദേവ ശംഭോ 41

മന്നിൽ പിറന്നുള്ള മർത്ത്യാദികാനാ—
മന്യോന്യബന്ധുത്വമാവശ്യമല്ലോ
അന്യായകർമ്മങ്ങൾ കൂടാതിരുന്നാൽ
നന്നായ്‌വരും കേൾ മഹാദേവ ശംഭോ 42

ലോകാധിപത്യം ലഭിക്കേണമെന്നാൽ
ലോകാനുകൂല്യം വരുത്തീടവേണം
ഏകാതപത്രം പിടിപ്പിച്ചിരിപ്പാൻ
ആകാംക്ഷ പോരാ മഹാദേവ ശംഭോ 43

---

40 സ്ഥാനം നിരൂപിച്ച്=പദവി ഓർത്ത്.

41 പ്രാണിപ്രപഞ്ചം=ജീവിസമൂഹം.

42 മർത്ത്യാദികാനാം=മനുഷ്യൻ തുടങ്ങിയവർക്ക്.

43 ലോകാധിപത്യം=ലോകത്തിന്റെ ചക്രവർത്തിസ്ഥാനം. ലോകാനുകൂല്യം=ജനങ്ങളുടെ അനുകൂലഭാവം. ഏകാതപത്രം. ഒറ്റ വെൺകൊറ്റക്കുട (ചക്രവർത്തി ചിഹ്നം) ആകാംക്ഷ=ആഗ്രഹം. (മാത്രമെന്നു ചേർക്കണം).

മാടമ്പിയായാലവന്നത്രമാത്രം
നാട്ടുണ്ടതിപ്പോളപേക്ഷിക്കുമോ താൻ
കൂട്ടുന്നവണ്ണം പ്രയത്നത്തിനാലാം
കൂടാതെ പോകാം മഹാദേവ ശംഭോ 44

നില്പാൻ തനിക്കില്ല കെല്പെങ്കിലിപ്പോഠം
കെൽപ്പുള്ള മന്നന്റെ പിന്നാലെ കൂടെ
അല്പം വ്യയം ചെയ്കയാത്മാവകാശം
ക്ഷിപ്രം ലഭിക്കും മഹാദേവ ശംഭോ 45

നാട്ടിൽ പ്രഭുത്വം തനിക്കുള്ള ധീമാ—
നാട്ടിക്കളഞ്ഞാലടങ്ങീടുമോ താൻ
വേട്ടയ്ക്കൊരിക്കൽ കടന്നിങ്ങു വീഴും
കൂട്ടം കലങ്ങും മഹാദേവശംഭോ 46

ഭാവപ്രസാദേന സാത്വീകമാർഗ്ഗേ
മേവുന്ന മർത്ത്യന്നു ദൈവം പ്രമാണം
ദേവാധിനാഥന്നു ദൈവം സഹായം
നൈവാത്ര ശങ്കാ മഹാദേവശംഭോ 47

---

45 ആത്മാവകാശം=തന്റെ അവകാശം.

46 ധീമാൻ=ബുദ്ധിമാൻ.

47 ഭാവപ്രസാദേന=പ്രസന്നഭാവത്തോടെ. സാത്ത്വികമാർഗ്ഗേ= രജോഗുണവും തമോഗുണവും ഒഴിച്ച് സത്ത്വഗുണപ്രധാനമായ രീതിയിൽ. ദേവാധിനാഥൻ=ദേവനാണ് എല്ലാററിലും മീതെയുള്ള രക്ഷാകർത്താവ് എന്നു വിശ്വസിക്കുന്നവൻ.

എന്തിന്നിതെല്ലാം പറഞ്ഞിട്ടു കാര്യം
കുന്തീസുതന്മാൎക്കും ഭാവമില്ല
സന്ധിപ്പതിന്നേ മനസ്സുള്ളു രാജൻ
ബന്ധുത്വമോടേ മഹാദേവ ശംഭോ 48

പണ്ടുള്ള വൈരങ്ങളെല്ലാം മറക്കാം
ഉണ്ടായ ദുഃഖങ്ങളൊക്കെസ്സഹിക്കാം
രണ്ടെന്നു ഭാവിച്ചിരിക്കേണ്ടെടോ നാം
വേണ്ടാ പിണക്കം മഹാദേവ ശംഭോ 49

അച്ഛന്നു പണ്ടുള്ള രാജ്യം ലഭിപ്പാൻ
ഇച്ഛിക്കുമാറില്ല ഞാനിത്തുനാളും
ഇച്ഛയ്ക്കു ചേരുന്നപോലേ തരേണം
വിച്ഛിന്നവൈരം മഹാദേവ ശംഭോ 50

അങ്കങ്ങളങ്ങാടിവാണിജ്യഭോഗം
ചുങ്കങ്ങളിത്യാദി ഞങ്ങൾക്കു വേണ്ടാ
നിങ്കേന്നു കിട്ടേണമഷ്ടിക്കു മാത്രം
കിം കാര്യമെന്യേ മഹാദേവ ശംഭോ 51

ഐവൎക്കുമമ്പോടു വാസാനുരൂപം
വെവ്വേറെയോരോ പ്രദേശം തരേണം
ദ്രവ്യത്തിലല്പം തരാമെങ്കിലിപ്പോൾ
അവ്വണ്ണമെല്ലാം മഹാദേവ ശംഭോ 52

---

50 വിച്ഛിന്നവൈരം=വൈരമൊഴിച്ച്.

51 കിം കാര്യമെന്യേ=കാര്യമില്ലാത്തതെന്തിന്ന്?

52 വാസാനുരൂപം=താമസിക്കാൻ പററുന്ന വിധത്തിൽ.

ഐവക്കമമ്മസ്സുമദ്ര്യൗപദിക്കും
ദൈവം തുണച്ചീടുമെന്നോത്തുകൊാംവിൻ
കൈവല്യമൊന്നേ നമുക്കാശയുള്ള
നൈവേതരേഹം മഹാദേവ ശംഭോ 53

അഞ്ചാലയം മാത്രമുണ്ടെങ്കിലും നാ—
മഞ്ചാതിരുന്നങ്ങു കാലം കഴിക്കാം
സഞ്ചാരമെന്നുള്ളതത്യന്തദുഃഖം
സഞ്ചിന്തയാമോ മഹാദേവ ശംഭോ 54

ഒന്നിച്ചിരിപ്പാനൊരില്ലം തരുന്നേ—
നെന്നത്ര പക്ഷം നിനക്കെങ്കിലസ്തു
ഒന്നിക്ക സമ്മോദമില്ലായ്കയില്ല
തന്നാൽ പ്രസാദം മഹാദേവ ശംഭോ 55

യുദ്ധത്തിനിപ്പോഴെനിക്കാശയില്ല
യുദ്ധം മഹാകഷ്ടമെന്നോത്തുകൊാംവിൻ
ചത്തും മുറിഞ്ഞും മറിഞ്ഞും നരാണാം
ചിത്തം നടുങ്ങും മഹാദേവ ശംഭോ 56

തെറെറന്നു നാം തമ്മിലേൽക്കുന്നനേരം
മററുള്ളവക്കനത്ഥങ്ങളെല്ലാം
പെററമ്മമാർ വന്നു കേഴുന്ന കണ്ടാൽ
ചെററാശയുണ്ടോ മഹാദേവ ശംഭോ 57

---

53 കൈവല്യം=പരമമായ സുഖം; മോക്ഷം. നൈവ ഇതരേ= മറെറാന്നുമല്ല.

54 സഞ്ചാരം=ഉഴന്നുനടക്കുക. സഞ്ചിന്തയാമഃ=ഞങ്ങൾ വിചാരിക്കുന്നു.

''അയ്യോ മഹാദുഷ്ടർ തമ്മിൽ പിണങ്ങീ—
ട്ടയ്യായിരം കോടി ജീവൻ നശിച്ചു''
പൊയ്യല്ല മാലോകരീവണ്ണമോതും
ദുര്യോധനാ കേശം മഹാദേവ ശംഭോ 58

ഇത്യാദി നമ്മോടു ധർമ്മാത്മജൻ താ—
നത്യാദരം ചൊല്ലി വിട്ടു വിശേഷം
സത്യൈകധർമ്മം ത്യജിക്കില്ല ധീമാ—
നത്യന്തവിദ്വാൻ മഹാദേവ ശംഭോ 59

എന്നാലിതിന്നുത്തരം നീ മഹാത്മൻ
ചൊന്നാലതങ്ങും പറഞ്ഞേച്ചു പോകാം
എന്നാലിതല്ലാതെ മററില്ല കാര്യം
നന്നായ്‌വരേണം'' മഹാദേവ ശംഭോ! 60

രാമനുജോക്തങ്ങൾ കേട്ടോരു നേരം
രോമാഞ്ചമുണ്ടായി ഭീഷ്മാദികാനാം
സാമോദമന്യോന്യമോരോന്നു നോക്കീ—
സാമാജികന്മാർ മഹാദേവ ശംഭോ 61

ഗാന്ധാരരാജന്നുമംഗേശ്വരന്നും
സന്തോഷമുള്ളിൽ ജനിക്കും പ്രകാരം
ഗാന്ധാരിതൻ പുത്രനേവം ബഭാഷേ—
സന്ധായ രോഷം മഹാദേവ ശംഭോ 62

---

59 സത്യൈകധർമ്മം=സത്യമാകുന്ന ഏകധർമ്മം.

62 ഗാന്ധാരരാജൻ=ശകുനി. അംഗേശ്വരൻ=കർണ്ണൻ. ഗാന്ധാരിപുത്രൻ=ദുര്യോധനൻ. ബഭാഷേ=പറഞ്ഞു. സന്ധായ രോഷം=രോഷം കലർന്ന്.

''മോഹങ്ങളൊന്നും തുടങ്ങേണ്ട ദൂതാ!
മോഹം വിരോധം വിചാരിക്കെടോ നീ
സോഹം നിശാനാഥവംശത്തിനീശൻ—
നേഹാകുലം മേ മഹാദേവ ശംഭോ 63

ആജ്യം പഴം മോരു തൈരെണ്ണപോലെ
രാജ്യം കൊതിച്ചാൽ വരുത്താവതല്ലാ;
പൂജ്യത്വമുണ്ടെങ്കിലിന്നും സഭായാം
ഭോജ്യത്വമുണ്ടാം മഹാദേവ ശംഭോ 64

നാട്ടാലൊരല്പം കൊടുക്കുന്നതില്ലാ
നാട്ടാർ ജനിപ്പിച്ച കുന്തീസുതാനാം
കാട്ടിൽ പിറന്നുള്ള കൂട്ടം ജളന്മാർ
കാട്ടാളർ പോലെ മഹാദേവ ശംഭോ 65

തിങ്ങുന്ന വൈരം മറന്നാസ്ഥയോടെ
ഭംഗിക്കു ചേരുന്ന വാക്യങ്ങളെല്ലാം
ഇങ്ങോട്ടു നീ വന്നു ചൊല്ലുന്നതെല്ലാം
ഇങ്ങുണ്ടു സൂക്ഷ്മം മഹാദേവ ശംഭോ 66

കുന്തീസുതന്മാർക്കു രാജ്യം കൊടാഞ്ഞാ—
ലെന്തിങ്ങു ദോഷം വരാനുള്ള ദൂതാ,
സന്ധിക്കിലെന്തിങ്ങു ലാഭം വിശേഷാ—
ലെന്തിന്നിതെല്ലാം മഹാദേവ ശംഭോ 67

---

63 ആജ്യം=നെയ്യ്. സോഹം=ആ ഞാൻ.

64 ഭോജ്യത്വം=രാജ്യഭോഗം.

65 നാട്ടാലൊരല്പം=അല്പം നാട്.

താതന്റെ രാജ്യം സുതന്മാൎക്കു വേണം
ഏതും മടിക്കേണ്ട മേടിച്ചുകൊൾവിൻ
പ്രേതേശ വാതാമരേശാദിരാജ്യം
സ്വാധീനമാക്കിൻ മഹാദേവ ശംഭോ 68

മററുള്ള മാലോകരോടുള്ള സംഗാൽ
പെററുദ്ഭവിച്ചോരു മർത്ത്യപ്പുഴക്കൾ
ചുററും പറന്നിങ്ങു പററിക്കരേറാ—
നേററം പ്രയത്നം! മഹാദേവ ശംഭോ! 69

നാട്ടിൽ പ്രഭുത്വം ഭുജാവീര്യമോടേ
വെട്ടിപ്പിടിക്കുന്ന വീരൎക്കടെങ്ങും
പട്ടാങ്ങവുഞ്ചൊല്ലി വന്നാലൊരുത്തൻ
കുട്ടാക്കുമോ താൻ മഹാദേവ ശംഭോ! 70

ആയോധനം ചെയ്ക വൈഷമ്യമെങ്കി—
ലായാസമൊന്നും തുടങ്ങാതിരിപ്പിൻ
ദായാദഭാവം നടിക്കേണ്ട നിങ്ങൾ
ന്യായം നടക്കാം മഹാദേവ ശംഭോ 71

വൈരം മറപ്പിൻ വനാന്തേ ഗമിപ്പിൻ
സ്വൈരം തപം ചെയ്തു മോക്ഷം ലഭിപ്പിൻ
ചേരുന്ന രുദ്രാക്ഷമംഗേ ധരിപ്പിൻ
കാലം കഴിപ്പിൻ മഹാദേവ ശംഭോ 72

---

68 പ്രേതേശൻ=ധൎമ്മരാജൻ. വാതം=വായു. അമരേശൻ=ഇന്ദ്രൻ.

71 ആയോധനം=യുദ്ധം, ദായാദഭാവം=കുടുംബഭാവം,

72 വനാന്തേ=വനത്തിന്നുള്ളിൽ, അംഗേ=ശരീരത്തിൽ.

പോരെന്ന നാമം നിനക്കാതിരിപ്പിൻ
പേരൊന്നു മാറീട്ടു നാമം ജപിപ്പിൻ
ആരെന്നുമെന്തെന്നുമോക്കാതിരിപ്പിൻ
നേരേ തിരിപ്പിൻ മഹാദേവ ശംഭോ 73

നില്ക്കട്ടെ രാജ്യത്തിലുള്ളോരു മോഹം
മുറുകുന്നുവാൻ ദേശമാശപ്പെടേണ്ട
ചൊല്ലൊല്ലാണ്ട ദുര്യോധനൻ ഞാൻ പറഞ്ഞാൽ
നീക്കം വരാ കേൾ മഹാദേവ ശംഭോ 74

മററുള്ളതെല്ലാമിരന്നാൽ വരുത്താം
മുററം പ്രഭുത്വം ലഭിക്കാവതല്ലേ
കൊററിന്നു നൽകാം കൊടുക്കില്ല രാജ്യം
ചെററില്ല കില്ലം മഹാദേവ ശംഭോ 75

കിട്ടുന്നതേ വന്നിരക്കാവു ദൂതാ!
കിട്ടാത്തതിൽ കാമമാധിക്കു മൂലം
ഒട്ടും വിചാരം നിനക്കില്ല കൃഷ്ണാ!
കഷ്ടം ദുരാശാ മഹാദേവ ശംഭോ 76

കുന്തീസുതാനാം പിതാവിന്നു പോലും
ചിന്തിക്കിലില്ലിന്നു രാജ്യാവകാശം
കാന്താരമുറപ്പുക്കു കാലം കഴിപ്പിൻ
മറെറന്തു ബന്ധം? മഹാദേവ ശംഭോ 77

---

77 കുന്തീസുതാനാം=പാണ്ഡവന്മാരുടെ, കാന്താരം=കാട്.

ഏവം പറഞ്ഞേക്ക നീ ചെന്നു ദൂതാ
ദേവതചമുരംക്കൊണ്ട ബന്ധുക്കളോടെ
ഭാവങ്ങളീവണ്ണമസ്മാകമെല്ലാം
ആവേദിതന്തേ'' മഹാദേവ ശംഭോ 78

ഇത്ഥം നിശമ്യാശു കൗരവ്യവാക്യം
ബദ്ധപ്രകോപം പ്രപഞ്ചൈകകർത്താ
പാർത്ഥപ്രഭാവം പ്രശംസിച്ചു ഭൂയോ
വാചം ബഭാഷേ മഹാദേവ ശംഭോ 79

''നാഗധ്വജ! നിന്റെ മോഹങ്ങളെല്ലാം
വേഗം ശമിച്ചീടുമേവം തുടർന്നാൽ
ഭാഗം കൊടുക്കായ്കിലാപത്തനേകം
യോഗം വരും തേ മഹാദേവ ശംഭോ 80

അന്നന്നു നീ ചെയ്ത ദ്വേഷങ്ങളെല്ലാം
ഒന്നല്ല രണ്ടല്ല സംഖ്യാവിഹീനം
ഒന്നും മറന്നില്ല കുന്തീസുതന്മാ—
രിന്നും ഹൃദന്തേ മഹാദേവ ശംഭോ 81

ചിന്തിച്ചടക്കുന്ന കോപാഗ്നിയിപ്പോ—
ളേന്തി ജ്വലിക്കുന്നു ധർമ്മാത്മജന്നും
ഗാന്ധാരിസൂനുക്കളെല്ലാം നശിക്കും
ഹന്ത! പ്രമോദം മഹാദേവ ശംഭോ 82

---

78 ദേവതചം ഉരംക്കൊണ്ട=ദേവപുത്രന്മാരായ എന്ന സൂചന. ആവേദിതം=അറിയിക്കപ്പെട്ട. ഭാവങ്ങൾ=ആശയങ്ങൾ.

79 ഇത്ഥം=ഇപ്രകാരം. നിശമ്യ=കേട്ടിട്ട്. ബദ്ധപ്രകോപം=കഠിനകോപത്തോടെ. പ്രപഞ്ചൈകകർത്താ=പ്രപഞ്ചത്തിന്റെ ഏകകർത്താവ്. പാർത്ഥപ്രഭാവം=അർജ്ജുനന്റെ ശക്തി. വാചം ബഭാഷേ=വാക്കു പറഞ്ഞു.

81 സംഖ്യാവിഹീനം=കണക്കില്ലാത്തത്ര. ഹൃദന്തേ=മനസ്സിൽ.

കൃമ്മീരവൈരീ ഹിഡുംബപ്രമാഥീ
ധർമ്മാനുജൻ ഭീമസേനൻ മഹാത്മാ
ദുർമ്മോഹിയാം നിൻെറ സംബന്ധിവൃന്ദം
നിർമ്മൂലമാക്കും മഹാദേവ ശംഭോ 93

പാർത്ഥൻെറ കയ്യൂക്കുമോർത്തീടവേണം
മാർത്താണ്ഡപുത്ര! മടിക്കേണ്ട നീയും
കൂർത്തുള്ള ബാണങ്ങളേൽക്കുന്നനേരം
കർത്തവ്യമുണ്ടോ മഹാദേവ ശംഭോ 84

കൈരാതവേഷം ധരിച്ചിന്ദുചൂഡൻ
വൈരേണ നേരിട്ടണഞ്ഞോരു നേരം
ധൈര്യേണ വിൽകൊണ്ടടിച്ചാൻ കിരീടി
വീരാഗ്രഗണ്യൻ മഹാദേവ ശംഭോ 85

ക്രീഡാകിരാതൻെറ കേശാദിപാദം
താഡിച്ചു താഡിച്ചു മേടിച്ചു ബാണം
ചൂഡാശശാങ്കാമൃതസ്യന്ദബിന്ദൂൻ
ക്രോഡീകരിച്ചു മഹാദേവ ശംഭോ 86

---

83 കൃമ്മീരവൈരി=കൃമ്മീരനെ വധിച്ചവൻ. ഹിഡിംബപ്രമാഥി=ഹിഡിംബനെ വധിച്ചവൻ. ധർമ്മാനുജൻ=യുധിഷ്ഠിരൻെറ അനുജൻ.

84 മാർത്താണ്ഡപുത്രാ=സൂര്യപുത്രാ, കർണ്ണാ.

85 കൈരാതവേഷം=കാട്ടാളവേഷം. ഇന്ദുചൂഡൻ=ശിവൻ. വൈരേണ=വൈരത്തോടുകൂടി. ധൈര്യേണ=ധൈര്യത്തോടെ. കിരീടി=അർജ്ജുനൻ. വീരാഗ്രഗണ്യൻ=വീരന്മാരിൽ ഒന്നാമൻ.

86 ക്രീഡാകിരാതൻ=നേരമ്പോക്കിനുവേണ്ടി, പരീക്ഷാർത്ഥം, കാട്ടാളരൂപം ധരിച്ചവൻ; ശിവൻ. കേശാദിപാദം=മുടിമുതൽ അടിയോളം. ചൂഡാശശാങ്കാമൃതസ്യന്ദബിന്ദൂൻ=ശിരസ്സിലണിഞ്ഞ ചന്ദ്രനിൽനിന്നു ഒഴുകുന്ന അമൃതബിന്ദുക്കളെ, ക്രോഡീകരിച്ചു=ഒരുക്കൂട്ടി ശേഖരിച്ചു; വിയർപ്പുതുള്ളികൾ പൊടിയത്തക്ക വണ്ണം ഞെരുക്കി എന്നു സാരം.

കത്തുന്ന തീയിൽ കരിച്ചാനൊരുന്നാ—
ളുത്തുംഗമാം ഖാണ്ഡവാരണ്യമെല്ലാം
യുദ്ധത്തിലോടിപ്പുറമ്പുക്കടിച്ചു
വൃദ്ധശ്രുവസ്സും മഹാദേവ ശംഭോ 87

ഗന്ധർവരാജൻ ഭവാനെക്കദാചിൽ
ബന്ധിച്ചു കൊണ്ടങ്ങു പോകും ദശായാം
ബന്ധുത്വമുൾക്കൊണ്ടു കൊണ്ടിങ്ങു പോന്നു
കുന്തീസുതന്മാർ മഹാദേവ ശംഭോ 88

ശാസ്ത്രജ്ഞരാം നിങ്ങൾ ഗോതസ്കരന്മാ—
രസ്ത്രങ്ങളേററങ്ങു മോഹിച്ച നേരം
വസ്ത്രങ്ങളെല്ലാമുടൻ കൊണ്ടുപോന്നു
വൃത്രാരിപുത്രൻ മഹാദേവ ശംഭോ 89

എന്തിപ്രകാരം പ്രപഞ്ചേന സാദ്ധ്യം
കുന്തീസുതന്മാരൊടേൽക്കുന്ന നേരം
ഹന്താപമാനം ഭവാന്മാക്കിരിക്കും
സന്ധിച്ചുകൊൾവിൻ മഹാദേവ ശംഭോ 90

---

87 ഉത്തുംഗം=ഏററവും ഉയന്നതു്. ഖാണ്ഡവാരണ്യം=ഖാണ്ഡവവനം. വൃദ്ധശ്രുവസ്സു്=ഇന്ദ്രൻ,

88 ഗന്ധൎവ്വരാജൻ=ചിത്രരഥനെന്ന ഗന്ധൎവ്വൻ. കദാചിൽ=ഒരിക്കൽ.

89 ശസ്ത്രജ്ഞർ=ആയുധവിദഗ്ദ്ധർ. ഗോതസ്കരന്മാർ=പശുക്കള്ളന്മാർ വൃത്രാരിപുത്രൻ=അജ്ജുനൻ.

90 പ്രപഞ്ചേന=വിസ്തരിച്ചതുകൊണ്ടു്.

ദ്രോണാദി ഭീഷ്മാദി കർണ്ണാദികൾക്കും
പ്രാണാവസാനം ഭവിപ്പാനടുത്തു
നാണം വെടിഞ്ഞങ്ങു സേവിച്ചുകൊണ്ടാൽ
പ്രാണൻ ലഭിക്കും മഹാദേവ ശംഭോ 91

ദുശ്ശീലനായുള്ള ദുശ്ശാസനന്റെ
കാശ്മല്യമൊന്നും മറന്നില്ല ഭീമൻ
വിശ്വൈകവീരൻ വരുന്നോരു നേരം
വിശ്വം നടുങ്ങും മഹാദേവ ശംഭോ 92

പഥ്യം പറഞ്ഞാലറിഞ്ഞീടുമോ നീ
മിഥ്യാപ്രഗത്ഭൻ ജളൻ ദുർവിദഗ്ദ്ധൻ
അർത്ഥം കൊതിച്ചിട്ടനർത്ഥം ഭവിച്ചാൽ
വ്യർത്ഥം സമസ്തം! മഹാദേവ ശംഭോ 93

കന്യാസുതന്റെ സുതക്ക്രജന്നായ്
ധന്യൻ ഭവത്താതനന്ധൻ ഭവിച്ചു
രണ്ടാംസുതനല്ലോ പാണ്ഡിത്യശാലീ
രാജ്യാവകാശീ മഹാദേവ ശംഭോ 94

---

91 ദ്രോണാദി ഭീഷ്മാദി കർണ്ണാദികൾക്കും. ദ്രോണാദികൾ=ആചാര്യഗുരുഭൂതന്മാർ. ഭീഷ്മാദികൾ=പിതൃപിതാമഹാദികൾ. കർണ്ണാദികൾ=കർണ്ണൻ തുടങ്ങിയ ചങ്ങാതിപ്പരിഷകൾ. പ്രാണാവസാനം=മരണം,

92 കാശ്മല്യം=കശ്മലത്വം; ദുഷ്ടത. വിശ്വൈകവീരൻ=ഈ വലിയ വിശ്വത്തിൽ എടുത്തു പറയാവുന്ന ഏകവീരൻ.

93 പഥ്യം=നല്ല കാര്യം. മിഥ്യാപ്രഗത്ഭൻ=പ്രഗത്ഭതയില്ലാതെ അതുണ്ടെന്നു നടിക്കുന്നവൻ. ദുർവിദഗ്ദ്ധൻ=നല്ല കാര്യങ്ങളിൽ വിദഗ്ദ്ധനല്ലാത്തവൻ. വ്യർത്ഥം സമസ്തം=എല്ലാം വെറുതെ.

94 കന്യാസുതന്റെ=വ്യാസന്റെ. സുതർ=ധൃതരാഷ്ട്രൻ, പാണ്ഡു, വിദുരൻ ഇവക്ക് അഗ്രജനായി=ജ്യേഷ്ഠനായി. ഭവത്താതൻ=നിന്റെ അച്ഛൻ. അന്ധൻ; ധൃതരാഷ്ട്രൻ. പാണ്ഡിത്യശാലീ=യോഗ്യത തികഞ്ഞവനെന്നു സാരം.

ഓക്കുന്ന നേരം പിതാവാമവന്നും
മൂർഖത്വമേറുന്ന ദുഷ്ടാ നിനക്കും
ആക്കും വിശേഷിച്ചു ജന്മിത്വമില്ലാ
ശീതാംശുവംശേ'' മഹാദേവ ശംഭോ 95

ഗോപാലവാക്യങ്ങൾ കേട്ടോരു നേരം
കോപം കലർന്നു പകർന്നു സ്വഭാവം
ചാപല്യവാക്യങ്ങളോരോന്നുരച്ചു
ദുര്യോധനന്താൻ മഹാദേവ ശംഭോ 96



''ഷണ്ഡത്വമുൾക്കൊണ്ടു കാട്ടിൽ കിടക്കും
കുണ്ടൻ ഗ്രഹിക്കാത്ത ഗൂഢപ്രയോഗാൽ
ഉണ്ടായി കുന്തിക്കു സന്താനലാഭം
വേണ്ടും പ്രകാരം മഹാദേവ ശംഭോ 97

പാഞ്ചാലിയെക്കണ്ടു കാമാതുരന്മാ
രഞ്ചും സമം ചെന്നു പാണൗ പിടിച്ചാർ
അഞ്ചെങ്കിലഞ്ചും കണക്കെന്നവൾക്കും
ചാഞ്ചല്യമില്ലാ മഹാദേവ ശംഭോ 98

---

95 ജന്മത്വം=ജനിച്ചു എന്നുള്ള അവസ്ഥ. ശീതാംശുവംശേ=സോമവംശത്തിൽ. പിതാവാം അവന്ന്=ധൃതരാഷ്ട്രന്ന്.

96 ഗോപാലവാക്യങ്ങൾ=ശ്രീകൃഷ്ണന്റെ വാക്കുകൾ.

97 ഷണ്ഡത്വം=നപുംസകത്വം. കുണ്ടൻ=ബുദ്ധികെട്ടവൻ.

98 കാമാതുരന്മാർ=കാമപരവശർ. പാണൗ പിടിച്ചാർ=കൈപിടിച്ചു. ചാഞ്ചല്യം=കലുക്കം.

ഇപ്പാരിലാരുള്ള ചങ്ങാതിയെന്നാ—
യപ്പാണ്ഡവന്മാർ വിചാരിക്കമപ്പോരം
കപ്പാൻ നടക്കുന്ന നീ ചെന്നു കൂടി
ശില്പം സഖിത്വം! മഹാദേവ ശംഭോ 99

അക്കൂട്ടമെന്നോടു രാജ്യാർദ്ധമിപ്പോരം
തക്കത്തിലേൽപ്പിച്ചു കൊരംവാൻ നിനച്ചാൽ
ഇക്കൗരവേന്ദ്രൻ കൊടുത്തീടുമോ താൻ
ധിക്കാരമേററം'' മഹാദേവ ശംഭോ 100

ഇത്യാദി ചൊല്ലിത്തിരിഞ്ഞങ്ങിരുന്നാ—
നത്യായതാംഹംകൃതിപ്രൗഢിയോടെ
കൃത്യാനഭിജ്ഞൻ കുരുണാമധീശൻ
വൃത്ത്യാ വിരുദ്ധൻ മഹാദേവ ശംഭോ 101

ശംഭോ! നമസ്തേ ശശാങ്കാർദ്ധമൗലേ
കുംഭീന്ദ്രചർമ്മാസ്ഥി സാരംഗധാരിൻ
ഗംഭീര സംസാരസിന്ധൗ നിമഗ്നാൻ
സംഭാവയാസ്മാൻ മഹാദേവ ശംഭോ! 102

---

100 രാജ്യാർദ്ധം=പാതിരാജ്യം. ഇക്കൗരവേന്ദ്രൻ=കൗരവശ്രേഷ്ഠനായ ഈ ദുര്യോധനൻ; ഞാൻ.

101 അത്യായതാഹങ്കൃതിപ്രൗഢി=വലിയ ഊററം. കൃത്യാനഭിജ്ഞൻ=വേണ്ടതും വേണ്ടാത്തതും അറിയാത്തവൻ. വൃത്ത്യാ വിരുദ്ധൻ=പാടില്ലാത്തതേ ചെയ്യൂ എന്ന നിഷ്ഠയുള്ളവൻ.

102 ശശാങ്കാർദ്ധമൗലി=ചന്ദ്രക്കലാധരൻ. കുംഭീന്ദ്രചർമ്മാസ്ഥി സാരംഗധാരി=ആനത്തോൽ, കപാലാസ്ഥി, മാൻ എന്നിവയെ ധരിച്ചവൻ; ശിവൻ. ഗംഭീരസംസാരസിന്ധൗ നിമഗ്നാൻ= ആഴമുള്ള സംസാരസമുദ്രത്തിൽ മുങ്ങി ക്ലേശിക്കുന്ന. അസ്മാൻ =ഞങ്ങളെ. സംഭാവയ=അനുകൂലഭാവത്തോടെ നോക്കണേ.

## പതിനൊന്നാം വൃത്തം

അഥ നന്ദതനൂജവചസ്സുകളാ—
ലതിഭീതി കലന്നു തളന്നു നൃപൻ
ധൃതരാഷ്ട്രനപാന്തമുപേത്യ തദാ
സുതനോടുരചെയ്തു മുകുന്ദ ഹരേ 1

''കരുണാകരനാം ഭഗവാൻ കനിവോ—
ടരുളം ചെയ്തതു കേരംക്കണമിന്നു ഭവാൻ
കുരുവംശവിനാശമകപ്പെട്ടമി—
പ്പരുഷോക്തികരം കൊണ്ടു മുകുന്ദ ഹരേ 2

ഇഹ ധർമ്മതനൂജനു നൽകുക നീ
ബഹുമാനപുരസ്സരമർദ്ധമഹി
നഹി സംശയമിന്നവനും നൃവരൻ
അഹികേതന കേരംക്ക മുകുന്ദ ഹരേ 3

---

1 അഥ=അനന്തരം. നന്ദതനൂജവചസ്സുകളാൽ=ശ്രീകൃഷ്ണൻെറ വാക്കുകരംകൊണ്ടു്. ഉപാന്തം, ഉപേത്യ=ഒററയ്ക്കിരിക്കുമ്പോരം അടുത്തു ചെന്നു്.

2 പരുഷോക്തികരം=കഠിനവാക്കുകരം.

3 ധർമ്മതനൂജനു്=യുധിഷ്ഠിരനു്. അർദ്ധമഹീ=പാതി രാജ്യം. അഹികേതന=ദുര്യോധന. അവനും നൃവരൻ=അവനും രാജാവാണു്. നഹി സംശയം=സംശയമില്ല.

ബലവാനൊടു ചെന്നു പിണങ്ങുകയാൽ
കുലനാശമടുത്തു നമുക്കു ദൃഢം
ഫലമെന്തു നിനച്ചു പടക്കു ഭവാൻ
ബലമൊക്കെ വരുത്തി മുകുന്ദ ഹരേ 4

മദമുള്ള വൃകോദരനാശു രണേ
ഗദ കയ്യിലെടുത്തു പിടിച്ചവരും
മൃദുവാകിന മന്മകനസ്സമയേ
ഗതിയെന്തു ചൊൽക മുകുന്ദഹരേ 5



കടലോടിടകൂടിന ഭൂമിയുടേ
നടുവേ ബത പാതി കൊടുക്ക ഭവാൻ
പടയും കുടയും തഴ ചാമരവും
മടിയാതെ പകുക്ക മുകുന്ദ ഹരേ. 6

ധനവും ജനവും സമമാക്കുക നീ
കനകപ്പൊടി പാതിയളന്നിടുക
ദനുജാരി കയത്തു ഗമിക്കിലുടൻ
പുനരല്ലലടുത്തു മുകുന്ദ ഹരേ 7

---

4 ബലം ഒക്കെ=സൈന്യത്തെ ഒക്കെ.

5 ആശു=പെട്ടെന്ന്. വൃകോദരൻ=ഭീമൻ. രണേ=യുദ്ധത്തിൽ. മൃദുവാകിന=അരുമയായ. മന്മകൻ=എന്റെ മകൻ.

7 ദനുജാരി=ശ്രീകൃഷ്ണൻ.

ശൃണു കർണ്ണസഖേ! ഭഗവദ്വചനം
ഗുണമിന്നു നമുക്കിതു സാധുതരം
രണസീമനി നിൽക്കയുമില്ല ഭവാൻ
ക്ഷണമെങ്കിലുമത്ര'' മുകുന്ദ ഹരേ 8

അതു കേട്ടു സുയോധനനാത്തരുഷാ
'മൃദുഭാഷിത'മെന്നു വെടിഞ്ഞളവേ
മതിമാനഥ ഭീഷ്മമഹീപതിയും
മതമൊന്നുരചെയ്തു മുകുന്ദ ഹരേ 9

''ശൃണു വീര! സുയോധന മേ വചനം
ഗുണദോഷവിചാരമിളക്കരുതേ
രണമെന്നതു ദുർഘടമായ് വരുമേ
ഗുണമെന്നതു സന്ധി മുകുന്ദ ഹരേ 10

അതിദുർന്നയവാരിധി കർണ്ണനിവൻ
ചതി കൂട്ടുമതോർത്തു വസിക്ക ഭവാൻ
മതിസാരതയില്ല ദൃഢം ശകുനിക്കതി-
സൂചകനേഷ മുകുന്ദ ഹരേ 11

---

8 ശൃണു=കേൾക്കുക. കർണ്ണസഖേ=കർണ്ണന്റെ ചങ്ങാതിയായവനേ; ദുര്യോധനാ. ഭഗവദ്വചനം=ഭഗവാന്റെ വാക്ക്. ഇത് സാധുതരം=ഇതു നന്മയ്ക്കുള്ളതാണ്. രണസീമനി=യുദ്ധരംഗത്ത്. നിൽക്കയുമില്ല=നില്ക്കാൻ ശക്തനാവുകയുമില്ല.

9 ആത്തരുഷാ=വന്ന രോഷത്തോടുകൂടി. മൃദുഭാഷിതമെന്നു വെടിഞ്ഞളവേ=നിസ്സാരവാക്കെന്നു തള്ളിക്കളഞ്ഞപ്പോൾ. മതിമാൻ=മഹാബുദ്ധിമാൻ. മതം=അഭിപ്രായം.

10 ശൃണു വീര=വീര കേൾക്കുക. മേ വചനം=എന്റെ വാക്ക്. ഗുണദോഷവിചാരം ഇളക്കരുതേ=ഗുണദോഷവിചാരം ഒഴിവാക്കരുതേ. ഗുണമെന്നതു സന്ധി=സന്ധിയാണ് ഗുണം.

11 അതിദുർന്നയവാരിധി=ദുർന്നയങ്ങളുടെ സമുദ്രം. മതിസാരതയില്ലാ=ബുദ്ധിക്ക് ആഴമില്ല. അതിസൂചകൻ=അതിസൂത്രക്കാരൻ. ഏഷ=ഇവൻ.

ഇവർ ചൊന്നതു കേട്ടു നടക്കിലുടൻ
തവ ഹാനി വരും ബത ഹേ നൃവര
ഭുവനാധിപനാകിയ നന്ദസുതൻ
ഭവതേ ഹിതമാക മുകുന്ദ ഹരേ 12

ഒരു ഗോപകുമാരകനെന്നിവനെ
കരുതീടരുതിന്നു കുരുപ്രവര!
മുരവൈരിയിവൻ നരകാന്തകനാം
വിരവോടു ധരിക്ക മുകുന്ദ ഹരേ 13

ഭുവനോദയപാലന നാശകരൻ
നവവാരിദചാരുശരീരയുതൻ
ഇവനേകനനന്തനനാദിതമൻ
ഭവതാരകനിന്നു മുകുന്ദ ഹരേ 14

വലവൈരിസുതന്നു സഹായനിവൻ
കലശാംബുധിശായി മുകുന്ദനിവൻ
കലഹിച്ചു വരുന്ന രിപുക്കളുടെ
കുലനാശനനേഷ മുകുന്ദ ഹരേ 15

---

12 തവ ഹാനി വരും=നിനക്ക് ആപത്തു വരും. ബത=കഷ്ടമാണത്. ഭുവനാധിപനായ=ലോകനാഥനായ. നന്ദസുതൻ=ശ്രീകൃഷ്ണൻ. ഭവതേ ഹിതമാക=നിനക്കുപെഥ്യമാകട്ടെ.

13 ഗോപകുമാരൻ=ഇടയക്കുട്ടി. മുരവൈരിയിവൻ നരകാന്തകനാം=നരകാന്തകനായ മുരവൈരിയാണിവൻ.

14 ഭുവനോദയ പാലനനാശകരൻ=ഭുവനങ്ങളുടെ സൃഷ്ടിസ്ഥിതി സംഹാരം മൂന്നും ചെയ്യുന്നവനാണ്. നവവാരിദ ചാരുശരീരയുതൻ=പുതുകാർമേഘംപോലേ മനോഹരമായ ശരീരത്തോടു കൂടിയവൻ. ഏകനനന്തനനാദിതമൻ=ഏകനും അനന്തനും അനാദിതമനുമാണ്. ഭവതാരകൻ=സംസാരസമുദ്രത്തെ കടത്തിത്തരുന്നവനുമാണ്.

15 വലവൈരിസുതൻ=അർജ്ജുനൻ. കലശാംബുധിശായി=സമുദ്രശായി. കുലനാശനൻ=വംശം നശിപ്പിക്കുന്നവൻ.

രവിചന്ദ്രവിലോചനനിന്ദുമുഖൻ
ഭുവി വാണരുളുന്ന ജഗന്നിലയൻ
ഇവനോടു വിരോധമസാധുതരം
തവ കൗരവവീര മുകുന്ദ ഹരേ 16

തദനന്തരമേവമുവാച ജവാൽ
വിദുരൻ കൃപരും ഗുരുനായകനും
അവരിന്നരുൾ ചെയ്തതു കേൾക്ക ഭവാ
നുദയം വരുമാശു മുകുന്ദ ഹരേ 17

ജഠരത്തിലശേഷചരാചരവും
വടിവോടു ധരിച്ച പുരാണനിവൻ
ശഠതയ്ക്കു തുടർന്ന ഭവാന്റെ കുലം
പൊടിഭസ്മമതായി മുകുന്ദ ഹരേ 18

കരുണാകരലോചനയുഗ്മമിദം
അരുണാന്തമതായതുമോർക്ക ഭവാൻ
പരുഷോക്തികൾ കേട്ടു പകർന്നു തുലോം
പുരുഷോത്തമനേഷ മുകുന്ദ ഹരേ 19

---

16 രവിചന്ദ്രവിലോചനൻ=സൂര്യചന്ദ്രൻമാർ തൃക്കണ്ണുകളായിട്ടുള്ള വൻ. ഭുവി വാണരുളുന്നു=ഈ ഭൂമിയിൽ വാഴുന്നു. ജഗന്നിലയൻ=ലോകനാഥൻ. ഇന്ദുമുഖൻ=ചന്ദ്രനെപ്പോലെ ആഹ്ലാദം നൽകുന്ന മുഖത്തോടുകൂടിയവൻ. വിരോധം അസാധുതരം= വിരോധം നല്ലതിനല്ല.

17 തദനന്തരം=അതിന്നുശേഷം. ഏവം ഉവാച=ഇങ്ങനെ പറഞ്ഞു. ജവാൽ=വേഗത്തിൽ. ഗുരുനായകൻ=ദ്രോണൻ. ഉദയം വരും=അഭിവൃദ്ധി വരും.

18 ജഠരത്തിൽ=വയററിൽ. അശേഷ ചരാചരവും=ചരവും അചരവുമായ വിശ്വത്തെ മുഴുവൻ. പുരാണൻ=സനാതനൻ.

19 കരുണാകരലോചനയുഗ്മം=കരുണാകരന്റെ രണ്ടു കണ്ണും. അരുണാന്തം=കടയ്ക്കൽ ചുവപ്പുള്ളതായി. പകർന്നു=മാററം വന്നിരിക്കുന്നു.

ജനകൻെറ മതം വെടിയുന്ന നൃണാം
ജനനം വിഫലം കുരുവംശമണേ
ജനവും ധനവും ക്ഷതമായി വരും
മനസാ നിരൂപിക്ക മുകുന്ദ ഹരേ 20

ശഠരോടിട കൂടുക കൊണ്ടു ഭവാൻ
കഠിനാശയനെന്നിഹ വന്നു ദൃഢം
കടുതിക്തകമാമിഹ കാഞ്ഞിരമോ—
ടിടയും പനസങ്ങൾ'' മുകുന്ദ ഹരേ 21

ഇതി ഭീഷ്മകൃപാദികളാലുദിതം
മതിയിൽ ഗതി ചെയ്തില ദുഷ്ടനഹോ
അതിനാശമടുത്തു വരുന്ന വിധൗ
മതിപോയ്മറിയുന്നു മുകുന്ദ ഹരേ 22

മധുസൂദന മാധവ കൃഷ്ണ ഹരേ
മമ താപമകററുക ലോകപതേ
മരണാന്തികസീമനി നിൻ ചരിതം
സ്മരണായ മമാസ്തു മുകുന്ദ ഹരേ 23

---

20 ജനകൻെറ മതം=അച്ഛൻെറ അഭിപ്രായം. നൃണാം=മനുഷ്യക്ക് ക്ഷതമായിവരും=നശിക്കും. വിഫലം=നിഷ്ഫലം.

21 ശഠന്മാർ=ദുഷ്ടന്മാർ. കഠിനാശയൻ=കഠിനഹൃദയൻ. കടുതിക്തകം=അത്യന്തം കയ്പുള്ളത്. പനസങ്ങൾ=ചക്കകൾ.

22 ഉദിതം=പറയപ്പെട്ടത്. മതിയിൽ ഗതിചെയ്തില=മനസ്സിലാക്കിയില്ല.

23 മരണാന്തികസീമനി=മരണസമയത്ത്. മമ സ്മരണായ അസ്തു=എൻെറ ഓർമ്മയിൽ വരട്ടെ.

# പന്ത്രണ്ടാംവൃത്തം

കർണ്ണേജപരായുള്ളൊരു കർണ്ണാദികളപ്പോൾ
കർണ്ണാന്തികമാസാദ്യ കുരൂണാമധിപന്റെ
കർണ്ണാമൃതമാം വാക്കുകളോരോവിധമേവം
വർണ്ണിച്ചു പറഞ്ഞാരഥ സർവേ ഹര ശംഭോ 1

''ഭൂപാലമണേ നിന്നുടെ മുന്നിൽ ഭയഹീനം
ഗോപാലനിരുന്നിങ്ങനെ കല്പിച്ചതു ചിത്രം
കോപം മനതാരിങ്കലുറയ്ക്കാഞ്ഞതു കഷ്ടം
ചാപം കുലകൂട്ടാഞ്ഞതുമേവം ഹര ശംഭോ 2

ഇക്കണ്ട ജനങ്ങൾക്കതു കേൾപ്പാൻ ക്ഷമ പോരാ
ചൊല്ക്കൊണ്ട നൃപന്മാർക്കഭിമാനം വലുതല്ലോ
ധിക്കാരമൊരുത്തൻ പറയുമ്പോൾ മടിയാതെ
വക്കാണമതേകീടണമേററം ഹര ശംഭോ 3

---

1 കർണ്ണേജപർ=ഏഷണിക്കാർ. കർണ്ണാന്തികം=ചെവിക്കരികെ. ആസാദ്യ=പ്രാപിച്ചിട്ട്. അഥ സർവ്വേ=എല്ലാവരും.

2 ഭൂപാലമണേ=രാജാക്കന്മാരിൽ രത്നമേ.

ദൂതൻ പറയുമ്പോളതിനുണ്ടങ്ങൊരു മാർഗ്ഗം
ഏതും തിരിയാത്താളുകളല്ലീജ്ജനമെല്ലാം
ചേതോഭയമെന്നുള്ളതുമേതും ഗണിയാതെ
ദൂതന്നുരചെയ്‌വാൻ വിധിയുണ്ടോ ഹര ശംഭോ 4

നല്ലോരവരെന്നും ബലവാന്മാരവരെന്നും
വില്ലാളികളെന്നും വിരുതുള്ളോരവരെന്നും
ചൊല്ലി സ്തുതിചെയ്‌വാനൊരു കില്ലില്ലവനിപ്പോൾ
ഇല്ലാത്തതു ചൊല്ലി പ്രകടിപ്പാൻ ഹര ശംഭോ 5

വേണ്ടുന്ന ഗുണം പാണ്ഡുസുതന്മാർക്കു തികഞ്ഞു
വേണ്ടാസനമെല്ലാമിഹ മേവുന്ന നമുക്കും
രണ്ടും മറിക്കുടാതെ പറഞ്ഞങ്ങറിയിപ്പാൻ
കണ്ടാലുമഹംഭാവമഹത്വം ഹര ശംഭോ 6

ദുര്യോധനനെന്തൊന്നു കുലുങ്ങാത്തതുമിപ്പോൾ
മര്യാദ വെടിഞ്ഞല്ല പറഞ്ഞൂയിവനെന്നോ
ശൌര്യത്തിനു ചേരുന്നതു ചെയ്തീടരുതെന്നോ
കാര്യത്തിനിളക്കം വരുമെന്നോ ഹര ശംഭോ 7

ദുർവാക്കുകൾ കേട്ടാലതു പാപക്ഷയമെന്നോ
ഗർവിച്ചു പറയുന്നതു കേൾപ്പാൻ കൊതിയെന്നോ
ഉർവീപതിഭാവത്തെ മറന്നീടുകയോ നീ
സർവം നിരൂപിക്കാമിതു കണ്ടാൽ ഹര ശംഭോ 8

---

4 ചേതോഭയം=മനസ്സിൽ പേടി.

6 അഹംഭാവമഹത്വം=അഹങ്കാരത്തിന്റെ വലിപ്പം.

8 ഉർവ്വീപതിഭാവം=രാജാവെന്ന ഭാവം.

സന്ധിക്കു നിരക്കാത്തതുരസ്സാമിവനെങ്കിൽ
ബന്ധിക്കണമിപ്പോളതിനെന്തിങ്ങു വിവാദം
ബന്ധുക്കളുമില്ലിങ്ങവനാരും വഴിപോലെ
ചിന്തിച്ചതു പോരും നരമൗലേ ഹര ശംഭോ 9

പാശങ്ങളെടുത്തങ്ങു നടപ്പിൻ മടിയാതെ
കേശാദിപദാന്തം വരിയേണം വിരവോടെ
ദേശങ്ങളിലെല്ലാമിതു കേൾക്കേണമുദന്തം
ക്ലേശിക്കണമേതേ പുനരെല്ലാം'' ഹര ശംഭോ 10

ദുശ്ശാസനനൊന്നങ്ങരുൾ ചെയ്താനവനപ്പോൾ
''വിശ്വാസമിയെന്നെന്നൊടു കല്പിക്കണമാര്യൻ
ഇശ്ശാസന കേൾപ്പാനടിയന്നെന്തൊരു ദണ്ഡം
നിശ്ശേഷവിധാനേ കുശലൻ ഞാൻ ഹര ശംഭോ 11

പഞ്ചാനനധീരാകൃതി ഞാൻ പണ്ടൊരു നാളിൽ
പാഞ്ചാലിയുടേ കേശദുകൂലങ്ങൾ വലിച്ചു
ചാഞ്ചല്യമെനിക്കില്ലൊരു കർമ്മത്തിനുമാര്യ,
ഞാൻ ചെന്നു പിടിക്കാമവിളംബം ഹര ശംഭോ 12

---

9 നരമൌലേ=മനുഷ്യർക്കു് ശിരോരത്നമേ.

10 പാശം=കയർ. കേശാദിപാദാന്തം=മുടി മുതൽ അടി വരെ. ഉദന്തം=വൃത്താന്തം. ഏതേ=ഇവർ; പാണ്ഡവർ.

11 ആര്യൻ=ജ്യേഷ്ഠൻ; ദുര്യോധനൻ. നിശ്ശേഷവിധാനേ=എല്ലാം വേണ്ടപോലെ നിർവഹിക്കുന്നതിൽ.

12 പഞ്ചാനനധീരാകൃതി=സിംഹത്തെപ്പോലെ ഉഗ്രധീരമായ ആകാരത്തോടുകൂടിയവൻ. കേശദുകൂലങ്ങൾ=തലമുടിയും വസ്ത്രങ്ങളും. അവിളംബം=താമസിക്കാതെ.

നാരായണനനമ്പോടിഹ കാരാഗൃഹമദ്ധ്യേ
ഓരാണ്ടു കിടക്കേണമെനിക്കങ്ങിനെ പക്ഷം ;
പോരിന്നു വരും ഭീമനതിന്നു ഭയമില്ല
നേരിട്ടു വരുന്നാകിലമർത്താം ഹര ശംഭോ 13

ആയോധനസാമർത്ഥ്യമെനിക്കുണ്ടു മഹാത്മൻ
മായാകുടിലത്വം പരമെന്നോടിഹ കൂടാ,
ദായാദവിവാദങ്ങളടങ്ങേണമശേഷം
പ്രായേണ ജയം വന്നു ഭവിക്കും'' ഹര ശംഭോ 14

ഇത്ഥം പലരും തങ്ങളിൽ മന്ത്രിച്ചുതുടങ്ങി
ബദ്ധോദ്യമമോരോ വിധമാരംഭമിയന്നും,
ക്രുദ്ധിച്ചു കടക്കണ്ണു കലങ്ങിച്ചിലരപ്പോ—
ളുത്ഥായ പുറപ്പെട്ടു തുടങ്ങീ ഹര ശംഭോ 15

വില്ലാശു കുലച്ചങ്ങൊരു മല്ലൻ വിരവോടെ
നല്ലോരു ശരം കയ്യിലെടുത്തങ്ങു തൊടുത്താൻ
മെല്ലെന്നൊരുവീരൻ കരവാളത്തെയെടുത്താൻ
പല്ലൊന്നു കടിച്ചങ്ങു പൊടിച്ചാൻ ഹര ശംഭോ 16

---

13 കാരാഗൃഹമദ്ധ്യേ=ജയിലറയിൽ.

14 ആയോധനസാമർത്ഥ്യം=യുദ്ധസാമർത്ഥ്യം. മായാകുടിലത്വം= കപടതന്ത്രം. ദായാദവിവാദം=കുടുംബത്തക്കം.

15 ബദ്ധോദ്യമം=ഉത്സാഹാധിക്യത്തോടെ. ഉത്ഥായ=എഴുന്നേററ്

16 കരവാളം=വാൾ.

കുന്തം മുന കൂർപ്പിച്ചു പിടിച്ചങ്ങൊരു വീരൻ
ചന്തത്തിലൊരുത്തൻ ചവളം കയ്യിലെടുത്താൻ
'എന്തിങ്ങനെ പാക്കുന്നതു നാമിന്നൊരുപോലെ'
മന്ത്രിച്ചുതുടങ്ങീ ഭടവൃന്ദം ഹര ശംഭോ 17

ആനപ്പട തേരാളികളാരൂഢമദന്മാർ
സേനാപതി കാലാളുകളെല്ലാമൊരുപോലെ
നാനാവിധസേനാനികളിത്യാദി സമസ്തം
സ്ഥാനങ്ങളിൽ നിന്നൊന്നു കുലുങ്ങീ ഹര ശംഭോ 18

ലീലാപശുപാലാകൃതി കൈക്കൊണ്ടു വസിക്കും
ത്രൈലോക്യമഹാവീരനെ ബന്ധിപ്പതിനായി
കാലാനലനെച്ചഞ്ചലതുലാദികൾ പോലെ
കോലാഹലമോരോന്നു തുടങ്ങീ ഹര ശംഭോ 19

ആരംഭമിതെല്ലാമഥ കണ്ടങ്ങു വസിക്കും
സംരംഭിതനാം സാത്യകി മെല്ലെന്നെഴുന്നേറ്റു
നാരായണനോടേവമുണർത്തിച്ചു തുടങ്ങീ
''നേരല്ലിതു കാണുന്നതു ശൗരേ ഹര ശംഭോ 20

---

18 ആരൂഢമദന്മാർ=മദം കേറിയവർ.

19 ലീലാപശുപാലാകൃതി=ലീലാഗോപാലവേഷം. ത്രൈലോക്യമഹാവീരൻ=മൂന്നു ലോകത്തിലും വെച്ച് വീരൻ. കാലാനലൻ=കല്പാന്തത്തിൽ ജ്വലിക്കുന്ന അഗ്നി. ചഞ്ചലതുലാദികൾ=ഘനമില്ലാത്ത പഞ്ഞി മുതലായവ.

20 സംരംഭിതൻ=ക്രുദ്ധൻ.

കല്യാണനിധേ മാധവ! കണ്ടാലുമിതെല്ലാം
വല്ലാതെ വരുത്താനിവർ കോപ്പിട്ടു തുടങ്ങീ
ഇല്ലിങ്ങൊരു ബന്ധുക്കളുമെന്തൊന്നു വിധേയം
മല്ലായതസല്ലോചന ധീമൻ ഹര ശംഭോ 21

ആനപ്പട സേനാപതി നാനായുധജാലം
സ്ഥാനത്തു ഭവിച്ചീടുമിവക്കൊക്കെയുമുണ്ടാം
താനേ മരുവും നാം പുനരെന്തൊന്നിഹ ചെയ്‌വൂ
മാനക്ഷയമുണ്ടാമിതുകാലം ഹരശംഭോ 22

ബന്ധിപ്പതിനായിങ്ങവർ നേരിട്ടു വരുമ്പോഠം
ബന്ധുപ്പട കൂടാതെ തടപ്പാനെളുതാമോ
സിന്ധുപ്രതിമാനം ബലമേഷാമിളകുന്നു
ഹന്താഖിലബന്ധോ ഗുണസിന്ധോ ഹര ശംഭോ 23

ധാത്രീസുരവൃന്ദം മുനിവൃന്ദം യദുവൃന്ദം
മാത്രം വദ മിത്രം പരമന്യം ന ച മന്യേ
ധാത്രീതലമൊക്കെബ്ബത വന്നിങ്ങു നിറഞ്ഞു
ശത്രുക്കളശേഷം ഭഗവാനേ'' ഹര ശംഭോ 24

---

21 കല്യാണനിധേ=മംഗലങ്ങഠംക്കിരിപ്പിടമേ. എന്തൊന്നു വിധേയം=ചെയ്യേണ്ടതെന്താണ്. മല്ലായതസല്ലോചന!=താമരപ്പൂവിതഠംപോലെ നീണ്ട കണ്ണുകളുള്ളവനേ.

23 ബന്ധുപ്പട=ബന്ധുസൈന്യം. സിന്ധുപ്രതിമാനം=സമുദ്രത്തിനു തുല്യം. ഏഷാം=ഇവരുടെ. അഖിലബന്ധോ=എല്ലാവക്കും ബന്ധുവായിട്ടുള്ളോവേ. ഗുണസിന്ധോ=ഗുണങ്ങളുടെ സമുദ്രമേ.

24 ധാത്രീസുരവൃന്ദം=ബ്രാഹ്മണസമൂഹം. വദ=പറയൂ. അന്യം ന ച മന്യേ=മററാരുമുണ്ടെന്നു തോന്നുന്നില്ല. ധാത്രീതലം=ഭൂതലം

പാത്ഥപ്രിയശിഷ്യൻെറ ഗിരം കേട്ടു മുകുന്ദൻ
''പാത്താലുമൊരല്പം തവ കാണാമിഹ സർവ്വം
ക്രുദ്ധിക്കണമെന്നാലിവ''യെന്നങ്ങരുൾ ചെയ്തു
ദൈത്യാന്തകനിത്ഥം പുനരൂചേ ഹര ശംഭോ 25

''ഭോ ഭോ ജള ദുര്യോധന! കർണ്ണ! ശകുനേ! കേൾ
ഭോഷത്വമിതൊന്നും തുടരാതങ്ങു വസിപ്പിൻ
ശോഭിക്കയുമില്ലീവിധമെന്നോടു നിനച്ചാ-
ലാപത്തു ഭവിപ്പാനമടുത്തു ഹര ശംഭോ 26

ധർമ്മാത്മജ ഭീമാർജ്ജുനദോർവിക്രമമോർപ്പിൻ
ദുർമ്മാർഗ്ഗമുപേക്ഷിച്ചു ശമിച്ചിട്ടു വസിപ്പിൻ
മർമ്മങ്ങളിലസ്ത്രങ്ങൾ തറയ്ക്കുന്ന ദശായാം
ദുർമ്മോഹമഹത്വങ്ങളടങ്ങും ഹര ശംഭോ 27

ബാണേന ഭവാന്മാരുടെ കണ്ഠങ്ങളറുത്തും
ശോണേന രണാന്തേ രുധിരം കൊണ്ടണിയിച്ചും
പ്രാണാഭിവിയോഗത്തെ വരുത്തീടുമിദാനീം
ക്ഷോണീപതി പാത്ഥൻ വിമതാനാം ഹരശംഭോ 28

---

25 പാത്ഥപ്രിയശിഷ്യൻ=അർജ്ജുനൻെറ പ്രിയശിഷ്യൻ; സാത്യകി. ഗിരം=വാക്ക്. ദൈത്യാന്തകൻ=ശ്രീകൃഷ്ണൻ. ഇത്ഥം പുനരൂചേ=ഇങ്ങനെ വീണ്ടും പറഞ്ഞു.

26 ജളൻ=മൂഢൻ,

27 ധർമ്മാത്മജ ഭീമാർജ്ജുന ദോർവിക്രമം=യുധിഷ്ഠിരൻ ഭീമൻ അർജ്ജുനൻ എന്നിവരുടെ കയ്യൂക്ക്. തറയ്ക്കുന്ന ദശായാം=തറയ്ക്കുന്ന സമയത്ത്. ദുർമോഹമഹത്വങ്ങൾ=ദുർമോഹത്തിൻെറ വലിപ്പം.

28 ബാണേന=ബാണംകൊണ്ട്. ശോണേന രുധിരേണ=ചുവന്ന രക്തംകൊണ്ട്. രണാന്തേ=യുദ്ധത്തിൽ. പ്രാണാഭിവിയോഗം=പ്രാണഹാനി. ക്ഷോണീപതി=രാജാവ്. വിമതാനാം=ശത്രുക്കളുടെ.

ചൊല്ലേറിന വില്ലാളികളെല്ലാവരുമിപ്പോൾ
വില്ലും ശരവും കൊണ്ടുളവില്ലാതെ വരുമ്പോൾ
ഉല്ലാസമൊടിന്ദ്രാത്മജനേകൻ മതി കൊല്ലാ
നെല്ലാമിനി മെല്ലേ വരുമല്ലോ'' ഹര ശംഭോ 29

ഇത്ഥം ഭഗവാൻ തന്നുടെ വാക്യങ്ങളശേഷം
ശ്രുത്വാ കുരുവീരൻ ഗുരുകോപേന പറഞ്ഞാൻ
''അത്യുൽക്കടമോരോന്നുര ചെയ്യാലിഹ ദൂത
കൃത്യങ്ങളുമെല്ലാം മമ സത്യം ഹര ശംഭോ 30

സോമാന്വയഭൂമീപതി ചൂഡാമണിയാം ഞാൻ
ദാമോദര നിൻ വാക്കു സഹിച്ചീടുകയില്ല
സാമം തവ ദാനം തവ ഭേദം തവ സർവേ
സാമാന്യമറിഞ്ഞേനപദേശം ഹര ശംഭോ 31

ഇന്ദ്രാത്മജനെപ്പേടി നമുക്കില്ലിഹ ദൂത
ഇന്ദ്രാദികളെക്കൂടെ നമുക്കില്ലൊരു ശങ്കാ
ഇന്ദ്രത്വമെനിക്കുണ്ടിതു വിശ്വംഭര തന്നിൽ
ഇന്ദ്രാനുജ മാ മാ വഹ ഗർവ്വം ഹര ശംഭോ 32

---

30 ശ്രുത്വാ=കേട്ടിട്ട്. ഗുരുകോപേന=വലിയ കോപത്തോടെ. അത്യുൽക്കടം=അതിതീവ്രമായ. കൃത്യങ്ങളും എല്ലാം മമ സത്യം=എന്റെ കൃത്യങ്ങളും അത്യുൽക്കടമാകും എന്നർത്ഥം.

31 സോമാന്വയഭൂമീപതിചൂഡാമണി=സോമവംശ രാജാക്കന്മാരിൽ ശ്രേഷ്ഠൻ. തവ സാമം=നിന്റെ സാമം. തവ ദാനം=നിന്റെ ദാനം. തവ ഭേദം=നിന്റെ ഭേദം. തവ സർവ്വേ=നിന്റെ എല്ലാം; സാമദാനഭേദതന്ത്രങ്ങൾ.

32 വിശ്വംഭര=ഭൂമി. ഇന്ദ്രാനുജൻ=വാമനമൂർത്തി, മാ മാ വഹ ഗർവ്വം= ഗർവ്വം ചുമക്കരുതേ.

നാട്ടിൽ പ്രഭു നാമെന്നു ധരിച്ചീടുക നീയും
ഗോഷ്ഠികൾ പുറപ്പെട്ടതു നന്നെന്നു ചെയ്യാം
മോഷ്ടിച്ചുനടക്കുന്ന ഭവാൻ വന്നു ചെയ്യാൽ
കൂട്ടാക്കുകയില്ലാ കുരുവീരൻ ഹര ശംഭോ 33

ഉമ്മാൻ വകയില്ലാഞ്ഞിഹ ചൗര്യങ്ങളും തുടങ്ങി
അമ്മാമനെയും ചെന്നു വധിച്ചാനുടനേ നീ
ചെമ്മേ കൊലചെയ്യാനൊരു സീമന്തിനിയേയും
ധർമ്മാത്മജദൂതൻ ഗുണശീലൻ ഹര ശംഭോ 34

ക്ഷോണീപതിയാമെന്നുടെ മുന്നിൽ ഗതശങ്കം,
വാണീടുക നന്നല്ല നിനക്കിന്നിഹ ദൂത
ആണത്വവുമല്പം കുറവുണ്ടാമിനി മേലിൽ
പ്രാണത്തിനു സന്ദേഹവുമുണ്ടാം ഹര ശംഭോ 35

ഉത്ഥായ നടന്നാലുമിതല്ലായ്കിലിദാനീം
യുദ്ധായ തുടന്നാലുമടങ്ങീടുക വേണ്ടാ
യുക്തേതരമാമുക്തികടുത്വം പ്രകടിച്ചാൽ
ബുദ്ധിക്ഷയഹേതുക്കളും ഭവിക്കും ഹര ശംഭോ 36

---

33 നാട്ടിൽ പ്രഭു=രാജാവ്.

34 ചൌര്യം=കളവ്, സീമന്തിനി=സ്ത്രീ (പൂതന) ധർമ്മാത്മജ ദൂതൻ ഗുണശീലൻ (ആക്ഷേപഹാസ്യം)

35 ഗതശങ്കം=ശങ്കയില്ലാതെ.

36 ഉത്ഥായ=എഴുന്നേററിട്ട്. യുദ്ധായ=യുദ്ധത്തിന്നായിക്കൊണ്ട്. യുക്തേതരം=അയുക്തമായ, ഉക്തികടുത്വം=കടുത്ത വാക്ക്.

ബന്ധിപ്പതിനായിന്നിഹ നിന്നെത്തുടരുന്ന
ബന്ധത്തെ വെടിഞ്ഞുള്ളൊരു ബന്ധുക്കരം നിമിത്തം
സന്ധിക്കിഹ വന്നിട്ടിഹ ബന്ധിച്ചുകിടപ്പാൻ
ബന്ധം വരുമെന്തായതു കർമ്മം'' ഹര ശംഭോ 37

ഏവം പറയുന്നോരു കുരുണാം പതി തന്നോ
ടേവം കടുകോപീ തരസാ സാത്യകി ചൊന്നാൻ
''ഏവൻ ഭുവി ഗോവിന്ദനെ ബന്ധിപ്പതിനിപ്പോരം
ഭാവിച്ചതു ദുഷ്ടാശയ ചൊൽ നീ ഹര ശംഭോ 38

എന്തിന്നു ഭവാംഭോധിയിൽ നീന്തുന്ന ജനാനാം
ബന്ധങ്ങളൊഴിക്കുന്ന ജഗന്നാഥനെയിപ്പോരം
ബന്ധിപ്പതിനോ നിങ്ങരം തുടങ്ങുന്നു ശഠന്മാ–
രെന്തിങ്ങനെ തോന്നുന്നതു മോഹം ഹര ശംഭോ 39

രേ രേ ധൃതരാഷ്ട്രാത്മജ! ദുശ്ശീല ദുരാത്മൻ
നേരേ ചില ദുർഭാഷണമേകീടുകയോ നീ
ഈരേഴുലകിന്നും പ്രഭുവാമേഷ മഹാത്മാ
നാരായണദേവൻ നരകാരീ ഹര ശംഭോ 40

---

37 ബന്ധത്തെ .... .... ബന്ധുക്കരം നിമിത്തം=പാണ്ഡവന്മാർ കാരണമായി.

38 കുരുണാംപതി=ദുര്യോധനൻ, കടുകോപീ=കഠിനകോപമുള്ള മുള്ളവൻ. ഭുവീ=ഭൂമിയിൽ.

39 ഭവാംഭോധി=സംസാരസമുദ്രം.

40 ഏഷ മഹാത്മാ=ഈ മഹാത്മാവ്. നാരായണദേവൻ=സാക്ഷാൽ നാരായണൻ.

കിംകിം ജളബുദ്ധേ വദ ബന്ധിപ്പതിനോ നീ
പങ്കേരുഹനാഭന്റെ സമീപത്തു വരുന്നു
ശങ്കേ തവ നിശ്ശേഷവിനാശത്തിനടുത്തു
കിംകാരണമിദ്ദുർമ്മതി തോന്നാൻ ഹര ശംഭോ 41

നിന്ദിച്ചു പറഞ്ഞീടിന നിന്റെ രസനാഗ്രം
ഖണ്ഡിച്ചു കടുംതീയിലെരിച്ചീടുവനിപ്പോൾ
ഒന്നിച്ചു പിടിച്ചമ്പൊടു നൂറെറാന്നിനെയും ഞാൻ
കൊന്നീടുവതിന്നീവഴി ചേരും ഹര ശംഭോ 42

കൗരവ്യകുലത്തോടൊരു വൈരം വളരുന്നു
നാരായണനാണിന്നിതു തീരാതിവിടത്താൻ
വീരൻ വിജയന്മേ ഗുരു കാരുണ്യസമുദ്രം
നേരായതു തോന്നിക്കമയന്മേ ഹര ശംഭോ 43

തീയോടു പിണങ്ങുന്നൊരു പാററയ്ക്കെതിരാമേ
അയ്യോ ഇതിനെന്തുത്തരമാരിന്നിവരെല്ലാം
മെയ്യോടണയുമ്പോളതിഭീരുക്കളശേഷം
ദുര്യോധനകർണ്ണാദികളേതോ'' ഹര ശംഭോ 44

---

41 കിം കിം=എന്ത് എന്ത്! ജളബുദ്ധേ=മന്ദബുദ്ധേ. പങ്കേരുഹ നാഭൻ=പത്മനാഭൻ. ശങ്കേ=ഞാൻ ശങ്കിക്കുന്നു. കിം കാരണം=കാരണമെന്ത്? ദുർമ്മതി=ദുർബുദ്ധി.

42 രസനാഗ്രം=നാവിന്റെ അററം.

43 കാരുണ്യസമുദ്രം=കരുണക്കടൽ.

ഇത്ഥം പലതും സാത്യകി ഘോഷിച്ചു പറഞ്ഞു
യുദ്ധത്തിനു സന്നാഹമൊരുമ്പെട്ടു തുടങ്ങീ
ബദ്ധപ്രകടാഹംകൃതി ദുര്യോധനസൈന്യം
ലബ്ധപ്രസരം വന്നു നിറഞ്ഞു ഹര ശംഭോ 45

മുഷ്ടും ചില തിക്കും പല വാക്കും പല ഘോഷം
തിക്കണ്ടു തുടങ്ങീയെഴുന്നേല്ക്കുന്ന ജനാനാം
വെക്കെന്നു വിളിച്ചാർത്തു പുറപ്പെട്ടു ഭടന്മാ—
രക്കാലമൊരാശ്ചര്യമുദിച്ചു ഹര ശംഭോ 46

ശംഭോ ഹര ശംഭോ ഹര ശംഭോ ഹര ശംഭോ!
കുംഭീന്ദ്രസമാനാനന സംഭാവിതമൂർത്തേ!
കുംഭീശ്വരചർമ്മാംബര നിത്യം പ്രണതോഹം
ശംഭോ ഹര ശംഭോ ഹര ശംഭോ ഹര ശംഭോ 47

---

45 ബദ്ധപ്രകടാഹങ്കൃതി=പ്രകടമായ അഹങ്കാരത്തോടു കൂടിയ. ലബ്ധപ്രസരം=അവസരം കിട്ടിയപ്പോൾ.

47 കുംഭീന്ദ്രസമാനാനന സംഭാവിതമൂർത്തേ=കുംഭീന്ദ്രൻ=ആന. സമാനാനനൻ=തുല്യമായ മുഖമുള്ളവൻ; ഗണപതി. ഗണപതിയാൽ ആദരിക്കപ്പെടുന്നവനേ. കുംഭീശ്വരചർമ്മാംബര!=ആനത്തോൽ വസ്ത്രമായവനേ. പ്രണതോഹം=ഞാനിതാ നമസ്കരിക്കുന്നു.

## പതിമൂന്നാംവൃത്തം

അക്ഷായുതപ്രഭയോടൊക്കുന്ന കാന്തിഭര—
മുരംക്കൊണ്ട രൂപമുപമിക്കാവതല്ല ശിവ
ചില്ക്കാതലാമജിതനക്കാലമസ്സഭയിൽ
വെക്കം ധരിച്ചരുളി വിശ്വംഭരായ നമഃ 1

ലോകാധിനാഥനുടെ ലോകാതിഭീതികര—
മാകാരമുഗ്രതരമേകാന്തകാന്തിയൊടും
ആകാശവീഥികളിലാകെപ്പരന്നഖില
ലോകം നിറഞ്ഞു ബത വിശ്വംഭരായ നമഃ 2

ചണ്ഡങ്ങളായ ഭുജദണ്ഡങ്ങളങ്ങുജഗ—
ദണ്ഡം കവിഞ്ഞു പല വർണ്ണം കലന്നുടലിൽ
നിർണ്ണീതഭാസുരസുവർണ്ണപ്രഭാവിഭവ
പൂർണ്ണങ്ങളായി ബഹു വിശ്വംഭരായ നമഃ 3

---

1 അക്ഷായുതപ്രഭ=പതിനായിരം സൂര്യന്മാരുടെ ശോഭ. കാന്തി ഭരം=ശോഭാപുഞ്ജം. ചിൽക്കാതലാം=ജ്ഞാനസാരസ്വരൂപ നായ. അജിതൻ=വിഷ്ണു.

2 ലോകാധിനാഥനുടെ=മഹാവിഷ്ണുവിന്റെ. ലോകാതിഭീതി കരം=ലോകത്തെ അത്യന്തം ഭയപ്പെടുത്തുന്നത്. ആകാരം=സ്വ രൂപം. ഉഗ്രതരം=അത്യുഗ്രം. ഏകാന്തകാന്തി=യാതൊരു ഊന വുമില്ലാത്ത ശോഭ.

3 ചണ്ഡങ്ങളായ=അതിശക്തങ്ങളായ. ഭുജദണ്ഡങ്ങൾ=ദണ്ഡുപോ ലെ ഊക്കേറിയ കൈകൾ. ജഗദണ്ഡം=മഹാവിശ്വം. നിർണ്ണീത ഭാസുര സുവർണ്ണപ്രഭാ വിഭവപൂർണ്ണം=തികച്ചും ശോഭായമാനമായ സൗവർണ്ണശോഭയാകുന്ന വിഭവം കൊണ്ടു പൂർണ്ണമായ.

ന്നൂറായിരം വദനമേറെ പ്രകാശമൊടു
വേറായി മേഘതതി കീറീടുമാറവിടെ
കാറോടിടഞ്ഞ തിരുമാറായ ശൈലമതി—
ലാറായി ഹാരമപി വിശ്വംഭരായ നമഃ 4

ഈരേഴലോകമിട പോരാഞ്ഞു തിങ്ങുമതി—
ഘോരാട്ടഹാസമൊടു നാരായണൻെറ തന്നെ
നേരേ വളൎന്നളവിലോരോ വിചിത്രമനു—
സാരം ഭവിച്ചു ഭുവി വിശ്വംഭരായ നമഃ 5

തുംഗങ്ങളാം ഭഗവദംഗങ്ങൾ തോറുമുട—
നംഗാരചാരുരുചി തിങ്ങുന്ന ഭംഗി പരം
അംഗീകരിച്ചു പല മംഗല്യദേവതക—
ളംഗംഭവിച്ചു ബത വിശ്വംഭരായ നമഃ 6

രൂക്ഷാട്ടഹാസമൊടുമക്ഷിസ്ഫുലിംഗമൊടു
മക്ഷീണമാമസുരരക്ഷോഭടപ്രകര—
യക്ഷപ്രധാനികളുമക്ഷുദ്ര പക്ഷികൾ ത—
രക്ഷുക്കളും വളരെ വിശ്വംഭരായ നമഃ 7

---

4 വദനം=മുഖം. മേഘതതി=മേഘസമൂഹം. ആറായി ഹാരം= നദികളാകുന്ന മാലകൾ.

5 അനുസാരം=അതാതിന്നനുസരിച്ച്. ഭുവി=ഭൂമിയിൽ.

6 തുംഗങ്ങൾ=ഉയൎന്നവ. ഭഗവദംഗങ്ങൾ=ഭഗവാൻെറ അവയവങ്ങൾ. അംഗാരചാരുരുചി=തീക്കനലിൻെറ ശോഭ പോലെയുള്ള ശോഭ. അംഗംഭവിച്ചു=അംഗങ്ങളായിത്തീൎന്നു.

7 അക്ഷിസ്ഫുലിംഗം=കണ്ണിൽനിന്ന് തീത്തരി പാററിക്കൊണ്ട്. അക്ഷീണം=ക്ഷീണമേയില്ലാത്തത്. അസുര.... പ്രധാനികൾ= അസുരന്മാർ രക്ഷസ്സുകൾ എന്നീ ഭടസമൂഹത്തോടുകൂടി യക്ഷപ്രധാനികൾ. ക്ഷുദ്രപക്ഷികൾ=ചെറുതരം പക്ഷികൾ. തരക്ഷുക്കൾ=പുള്ളിപ്പുലികൾ.

അംഭോരുഹാസനനമംഭോജസായകനു—
മംഭോധിനായകനുമംഭോദപങ്ക്തികളും
ജംഭാരിതാനുമഥ കുംഭീന്ദ്രനും ബഹള
ഗംഭീരഘോഷമൊടു വിശ്വംഭരായ നമഃ 8

ഭൂതാധിനാഥനഥ ഭൂതങ്ങളും വിവിധ
വേതാളപൂതനകളേതാനുമല്ലഖിലം
മാതംഗവക്ത്രനുമഥോത്തുംഗഭൃംഗിരിടി
ഭൃംഗിപ്രവീരനപി വിശ്വംഭരായ നമഃ 9

ജ്വാലാകരാളനിജ ഫാലാക്ഷിരൂക്ഷതര
കാലാരിതാനുമതി കോലാഹലേന സഹ
ലീലാവിലാസമൊടു ശൈലേന്ദ്രനന്ദിനിയു—
മാളീജനേന സഹ വിശ്വംഭരായ നമഃ 10

ഏററം മദം പെരിയ കൂററൻ തകർത്തു ചില
പുററും മരം കുഴികഠം മററും വനേ മഹതി
ചുററും ലതാതതികഠം മുററും പൊടിച്ചു ബത
തെറെറന്നു വന്നവിടെ വിശ്വംഭരായ നമഃ 11

---

8 അംഭോരുഹാസനൻ=ബ്രഹ്മാവ്. അംഭോധിനായകൻ=വരുണൻ. അംഭോദപംക്തികഠം=മേഘസമൂഹങ്ങഠം. ജംഭാരി=ഇന്ദ്രൻ കുംഭീന്ദ്രൻ=ഐരാവതം.

9 ഭൂതാധിനാഥൻ=അയ്യപ്പൻ. മാതംഗവക്ത്രൻ=ഗണപതി. ശൃംഗി ഭൃംഗിരിടികഠം (ഭൂതഗണങ്ങഠം). അവരുടെ നാഥൻ=പ്രമഥൻ.

10 ജ്വാലാകരാള....കാലാരി=അഗ്നിജ്വാലകഠംകൊണ്ട് രൂക്ഷതരമായ നെററിത്തൃക്കണ്ണുള്ള ശിവനും..... ശൈലേന്ദ്ര നന്ദിനി=പാർവതി. ആളീജനേന സഹ=തോഴികളോടുകൂടി.

11 വനേ മഹതി=വലിയ കാട്ടിൽ. ലതാതതികഠം=വള്ളിക്കൂട്ടങ്ങഠം.

ചാടുന്ന വാനരവുമാടുന്ന മയിലുമഥ
പാടുന്ന കോകിലവുമോടുന്ന കൃഷ്ണമൃഗം
കാടും മഹാമലകൾ തോടും കുളങ്ങൾ പല
നാടും നിറഞ്ഞളവിൽ വിശ്വംഭരായ നമഃ 12

വ്യാഘ്രങ്ങൾ സിംഹതതി ശീഘ്രം നിറഞ്ഞു ബഹു
ചിത്രാഭയുള്ള മൃഗചക്രങ്ങളംബുനിധി
നക്രങ്ങളും മകരചക്രങ്ങളും വികട–
വക്ത്രങ്ങളാം ഫണികൾ വിശ്വംഭരായ നമഃ 13

വിപ്രാദിമാനുഷരതിപ്രൗഢരാദികളു–
മപ്രേമകാരികളു മപ്രാണിവൃന്ദമപി
ക്ഷിപ്രം നിറഞ്ഞു പല വപ്രങ്ങളും പുരവു–
മിപ്രാഭവം ജയതി വിശ്വംഭരായ നമഃ 14

ഹിക്കാരവങ്ങൾ ചില മുഷ്കാരവങ്ങൾ പല
വക്കാണഘോഷമുടനക്കാലമങ്ങജനി
അർക്കേന്ദുകോടികൾ നിരക്കെപ്പരന്നതു
കണക്കേ ബഹുപ്രഭകൾ വിശ്വംഭരായ നമഃ 15

---

13 സിംഹതതി=സിംഹസമൂഹം. ചിത്രാഭയുള്ള=വിചിത്രവർണ്ണ ശോഭയുള്ള. മൃഗചക്രം=മൃഗസമൂഹം അംബുനിധി=സമുദ്രം. നക്രം=മുതല. മകരചക്രങ്ങൾ=മകരമത്സ്യക്കൂട്ടങ്ങൾ. വികട വക്ത്രങ്ങൾ=ഭീകരമുഖമുള്ള. ഫണികൾ=പാമ്പുകൾ.

14 വിപ്രാദിമാനുഷർ=ബ്രാഹ്മണാദികളായ മനുഷ്യർ. അതി പ്രൗഢർ=പ്രമാണികൾ. അ പ്രേമകാരികൾ=സ്നേഹശീലന്മാർ. വപ്രങ്ങൾ=കിടങ്ങുകൾ. ഇപ്രാഭവം ജയതി=ഈ പ്രഭുത്വം ജയി ക്കുന്നു.

15 ഹിക്കാരവങ്ങൾ=എക്കിട്ട ശബ്ദങ്ങൾ. മുഷ്കാരവങ്ങൾ=കലമ്പൽ ശബ്ദങ്ങൾ. അജനി=ഉണ്ടായി. അർക്കേന്ദുകോടികൾ=കോടി ക്കണക്കിൽ സൂര്യചന്ദ്രന്മാർ.

ദർപ്പം കലൎന്ന പല സർപ്പപ്രധാനനുത
സർപ്പാധിരാജനഥ സർപ്പാരിയാം ഗരുഡൻ
സർപ്പാദിജാലമപി കല്പദ്രുമങ്ങളുമ—
നല്പം ജനിച്ചു ബത വിശ്വംഭരായ നമഃ 16

കൊട്ടിന്നു ചേരുമൊരു പാട്ടിന്നിണങ്ങി വരു—
മാട്ടം തുടങ്ങിയൊരു കൂട്ടം സുരാംഗനമാർ
ഒട്ടല്ല ഘോഷമുലകെട്ടും നടുങ്ങി പല
വട്ടം തദാ സപദി വിശ്വംഭരായ നമഃ 17

വീണാധരൻ മുനിയുമേണാങ്കനും രവിയു—
മേണാക്ഷിയാം കമല വാണീ ശചീ രതിയും
ചേണാൎന്ന വിശ്വമതിൽ വാണോരു വസ്തുതതി
കാണായി തദ്വപുഷി വിശ്വംഭരായ നമഃ 18

ചട്ടററ ദിക്കരികളെട്ടും ഫണീന്ദ്രകുല
മെട്ടും ഗിരീശതനുവെട്ടും മഹാഗിരിക—
ളെട്ടും വസുക്കരം പുനരെട്ടും ദിശാമധിപ—
രെട്ടും വിളങ്ങി ഭുവി വിശ്വംഭരായ നമഃ 19

---

16 ദർപ്പം=ഗർവ്വ്. പല സർപ്പപ്രധാനനുത സർപ്പാധിരാജൻ=പല സർപ്പ പ്രധാനികളാൽ സ്തുതിക്കപ്പെടുന്ന സർപ്പാധിരാജൻ; അനന്തൻ. സർപ്പാദിജാലം=സർപ്പങ്ങൾ തുടങ്ങിയ ഇഴജാതിസമൂഹം. സർപ്പാരി=സർപ്പശത്രു; ഗരുഡൻ. കല്പദ്രുമങ്ങൾ=കല്പവൃക്ഷങ്ങൾ.

18 വീണാധരൻ മുനി=നാരദൻ. ഏണാങ്കൻ=ചന്ദ്രൻ. രവി=സൂര്യൻ ഏണാക്ഷി=മാൻകണ്ണി. കമല=ലക്ഷ്മി. വാണി=സരസ്വതി ശചി=ഇന്ദ്രപത്നി. രതി=കാമപത്നി. വസ്തുതതി=വസ്തുസമൂഹം. തദ്വപുഷി=ആ ശരീരത്തിൽ; വിശ്വരൂപത്തിൽ.

19 ദിക്കരികൾ=അഷ്ടദിഗ്ഗജങ്ങൾ. ഫണീന്ദ്രകുലം എട്ടു=അഷ്ടനാഗങ്ങൾ. ഗിരീശതനു എട്ടു=ജലം അഗ്നി മുതൽ അഷ്ടമൂർത്തിയായ ശിവന്റെ എട്ടു മൂർത്തികൾ. മഹാഗിരികൾ=കുലപർവ്വതങ്ങൾ. ദിശാം അധിപർ=ഇന്ദ്രാദി ദിക്പാലന്മാർ.

ദിവ്യായുധങ്ങൾ പുനരവ്യാജകോപമൊടു
വെവ്വേറെ വന്നു ഗുരുഗർവേണ നിന്നരുളി
നിർവാണരൂപിയുടെ സർവ്വാംഗതോ ഝടിതി
സർവേ ജനിച്ചു ബത വിശ്വംഭരായ നമഃ 20

ഇമ്പം കലർന്നഥ നിലിമ്പപ്രധാനികളു-
മമ്പോടു ദേവനുടെ മുമ്പിൽ പരന്നളവിൽ
ചെമ്പൊന്നിനൊത്ത രുചിസമ്പത്തുമഞ്ജജനി
സമ്പന്നഭംഗിയൊടു വിശ്വംഭരായ നമഃ 21

കല്ലും മരങ്ങൾ പല വില്ലും ശരങ്ങളിവ-
യെല്ലാമെടുത്തധികഹല്ലോഹലം കരുതി
വല്ലാതെ നിന്നു ചിലർ പല്ലും കടിച്ചവിടെ
വല്ലാതെ ദേവതകൾ വിശ്വംഭരായ നമഃ 22

മാംസം കടിച്ചു രുധിരൗഘം കുടിച്ചു ശവ-
മംസേ വഹിച്ചു പല ഭാവം നടിച്ചു പല
ശ്വാസങ്ങളും വികൃതിഹാസങ്ങളും കരുതി
ഭാസ്സൊന്നെടുത്തു ബത വിശ്വംഭരായ നമഃ 23

---

20 ദിവ്യായുധങ്ങൾ=ശംഖം ചക്രം ഗദ മുതലായവ. അവ്യാജകോപമൊടു=ഭഗവാനെ അപമാനിക്കാൻ തുനിഞ്ഞതിൽ യഥാർത്ഥ കോപത്തോടെ. ഗുരുഗർവ്വേണ=വലിയഗർവ്വോടെ. നിർവാണരൂപിയുടെ=പരമാനന്ദസ്വരൂപന്റെ. സർവ്വാംഗതഃ=എല്ലാ അവയവങ്ങളിൽനിന്നും. സർവ്വേ=എല്ലാവരും. ജനിച്ചു=പ്രകടമായി.

21 നിലിമ്പപ്രധാനികൾ=പ്രധാനദേവന്മാർ. രുചിസമ്പത്ത്=ശോഭാപുഞ്ജം. അജനി=ഉണ്ടായി.

22 ഹല്ലോഹലം=ആർപ്പുവിളി.

23 രുധിരൗഘം=രക്തപ്രവാഹം. ഭാസ്സ്=ശോഭ. അംസേ വഹിച്ചു=ചുമലിൽ ഏററി.

''ആരാരുപോലിവിടെ വൈരം തുടങ്ങിയതു
നാരായണൻ നിഗമവേരായവങ്കലിഹ
വേരോടറുത്തവരെ യാരാധയാമ വയ-
മാരെങ്കിലും ജഗതി വിശ്വംഭരായ നമഃ 24

ജന്തുക്കളേ നിഖില ചിന്താമഹാമണിയെ
ബന്ധിപ്പതിന്നു ബത ചിന്തിച്ചതേവരിഹ
ഏന്തിജ്വലിക്കുമൊരു ചെന്തീയിലിട്ടവരെ
നീന്തിക്കണം ഝടിതി വിശ്വംഭരായ നമഃ 25

ദേവാധിരാജരിപുചക്രാപഹാരകനൊ-
ടേവം പറഞ്ഞ ശഠനേവന്മനുഷ്യകൃമി
നാവങ്ങറുത്തു കുട്ടഭാവേ വറുത്തിടണ-''
മേവം പറഞ്ഞു ചിലർ വിശ്വംഭരായ നമഃ 26

''രേരേ സുയോധന മുരാരാതിയോടു തവ
പോരാട്ടുവാൻ കുതുകമാരോമലെങ്കിലിഹ
നേരേ പുറപ്പെടുക പാരാതെ നീ കുടില
തീരേണമാശ തവ വിശ്വംഭരായ നമഃ 27

---

24 നിഗമവേര്=വേദങ്ങൾക്കാധാരം. ആരാധയാമഃ വയം=ഞങ്ങൾ ആരാധിക്കും.

25 ചിന്താമഹാമണി=ചിന്താരത്നം.

26 ദേവാധിരാജരിപുചക്രാപഹാരകൻ=ദേവേന്ദ്രരിപുക്കൾ=ദൈത്യന്മാർ. അവരുടെ ചക്രം=സമൂഹം. അപഹാരൻ=സംഹാരകർത്താവ്; ശ്രീകൃഷ്ണൻ.

27 മുരാരാതി=ശ്രീകൃഷ്ണൻ. ആരോമൽ=പ്രിയപ്പെട്ടത്. കുടിലൻ=വക്രഗതി. ആശ തവ=നിന്റെ ആശ.

പക്ഷങ്ങളാം കൊണ്ടു തവ വക്ഷഃസ്ഥലം ഝടിതി
വിക്ഷോഭയാമി യുധി കുക്ഷോണിപാല ഖല''
പക്ഷീന്ദ്രനിത്തരമധിക്ഷേപവാക്കുകളി
രൂക്ഷപ്രകോപമൊടു വിശ്വംഭരായ നമഃ 28

''ചക്രായുധങ്കലിഹ വക്രം തുടന്ന രിപു—
ചക്രത്തെ ഞാൻ ഝടിതി വിക്രോശയാമി യുധി''
സക്രോധമേവമഥ വിക്രാന്തിശാലി ഹരി—
ചക്രം പറഞ്ഞു ബഹു വിശ്വംഭരായ നമഃ 29

''കിംകിം മഹാകുടിലസംഘങ്ങളേ വിഗത—
ശങ്കം മുരാന്തകനൊടങ്കം പൊരുന്നവനെ
ലംഘിപ്പതിന്നഹമലംഘ്യപ്രഭാവ''മിതി
ശംഖം ജഗാദ കടു വിശ്വംഭരായ നമഃ 30

---

28 പക്ഷങ്ങളാം=ചിറകുകൾ, വക്ഷഃസ്ഥലം=മാറിടം. വിക്ഷോഭയാമി=തകർത്തിക്കളയും. യുധി=യുദ്ധത്തിൽ. കുക്ഷോണിപാല=ദുഷ്ടരാജാവേ. പക്ഷീന്ദ്രൻ=ഗരുഡൻ. രൂക്ഷപ്രകോപമൊടു=കഠിനകോപത്തോടെ.

29 ചക്രായുധൻ=ശ്രീകൃഷ്ണൻ. വക്രം=കുടിലകൃത്യം. രിപുചക്രം=ശത്രുസമൂഹം. വിക്രോശയാമി= നശിപ്പിക്കും. സക്രോധം=ക്രോധത്തോടുകൂടി. വിക്രാന്തിശാലി=അതിപരാക്രമി. ഹരിചക്രം=ഭഗവാന്റെ ആയുധമായ സുദർശനചക്രം.

30 കിംകിം=എന്താണെന്താണ്. മഹാകുടിലസംഘങ്ങളേ=വലിയ കാപട്യക്കാരേ. വിഗതശങ്കം=ശങ്ക കൂടാതെ. മുരാന്തകനൊട്=ശ്രീകൃഷ്ണനോട്. അങ്കം=യുദ്ധം. ലംഘിക്കുക=നശിപ്പിക്കുക. അലംഘ്യപ്രഭാവം=അന്യക്ക് തടുക്കാൻകഴിയാത്ത ശക്തിയുള്ള. ജഗാദ=പറഞ്ഞു. കടു=കഠിനമായി. ശംഖം=പാഞ്ചജന്യശംഖം.

''ദാമോദരങ്കലതിവാമം തുടന്ന തവ
കാമം വൃഥാ ഭവതു ഭൂമീപതേ കിതവ
ആമെങ്കിൽ നേരിടുക മാ മാ വിളംബ''മിതി
കൗമോദകീ വദതി വിശ്വംഭരായ നമഃ 31

വിശ്വാധിനാഥനുടെ വിശ്വം നിറഞ്ഞു നിജ
വിശ്വസ്വരൂപമിതി കണ്ടോരുനേരമഥ
ദുശ്ശാസനാദിബഹുദുശ്ശീലവൃന്ദമിഹ
മോഹിച്ചു വീണു ഭുവി വിശ്വംഭരായ നമഃ 32

ക്ഷോണീതലേ സപദി വീണങ്ങുരുണ്ടു ചിലർ
തൂണെന്നപോലെ ചിലർ കാണായി നില്പതിഹ
പ്രാണൻ വെടിഞ്ഞു ചിലർ നാണം വെടിഞ്ഞു
ചിലർ കേണു മഹാസഭയിൽ വിശ്വംഭരായ നമഃ 33

വില്ലും കളഞ്ഞു നിജപല്ലും കടിച്ചു ചിലർ
മെല്ലെപ്പതിച്ചു ഭുവി കല്ലും തകർത്തു ബത
വല്ലാതെ കൺമിഴിയുമെല്ലാം ചമഞ്ഞതിഹ
ചൊല്ലാവതല്ല മമ വിശ്വംഭരായ നമഃ 34

---

31 ദാമോദരൻ=ശ്രീകൃഷ്ണൻ. അതിവാമം=ഏററവും മോശമായ പെരുമാററം. കാമം=ആഗ്രഹം, വൃഥാ ഭവതു=നിഷ്ഫലമാകട്ടെ. ഭൂമീപതേ കിതവ=ധൂർത്തനായ രാജാവേ. ആമെങ്കിൽ=കഴിയുമെങ്കിൽ. മാ മാ വിളംബം=താമസിക്കരുത്. കൗമോദകീ=ശ്രീകൃഷ്ണഭഗവാൻെറ ഗദയുടെ പേർ.

32 വിശ്വാധിനാഥനുടെ=ലോകൈകനാഥനായ ശ്രീകൃഷ്ണൻെറ. നിജവിശ്വസ്വരൂപം=വിശ്വരൂപം. ദുശ്ശീലവൃന്ദം=ദുർവൃത്തക്കൂട്ടം.

33 ക്ഷോണീതലേ=ഭൂമിയിൽ. കേണു=കരഞ്ഞു.

34 പര്യാകുലത്തോടെ=ആകുലഭാവത്തോടെ.

ദുര്യോധനൻ ശകുനി കർണ്ണാദിയായ ഗുരു—
വര്യൌഘവും സപദി പര്യാകുലത്തൊടഥ
ദുര്യോഗദുർദ്ദശയിലയ്യോ വലഞ്ഞു നിജ
മെയ്യും കളഞ്ഞു ശിവ വിശ്വംഭരായ നമഃ 35

ഗാംഗേയനാദി ഗുരുമംഗല്യശീലതര
രംഗേ ധരിച്ചു ബത തുംഗപ്രമോദഭരം
സംഗീതവാണിഗുണഭംഗ്യാ ഹരിസ്തുതി
തുടങ്ങീ മഹാമതികൾ വിശ്വംഭരായ നമഃ 36

വിശ്വംഭരായ ജന വിശ്വാസകാരി നിജ
ശശ്വൽഗുണായ ഖലു വിശ്വംഭരായ നമഃ
വിശ്വാർത്തിനാശകര നിശ്ശേഷകേളിജഗ—
ദാശ്വാസദായ ഹരി വിശ്വംഭരായ നമഃ 37

---

35 ഗുരുവര്യൌഘം=വലിയ ശ്രേഷ്ഠന്മാർ.

36 ഗാംഗേയൻ=ഭീഷ്മർ. ഗുരുമംഗല്യശീലതരർ=അത്യന്തം മംഗല സ്വഭാവമുള്ളവർ. തുംഗപ്രമോദഭരം=വലിയ സന്തോഷം. സംഗീതവാണിഗുണഭംഗ്യാ=സംഗീതാത്മകമായ ശബ്ദഭംഗിയോടെ. ഹരിസ്തുതി=വിഷ്ണുഭഗവാനെ സ്തുതിക്കാൻ തുടങ്ങി. മഹാമതികൾ=വിശാലമനസ്കർ.

37 ജനവിശ്വാസകാരിനിജശശ്വൽ ഗുണായ=ജനങ്ങൾക്ക് വിശ്വാസമുറപ്പിക്കുന്ന തന്റെ നിത്യഗുണങ്ങളോടു കൂടിയവനായിക്കൊണ്ട്. വിശ്വാർത്തിനാശകരൻ=ഈ മഹാപ്രപഞ്ചത്തിലുണ്ടാകുന്ന ദുഃഖങ്ങളെ തീർക്കുന്നവൻ. നിശ്ശേഷകേളി ജഗദാശ്വാസദായ=തന്റെ കേളിക്കായി രചിച്ച ഈ മഹാജഗത്തിനു മുഴുവനും ആശ്വാസം കൊടുക്കുന്നവനായിക്കൊണ്ട്.

# പതിനാലാംവൃത്തം

"ഹരേ കൃഷ്ണ ഗോവിന്ദ ഗോപാല ശൗരേ!
രമേശാച്യുതാനന്ദ കാരുണ്യസിന്ധോ!
നിരാധാരമായുള്ള ലോകത്തിനെല്ലാം
വരം നല്കുവോനേ നമസ്തേ നമസ്തേ 1

വിരാൾപൂരുഷൻ നീ വിരിഞ്ചാദിസേവ്യൻ
ശിരസ്സായതോ താവകം സത്യലോകം
തിരുപ്പാദപത്മങ്ങൾ പാതാളലോകം
ധരിത്രീ നിതംബം നമസ്തേ നമസ്തേ 2

ശശാങ്കാർക്കബിംബങ്ങൾ നേത്രങ്ങളല്ലോ
വിശാലഞ്ച തേ മാർവിടം ദേവലോകം
വിശേഷേണ താരങ്ങൾ ഹാരങ്ങളല്ലോ
ദിശോ ബാഹവസ്തേ നമസ്തേ നമസ്തേ 3

---

1 ഹരിസ്തുതി തുടരുന്നു: നിരാധാരമായുള്ള=അനാഥമായ.

2 വിരിഞ്ചാദിസേവ്യൻ=ബ്രഹ്മാവാദികളാൽ സേവിക്കപ്പെടുന്നവൻ. താവകം=നിന്റേത്. തിരുപ്പാദപത്മങ്ങൾ=തൃക്കാലടികൾ. ധരിത്രി=ഭൂമി. നിതംബം=പൃഷ്ഠപ്രദേശം.

3 ശശാങ്കാർക്കബിംബങ്ങൾ=സൂര്യചന്ദ്രബിംബങ്ങൾ. വിശേഷേണ=വിശേഷിച്ച്. താരങ്ങൾ=നക്ഷത്രങ്ങൾ. ഹാരങ്ങൾ=മാലകൾ. ദിശഃ=ദിക്കുകൾ. ബാഹവഃ=കൈകൾ.

മഹാശൈലജാലങ്ങളസ്ഥിപ്രകാണ്ഡം
മഹാവൃക്ഷവൃന്ദങ്ങൾ രോമങ്ങളല്ലോ
മഹാവിഷ്ണവേ തേ മഹാഭൂതഹേതോ
മഹാമായയെല്ലാം നമസ്തേ നമസ്തേ 4

പുരാ മീനരൂപം ധരിച്ചുഗ്രവേഗം
സുരാരാതിവീരം വധിച്ചീലയോ നീ
ശരീരഞ്ച കൗർമ്മം വഹൻ മന്ദരാദ്രിം
ധരിച്ചീലയോ നീ നമസ്തേ നമസ്തേ 5



വരഹസ്യ രൂപം വഹന്നുഗ്രദംഷ്ട്രം
ഹിരണ്യാക്ഷനെപ്പണ്ടു കൊന്നീലയോ നീ
ഹരേ നാരസിംഹം വപുർഘോരഘോരം
ധരിച്ചീലയോ നീ നമസ്തേ നമസ്തേ 6

---

4 മഹാശൈലജാലങ്ങൾ=വലിയ പർവ്വതക്കൂട്ടങ്ങൾ. അസ്ഥിപ്രകാണ്ഡം=മുഖ്യമായ അസ്ഥികൾ. വൃക്ഷവൃന്ദങ്ങൾ=വൃക്ഷക്കൂട്ടങ്ങൾ. മഹാഭൂതഹേതോ=സർവ്വത്തിനും കാരണങ്ങളായ പഞ്ചഭൂതങ്ങൾക്കും കാരണമായിട്ടുള്ളവനേ!

5 പുരാ=പണ്ട്. മീനരൂപം=മത്സ്യരൂപം (മത്സ്യാവതാരം). ഉഗ്രവേഗൻ=അത്യുഗ്രൻ. സുരാരാതിവീരൻ=ദൈത്യവീരൻ; ഹയഗ്രീവൻ. കൗർമ്മം ശരീരം=ആമയുടെ രൂപം (കൂർമ്മാവതാരം). മന്ദരാദ്രിം=മന്ദരപർവ്വതത്തെ. ധരിച്ചീലയോ=പൊങ്ങിച്ചില്ലേ.

6 ഉഗ്രദംഷ്ട്രം=ഉഗ്രൻ തേററയോടുകൂടിയ. വരാഹസ്യ രൂപം=പന്നിയുടെ രൂപം (വരാഹാവതാരം). വഹൻ=വഹിച്ചുകൊണ്ട്. നരസിംഹം വപുഃ=നരസിംഹശരീരം (നൃസിംഹാവതാരം)

ബലിം വഞ്ചയിത്വാ വടുർഭൂയ പൂർവ്വം
ത്രിലോകീമളന്നിങ്ങു വാങ്ങീലയോ നീ?
ഖലക്ഷോണിപാലാനഥോ ഭാർഗ്ഗവസ്സൻ
മുടിച്ചീലയോ നീ നമസ്തേ നമസ്തേ 7

വിദേഹാത്മജാകാന്തനായിട്ടു ഭൂമൗ
മുദാ പങ്ക്തികണ്ഠം വധിച്ചീലയോ നീ
സദാനന്ദ ഗോവിന്ദ താലാങ്കനായി
ജനിച്ചീലയോ നീ നമസ്തേ നമസ്തേ ൮



ഇദാനീം ഭവാനിന്ദിരാഭാഗ്യഭൂമൻ
യദൂനാം കുലേ കൃഷ്ണനായിപ്പിറന്നു
മദാന്ധത്വമുൾക്കൊണ്ട വൈരിപ്രപഞ്ചം
കഥാശേഷമാക്കാൻ നമസ്തേ നമസ്തേ 9

---

7 ബലിം=മഹാബലിയെ. വഞ്ചയിത്വാ=വഞ്ചിച്ചിട്ട്. പൂർവ്വം= മുമ്പ്. വടുർഭൂയ=ബ്രഹ്മചാരിയായിട്ട്. ത്രിലോകീം=മൂന്നു ലോകവും. ഭാർഗ്ഗവഃ സൻ=പരശുരാമനായി അവതരിച്ചിട്ട്. ഖലക്ഷോണിപാലാൻ=ദുഷ്ടക്ഷത്രിയരാജാക്കന്മാരെ.

8 വിദേഹാത്മജാകാന്തൻ=സീതാപതി (രാമാവതാരം). ഭൂമൗ=ഭൂമിയിൽ. പംക്തികണ്ഠം=രാവണനെ. താലാങ്കൻ= ബലഭദ്രൻ.

9 ഇദാനീം=ഇപ്പോൾ. ഇന്ദിരാഭാഗ്യഭൂമൻ=ലക്ഷ്മീഭഗവതിയുടെ ഭൂരിഭാഗ്യമായിട്ടുള്ളോവേ. യദൂനാംകുലേ=യദുക്കളുടെ വംശത്തിൽ മദാന്ധത്വം ഉൾക്കൊണ്ട=ശക്തിമദം മുഴുത്ത് വിവേകംനശിച്ച. വൈരിപ്രപഞ്ചം=ശത്രുസംഘത്തെ. കഥാശേഷമാക്കാൻ=കഥ യല്ലാതെ മറ്റൊന്നും ശേഷിക്കാത്തവിധം നശിപ്പിക്കാൻ.

ഇനി ഖഡ്ഗിയായിപ്പിറന്നീടുമല്ലോ
ഹനിക്കും ഭവാൻ നീചവർഗ്ഗത്തെയെല്ലാം
അനന്താകൃതേ സംഹരിക്കേണമിപ്പോൾ
ഘനം വിശ്വരൂപം നമസ്തേ നമസ്തേ 10

ഇദം വിശ്വരൂപം മറച്ചാസ്ഥയോടെ
മുദാ പൂർവ്വരൂപം ധരിച്ചീടവേണം
പദാംഭോരുഹാന്തേ വണങ്ങുന്നു സർവ്വേ
മദം കൈവെടിഞ്ഞു നമസ്തേ നമസ്തേ 11

പടുത്വം നടിച്ചോരു കൗരവ്യവൃന്ദം
ദൃഢം ഭൂതലേ വീണുരുണ്ടും പിരണ്ടും
കടും ചോര ഛർദ്ദിച്ചു മോഹിച്ചുവീണും
നടുങ്ങീ ദിഗന്തം നമസ്തേ നമസ്തേ 12

ശരീരം കളഞ്ഞങ്ങു വീഴുന്നു കേചിൽ
പരീതാപമുൾക്കൊണ്ടു മണ്ടുന്നു കേചിൽ
വിനിശ്വാസമായിക്കിടക്കുന്നു കേചിൽ
പരം വ്യാകുലത്വം നമസ്തേ നമസ്തേ 13

---

10 ഹനിക്കും=വധിക്കും. അനന്താകൃതേ=അററമില്ലാത്ത രൂപങ്ങളുള്ളവനേ. ഘനം വിശ്വരൂപം=ഈ ഗംഭീരമായ വിശ്വരൂപത്തെ. സംഹരിക്കേണമേ=മടക്കിയെടുക്കണേ.

11 ഇദം=ഈ. മുദാ=പ്രസന്നഭാവത്തോടെ. പൂർവ്വരൂപം=മുമ്പത്തെ രൂപം. പദാംഭോരുഹാന്തേ=താമരപ്പൂപോലുള്ള ചേവടികളിൽ.

12 പടുത്വം=വലിയ ഊക്ക്. ഭൂതലേ=ഭൂമിയിൽ. ദിഗന്തം=ദിക്കെങ്ങും.

!3 കേചിൽ=ചിലർ. വിനിശ്വാസമായി=ശ്വാസോച്ഛ്വാസമില്ലാതെ. പരം വ്യാകുലത്വം=വ്യാകുലത്വം അധികമായിരിക്കുന്നു.

തുറക്കുന്ന കണ്ണിൽ പ്രഭാജാലമേററം
വിറക്കുന്നു ദേഹം നൃപന്മാർക്കശേഷം
ഉറക്കുന്നു പാരം ഭയം ദീനബന്ധോ
കുറക്കേണമെല്ലാം നമസ്തേ നമസ്തേ 14

അഹോ പണ്ടു കാണാത്ത രൂപങ്ങളെല്ലാം
മഹാഭീഷണം വേഷവും താവകീയം
മഹീപാലകന്മാർക്കു കാണുന്ന നേരം
സഹിക്കാവതല്ലേ നമസ്തേ നമസ്തേ 15



ഭവത്ഭക്തരായുള്ള ഞങ്ങൾക്കു പോലും
ഭയംകൊണ്ടു നേത്രങ്ങൾ മങ്ങിത്തുടങ്ങി
ഭവാൻ സംഹരിക്കേണമേ വിശ്വരൂപം
ഭവന്തം ഭജാമോ നമസ്തേ നമസ്തേ 16

മുറിഞ്ഞാശു വീണോരു വൃക്ഷം കണക്കേ
മറിഞ്ഞങ്ങു വീണു മഹാപാപി കർണ്ണൻ
അറിഞ്ഞീലയോ നൂറുപേരിപ്രസംഗം
ഉറങ്ങുന്ന സർവ്വേ നമസ്തേ നമസ്തേ 17

---

14 പ്രഭാജാലം=ശോഭാപുഞ്ജം. ദീനബന്ധോ=ദീനന്മാർക്ക് ബന്ധുവായുള്ളോവേ.

15 മഹാഭീഷണം=അതിഭയങ്കരം. താവകീയം=അങ്ങയുടേത്. മഹീപാലകൻ=രാജാവ്.

16 ഭവന്തം ഭജാമഃ=ഞങ്ങൾ അങ്ങയെ ഭജിക്കുന്നു.

ജഗൽകാരണനൻ നീ ജഗൽപാലകൻ നീ
ജഗദ്ദേശികൻ നീ ജഗന്നാഥ ശൗരേ!
ജഗജ്ജീവനൻ നീ ജഗജ്ജാഗരൻ നീ
ജഗദ്ദീപനൻ നീ നമസ്തേ നമസ്തേ 18

പൃഥിവ്യപ്പു തേജോനിലാകാശരൂപം
പൃഥഗ്ഭൂതമേതൽ പ്രപഞ്ചം പ്രമാണം
മിഥോ ഭിന്നമപ്യേകമേകസ്വരൂപിൻ
ഭവന്മായയല്ലം നമസ്തേ നമസ്തേ 19

ജയാനന്ദരൂപിൻ ജയാനന്ദകാരിൻ
ജയാനേകരൂപിൻ ജയാനാദിരൂപിൻ
ജയാകാര കാരുണ്യ വാരാന്നിധേ നീ
ഭയം നീക്കണം മേ'' നമസ്തേ നമസ്തേ 20

---

18 ജഗൽക്കാരണനൻ=ജഗത്തിന്ന് കാരണമായവൻ. ജഗൽപാലകൻ=ജഗത്തിനെ പാലിക്കുന്നവൻ. ജഗദ്ദേശികൻ=ജഗത്തിന്നു ഗുരു. ജഗജ്ജീവനൻ = ജഗത്തിൻെറ ജീവനമായിട്ടുള്ളവൻ. ജഗജ്ജാഗരൻ=ജഗത്തിൻെറ ഉണർവായിട്ടുള്ളവൻ. ജഗദ്ദീപനൻ=ജഗത്തിനെ പ്രകാശിപ്പിക്കുന്നവൻ.

19 പൃഥിവ്യപ്പ്തേജോനിലാകാശരൂപം: പൃഥിവി=ഭൂമി. അപ്പ്=വെള്ളം. തേജസ്സ്=അഗ്നി. അനിലൻ=വായു. ആകാശം എന്നീ രൂപത്തിലുള്ള. പൃഥഗ്ഭൂതം=വേറിട്ടു നിൽക്കുന്ന. ഏതൽ=ഈ. പ്രപഞ്ചം=ജഗത്ത്. മിഥോഭിന്നം അപി ഏകം=അന്യോന്യഭിന്നമാണെങ്കിൽക്കൂടി ഒന്നാണ്. ഏകസ്വരൂപിൻ=ഏകസ്വരൂപിയായവനേ. ഭവന്മായ=അവിടുത്തെ മായ.

20 ജയ ആനന്ദരൂപിൻ=ആനന്ദസ്വരൂപ, ജയിച്ചാലും. ആനന്ദകാരി=ആനന്ദത്തെ ചെയ്യുന്നവൻ. അനേകരൂപി=നാനാരൂപങ്ങളുള്ളവൻ. അനാദിരൂപി=ആദിയില്ലാത്ത രൂപമുടയവൻ. ജയാകാരൻ=ജയസ്വരൂപി. കാരുണ്യവാരാംനിധി=കാരുണ്യസമുദ്രം.

ഇതി ദ്രോണഭീഷ്മാദിയാമുത്തമാനാം
സ്തുതിപ്രൗഢി കേട്ടോരു നേരം മുകുന്ദൻ
അതിപ്രീതി പൂണ്ടഞ്ജസാ സംഹരിച്ചു
ധൃതം വിശ്വരൂപം നമസ്തേ നമസ്തേ 21

നറുംപീലി കോലുന്ന കാർകുന്തലോടും
നിറംചേരുമച്ചാരുപൂഞ്ചേലയോടും
കുറഞ്ഞോരു നൽപ്പുഞ്ചിരിക്കൊഞ്ചലോടും
തരം ചേൎന്നു നിന്നു നമസ്തേ നമസ്തേ 22



മുനീന്ദ്രദ്വിജേന്ദ്രാദിവൃന്ദങ്ങളോടും
കനിഞ്ഞാർദ്രഭാവം കലൎന്നംബുജാക്ഷൻ
മനോമോദമോടേ സഭായാം വസിച്ചു
ജനാനന്ദദായിൻ നമസ്തേ നമസ്തേ 23

---

21 ഇതി=ഇപ്രകാരം. ഉത്തമാനാം=ഉത്തമന്മാരായ. ദ്രോണഭീഷ്മാദികാനാം=ദ്രോണൻ, ഭീഷ്മൻ മുതലായവരുടെ. സ്തുതിപ്രൌഢി=സ്തുതിയുടെ അൎത്ഥഗാംഭീര്യം. അതിപ്രീതി പൂണ്ട്=അത്യന്തം പ്രസന്നനായി. അഞ്ജസാ=ഉടനെ. ധൃതം=താൻ എടുത്തതായ.

23 മുനീന്ദ്രദ്വിജേന്ദ്രാദിവൃന്ദങ്ങൾ=മുനിശ്രേഷ്ഠരുടെയും ബ്രാഹ്മണശ്രേഷ്ഠരുടേയും സമൂഹങ്ങൾ. ആർദ്രഭാവം=അലിവോടെ. അംബുജാക്ഷൻ=ശ്രീകൃഷ്ണൻ. മനോമോദമോടെ=സന്തോഷത്തോടെ. സഭായാം=സഭയിൽ. ജനാനന്ദദായീ=ജനങ്ങൾക്ക് ആനന്ദം നല്കുന്നവൻ.

അഥ ദ്രോണഭീഷ്മാദിയോടാത്തമോദം
മിഥോ യാത്രയും ചൊല്ലി മല്ലായതാക്ഷൻ
പൃഥാനന്ദനന്മാർ വസിക്കുന്ന ദേശം
യഥാവൽ പ്രപേദേ നമസ്തേ നമസ്തേ 24

പദാന്തേ വണങ്ങുന്ന കൗന്തേയനോട—
ങ്ങുദാരസ്മിതം വാചമൂചേ മുകുന്ദൻ
''മദാന്ധൻ മഹാപാപി ദുര്യോധനൻ താ
നയജ്ജീല ശാഠ്യം നമസ്തേ നമസ്തേ 25



പറഞ്ഞാനഹം സാമദാനാദിഭേദാൽ
കുറഞ്ഞോരുനേരം കഴിഞ്ഞാസ്ഥയോടെ
നിറഞ്ഞോരു ഗർവുള്ള കൗരവ്യനുള്ളിൽ
കുറഞ്ഞീല വൈരം നമസ്തേ നമസ്തേ 26

---

24 അഥ=അനന്തരം. മിഥഃ=അന്യോന്യം. മല്ലായതാക്ഷൻ=ശ്രീകൃഷ്ണൻ. പൃഥാനന്ദനന്മാർ=പാണ്ഡവർ. യഥാവൽ=വേണ്ട പോലെ. പ്രപേദേ=എത്തിച്ചേർന്നു.

25 പദാന്തേ=കാൽക്കൽ. കൗന്തേയനോട്=യുധിഷ്ഠിരനോട്. വാചം=വാക്കിനെ. ഊചേ=പറഞ്ഞു. അയജ്ജീല ശാഠ്യം=ശാഠ്യം വിടുന്നില്ല.

26 സാമദാനാദിഭേദാൽ=സാമദാനാദി ഉപായങ്ങളനുസരിച്ച്.

ഭുജംഗപ്രയാതത്തിനൊക്കുന്ന വൃത്തം
ഭുജംഗധ്വജൻ താനപേക്ഷിക്കയില്ലാ
നിജം വിശ്വരൂപം തദാ കാട്ടി ഞാനും
പ്രജാപാലമൗലേ! നമസ്തേ നമസ്തേ 27

രണംകൊണ്ടു വേണം സ്വരാജ്യസ്യ ലാഭം
ഗുണം പാണ്ഡവാനാമിതെന്നത്ര സർവ്വേ
ഗുണത്തെ ഗ്രഹിക്കും മഹാലോകർ ചൊന്നാ—
രിണങ്ങുന്നതിപ്പോൾ''നമസ്തേ നമസ്തേ 28



ഇതി ശ്രീമുകുന്ദോദിതം കേട്ടു രാജാ—
വതിപ്രീതി പൂണ്ടു വണങ്ങീ പദാന്തേ
ഹിതം ഭീമസേനാദികൾക്കും ലഭിച്ചു
മതം സിദ്ധമായീ നമസ്തേ നമസ്തേ 29

---

27 ഭുജംഗപ്രയാതത്തിനൊക്കുന്ന വൃത്തം=പാമ്പിന്റേതുപോലെ വളഞ്ഞുപുളഞ്ഞ നടപ്പ് (ഈ പത്ത് ഭുജംഗപ്രയാതവൃത്തവുമാണല്ലോ). ഭുജംഗധ്വജൻ=ദുര്യോധനൻ. നിജം=തന്റേതായ. പ്രജാപാലമൗലേ=രാജശ്രേഷ്ഠാ.

28 രണം=യുദ്ധം. സ്വരാജ്യസ്യ ലാഭം=സ്വരാജ്യം നേടൽ. പാണ്ഡവാനാം=പാണ്ഡവന്മാർക്ക്. സർവ്വേ=എല്ലാവരും.

29 ശ്രീ മുകുന്ദോദിതം=മുകുന്ദനാൽ പറയപ്പെട്ടത്. ഭീമസേനാദികൾക്കും=ഭീമസേനൻ, പാഞ്ചാലി തുടങ്ങിയവരും. ഹിതം=തങ്ങളിച്ഛിച്ചത്. മതം സിദ്ധമായ=അഭിപ്രായം ഉറച്ചു.

രാമകാന്തരൂപം മുദാസ്വാദമോടേ
രസിച്ചു സുഖിച്ചു സദാ പാണ്ഡവന്മാർ
അമന്ദപ്രമോദാർണ്ണവേ മഗ്നരായി
സമസ്തഞ്ച ഭദ്രം നമസ്തേ നമസ്തേ 30

നമസ്തേ മുരാരേ! നമസ്തേ ദയാലോ!
നമസ്തേ ജഗന്നാഥ! ഗോവിന്ദ! വിഷ്ണോ!
നമസ്തേ രമാനാഥ! ഗോപാല! ശൗരേ!
നമസ്തേ നമസ്തേ നമസ്തേ നമസ്തേ. 31



പതിനാലുവൃത്തം സമാപ്തം

30 രമാകാന്തരൂപം=ശ്രീകൃഷ്ണന്റെ രൂപം. മുദാസ്വാദമോടെ=സന്തോഷത്തോടെ ആസ്വദിച്ചുകൊണ്ട്. അമന്ദപ്രമോദാർണ്ണവേ=അത്യാനന്ദസമുദ്രത്തിൽ. മഗ്നരായി=മുഴുകി. സമസ്തം ഭദ്രം=എല്ലാം ഭംഗിയായി.

## ഫലശ്രുതി

പതിനാലു വൃത്തം പഠിക്കും നരാണാം
പതിനാലു വിദ്യ വിശേഷാൽ ഗ്രഹിക്കും
പതിനാലു ലോകേ യശസ്സും നടക്കും
പരബ്രഹ്മതത്വം ലഭിക്കും നമസ്തേ!

# പതിനാലു വൃത്തം

മലയാളസാഹിത്യത്തിൽ മണിപ്രവാള പ്രഭാവകാലത്ത് അഭിവൃദ്ധി പ്രാപിച്ച നാമസങ്കീർത്തനപ്രസ്ഥാനത്തിൽ പലതു കൊണ്ടും ഏററവും മികച്ച കാവ്യമാണ്, സാക്ഷാൽ കുഞ്ചൻനമ്പ്യാരുടേതെന്ന് പ്രസിദ്ധമായ പതിനാലുവൃത്തം. ഈണ ത്തിൽ ചൊല്ലാവുന്ന ഗാനാത്മകങ്ങളായ ദ്രാവിഡവൃത്തങ്ങളിൽ ശ്രീകൃഷ്ണദൂത് പതി നാലു ഭാഗങ്ങളിലായി വർണ്ണിക്കുന്ന ഈ ക്ലാസിക് കൃതിയിൽ കാവ്യസൗന്ദര്യവും ഭക്തിയുടെ പാവനത്വവും സമ്മേളിക്കുന്നു. ഇതിലെ ശ്രവണമധുരവും ഭാവപുഷ്ടലവു മായ ഏതാനും ചതുഷ്പദികളെങ്കിലും ഹൃദിസ്ഥമാക്കാത്തവർ മുതിർന്ന തലമുറ യിൽ വിരളമായിരിക്കും. ശുദ്ധപാഠവും ടിപ്പണിയും പഠനാത്മകമായ അവതാ രികയുമുള്ള ഈ പുതിയ പതിപ്പ് നമ്മുടെ വിശിഷ്ട കാവ്യപാരമ്പര്യത്തിന്റെ സ്വാംശീകരണത്തിനും ആസ്വാദനത്തിനും വളരെ സഹായിക്കും.